# അഗസ്ത്യവൈദ്യചന്ദ്രിക



വടയാററുകോട്ട, കെ. പരമേശ്വരൻപിള്ള.

# അഗസ്ത്യവൈദ്യചന്ദ്രിക

പ്രസാധകൻ,

**വടയാററുകോട്ട, കെ. പരമേശ്വരൻപിള്ള**




പ്രകാശകന്മാർ,

ശ്രീരാമവിലാസം പ്രസ്സ് & ബുക്ക്ഡിപ്പോ,

കൊല്ലം.

---



[വില രൂ. 1 ണ. 8.

**1129.**

# മുഖവുര

"അഗസ്ത്യവൈദ്യചന്ദ്രിക" എന്ന പേരിൽ മലയാളസാഹിത്യലോകത്തിൽ ഇദംപ്രഥമമായി രംഗപ്രവേശംചെയ്യുന്ന പ്രസ്തുതകൃതി പല വൈദ്യമിത്രങ്ങളുടെയും നിരന്തരമായ പ്രേരണമൂലം ഏതാണ്ടു് രണ്ടുകൊല്ലത്തിനുമുമ്പു് എന്നാൽ രചിക്കപ്പെട്ടതാണു്. ആയിടയ്ക്കു ലഭിച്ച അല്പദിവസത്തെ വിശ്രമസൗകര്യത്തിൽ നിർവഹിക്കേണ്ടിവന്ന ഈ കൃത്യം ഞാനുദ്ദേശിച്ചിരുന്നതുപോലെ പരിപൂർണ്ണമാക്കാൻ സാധിച്ചിട്ടില്ല. "അഗസ്ത്യവൈദ്യചന്ദ്രിക"യെന്നാണു് നാമകരണം ചെയ്തിരിക്കുന്നതെങ്കിലും ഈ പുസ്തകത്തിൽ ദ്രാവിഡവൈദ്യാചാര്യന്മാരായ സിദ്ധന്മാരിൽ മററുചില മഹാത്മാക്കളുടെ, ഒരു വൈദ്യന്റെ നിലയിൽ പ്രയോഗയോഗ്യമെന്നു് എനിക്കു വിശ്വാസമുള്ള പല യോഗങ്ങൾകൂടി ഉൾപ്പെടുത്തിയിട്ടുണ്ടു്.

ഒന്നാമദ്ധ്യായത്തിനു് വിഷയീഭൂതമായ മുപ്പുചുന്നത്തെ കേരളീയരായ വൈദ്യന്മാരുടെ ശ്രദ്ധയ്ക്കു വിഷയീഭവിപ്പിക്കാൻ ഞാൻ പലകാലമായി ആഗ്രഹിച്ചിരുന്നതാണു്. ഈ പാഠത്തിനു സംശയരഹിതമായ വ്യാഖ്യാനത്തോടുകൂടി തമിഴ്ഭാഷയിൽ പ്രസിദ്ധീകരണം ഉണ്ടായിട്ടില്ല. തമിഴ്വൈദ്യന്മാരിൽ അപൂർവം ചിലർ മുപ്പുചുന്നത്തിൽ പ്രവർത്തിച്ചുവരുന്നതു പാരമ്പര്യമായി ലഭിച്ചിട്ടുള്ള കൈപാകജ്ഞാനത്തോടുകൂടിയാണു്. അതേ പാഠമനുസരിച്ചുതന്നെയാണു് മുപ്പുചുന്നത്തെ ഈ ഗ്രന്ഥംവഴി കേരളീയവൈദ്യന്മാരുടെ മുമ്പിൽ സമർപ്പിച്ചിരിക്കുന്നതു്. കൈപാകശുദ്ധിയും ഉത്സാഹവും ഉള്ള വൈദ്യന്മാർക്കു മുപ്പുചുന്നം തയാറാക്കാൻ സാധിക്കണം എന്നുള്ള ഗുണബുദ്ധിയോടുകൂടി കൈപാകത്തിൽ അല്പംപോലും ഒളിവോ മറവോ കൂടാതെയും സുവിശദമായ വിവരണങ്ങളെക്കൊണ്ടും ഞാൻ അതിവിടെ വെളിപ്പെടുത്തിയിരിക്കുന്നു. എന്നിരുന്നാലും മുപ്പുവിൽ പ്രവർത്തിച്ചുതുടങ്ങുന്ന വല്ല മാന്യന്മാർക്കും എന്തെങ്കിലും സംശയം നേരിട്ടാൽ നേരിൽ വരുന്നവരെ യാവച്ഛക്യം സഹായിപ്പാൻ ഇജ്ജനം തയാറാണു്.

കൊട്ടാരക്കര, എന്നു്,

13-2-'22. പ്രസാധകൻ.

# അഗസ്ത്യവൈദ്യചന്ദ്രിക

ഒന്നാം അദ്ധ്യായം

## മുപ്പുചുന്നം

ലോകത്തിൽ അനേകപ്രകാരത്തിലുള്ള ഉപ്പുകളുണ്ടു്. അവയിൽ മൂന്നുതരം ഉപ്പിനെ ഏകീകരിച്ചു സംസ്കരിക്കപ്പെട്ട ഭേഷജവിശേഷമാണു മുപ്പു് എന്നു പറയപ്പെടുന്നതു്.

മുപ്പുതന്നെ രണ്ടുപ്രകാരത്തിലുണ്ടു്; കല്പമുപ്പുവെന്നും വൈദ്യമുപ്പുവെന്നും. കല്പമുപ്പു കായസിദ്ധിക്കുള്ള കല്പൗഷധാവലിക്കും വൈദ്യമുപ്പു രോഗനിവാരണാർത്ഥം ശമനൗഷധാവലിക്കും വിനിയോഗിക്കപ്പെടുന്നു. ഇപ്പറഞ്ഞ വൈദ്യമുപ്പുവാണു്, മുപ്പുചുന്നം എന്ന പേരുകൊണ്ടു പരാമർശിക്കപ്പെടുന്നതു്.

ധാതുക്കളും ഉപധാതുക്കളുമായ സർവ്വപദാർത്ഥങ്ങളെയും ഭസ്മം, സിന്ദൂരം എന്നിങ്ങനെ അവയുടെ സത്വഗുണത്തിനു ഹാനിവരാതെ സംസ്കരിക്കപ്പെടുന്നതുപോലെ ചുന്നം എന്നൊരു രൂപത്തിലും സംസ്കരിക്കാറുണ്ടു്. അതു ഭസ്മവിശേഷമാണു്. വർണ്ണം ഭസ്മത്തെപ്പോലെ വെണ്മയുമാണു്. ചുന്നത്തിനു ഭസ്മത്തെക്കാൾ സത്വഗുണം കൂടിയിരിക്കുമെന്നൊരു പ്രത്യേകതയുണ്ടു്.

ചുന്നമെന്ന പദം ദ്രാവിഡരുടെ സ്വന്തമാകുന്നു. ചുണ്ണാമ്പിനെ അവർ ചുണ്ണമെന്നും ചുന്നമെന്നും പറയുന്നു. ചുന്നം സംസ്കൃതഭാഷയാണു്. ചുന്നമെന്ന ഭസ്മവിശേഷത്തിനു ചുണ്ണാമ്പിന്റെ ലക്ഷണമുണ്ടായിരിക്കും. മഞ്ഞളിന്റെ സംയോഗത്താൽ രക്തവർണ്ണം സംഭവിക്കും. ചുന്നത്തിന്റെ പരീക്ഷതന്നെ അതാണു്. ഈ വസ്തുതയെ മുനിവരന്മാരും ഈ ഔഷധം ദ്രാവിഡസിദ്ധവൈദ്യത്തിൽ ഉൾപ്പെട്ടതാകയാലും ചുന്നം എന്ന ദ്രാവിഡപദത്തെത്തന്നെ സ്വീകരിച്ചതാണു്. ഇപ്പദത്തിനു ഭംഗിയില്ലെന്നു ഭ്രമിച്ചിട്ടോ മറ്റോ ചിലർ സുന്നമെന്നും മറ്റുചിലർ സ്വിന്നമെന്നും വ്യവഹരിച്ചുപോരുന്നു.

മുപ്പുചുന്നം മേൽപ്പറഞ്ഞ ചുന്നമാർഗ്ഗത്തിൽ സംസ്കരിക്കപ്പെട്ട ഔഷധവിശേഷമാകുന്നു. അതു് ഉണ്ടാക്കാനുള്ളവിധം, സിദ്ധ

വൈദ്യകലാകൂടസ്ഥനായ കുംഭസംഭവന്റെ അഭിലഷണീയമായ മാർഗ്ഗത്തെ അവലംബിച്ച്‌ ഇവിടെ വെളിപ്പെടുത്തുന്നു.

മുപ്പ് വൈദ്യകലയുടെ അസ്ഥിവാരമാണെന്നും അതിനെ സംസ്കരിക്കുകയെന്നുള്ളതാണ്‌ വൈദ്യകർമ്മിയുടെ ധർമ്മമെന്നും അതിനെ വേണ്ടവഴിക്കു വേണ്ടവണ്ണം വിനിയോഗിക്കുകയെന്നുള്ളത്‌ ആ ധർമ്മത്തെ ശരിക്കു പുലർത്തുകയാണെന്നും വൈദ്യവിദ്യയുടെ ഈ മർമ്മത്തെ അറിഞ്ഞവനാണ്‌ ധർമ്മനിഷ്ഠനായ സിദ്ധവൈദ്യനെന്നും ആചാര്യൻ അരുളിച്ചെയ്യുന്നു.

കല്പമുപ്പ് കായസിദ്ധിക്കായി സേവിക്കാനുള്ള ഒരു ദിവ്യൗഷധമാകുന്നു. അതിനെ രസവാദവഴിക്കും വിനിയോഗിക്കുന്നു. ചെമ്പും വെള്ളിയും മററും ഉരുക്കി, വിധിപ്രകാരം പ്രസ്തുത കല്പൗഷധത്തിൽ ഒരംശം ചേർക്കുമ്പോൾ, ആ ലോഹങ്ങളിലെ മാലിന്യംമാറി സ്വർണ്ണമായി രൂപാന്തരപ്പെടുന്നതാണ്‌. അപ്രകാരം ലോഹമാലിന്യത്തെ മാററാനുള്ള ശക്തി അതിനുണ്ടെങ്കിൽ ശരീരമാലിന്യങ്ങളെ മാററുകയും, അതോടുകൂടി ശരീരം ജരാനരാദി പീഡകളിൽനിന്നും ഒഴിഞ്ഞുമാറി നിത്യയൗവനത്തെ പ്രാപിക്കുകയും ചെയ്യുന്നതാണ്‌. ഇതിനെപ്പററിയുള്ള പ്രതിപാദനത്തിന്‌ ഇതിലധികം ഇവിടെ പ്രസക്തിയില്ലാത്തതിനാൽ പ്രകൃതത്തെ തുടരുന്നു. വൈദ്യമുപ്പ് അഥവാ മേല്പറഞ്ഞ മുപ്പുചുണ്ണം കല്പമുപ്പ് എന്നപോലെ സേവനാർത്ഥമായ ഔഷധമല്ല. സേവനീയങ്ങളായ ഔഷധങ്ങളുടെ വീര്യത്തെ വർദ്ധിപ്പിക്കുന്ന ഔഷധമാകുന്നു. അതിന്റെ സംയോഗത്താൽ ഔഷധങ്ങൾക്കു വീര്യം വർദ്ധിക്കുന്നു. മുപ്പുചുണ്ണംചേർത്ത്‌ ഔഷധങ്ങൾ സംസ്കരിക്കുന്നതായാൽ അവയുടെ സ്വതഗ്ഗുണത്തിനു നഷ്ടം സംഭവിക്കുന്നില്ലാത്തതിനാൽ രോഗശമനശക്തി അതിനു വർദ്ധിക്കുന്നു. എപ്രകാരമെന്ന്‌ ഇതിനുപരി വെളിപ്പെടുന്നതാണ്‌.

ഒരു ഔഷധത്തിന്റെ സംസ്കാരകർമ്മം നടന്നുകൊണ്ടിരിക്കെ, അതിന്റെ സ്വതഗ്ഗുണം നശിക്കാതിരിക്കുന്നതിനും മററുമായി, അതിനുമുമ്പു സംസ്കരിക്കപ്പെട്ട മറെറാരൗഷധത്തെ, ഇടയ്ക്കുവച്ചു സംബന്ധിപ്പിക്കുന്നു. അപ്രകാരം ഔഷധത്തിന്റെ ഓജോഭിവൃദ്ധിക്കുവേണ്ടി യോജിപ്പിക്കപ്പെടുന്ന ഔഷധത്തിനു 'ഗുരു' എന്നു പേരുണ്ട്‌. ആകയാൽ മുപ്പുചുണ്ണത്തെ 'ഗുരുമുപ്പ്' എന്നും പറയപ്പെടും. ആചാര്യൻതന്നെ 'ഗുരുനൂൽമുപ്പ്' എന്ന പേരിൽ അൻപതു പാടലടങ്ങിയ ഒരു പ്രത്യേക ഗ്രന്ഥത്താലാണ്‌ ഈ ഉൽകൃഷ്ടമായ ഔഷധത്തിന്റെ യോഗവും വിനിയോഗവിധാനവും വെളിപ്പെടുത്തിയിരിക്കുന്നത്‌. വ്യാഖ്യാനരഹിതമായ ആ ദ്രാവിഡപാഠത്തെ ഉപദിഷ്ടാർത്ഥത്തിൽ ഗ്രഹിച്ചതുപോലെ ഇതിനടിയിൽ വെളിപ്പെടുത്തുന്നു.

ആദ്യമായി ഈ ഔഷധത്തെപ്പററിയുള്ള ആചാൎയ്യന്റെ അഭിപ്രായത്തെ ഉദ്ധരിക്കട്ടെ!

"കല്പമുപ്പുകൾ സിദ്ധന്മാരും ശിവയോഗികളുമായ അലൗകികന്മാൎക്കാണു്. ഈ ഉത്തമുപ്പു ലൗകികന്മാരായ കൎമ്മികൾക്കാകുന്നു. അവരുടെ ശരീരത്തെ വ്യാധിബാധയിൽനിന്നു രക്ഷിച്ചു ശക്തിയുള്ളതും രാജസ്സമ്പന്നവുമാക്കിച്ചെയ്യാനുള്ള ശക്തി ഇതിനുണ്ടു്. ഞാനിതിനെ തെളിവായും വെളിവായും ലോകോപകാരാൎത്ഥം വെളിപ്പെടുത്തുന്നു. ഈ നിലയിൽ ഇതിനെ മററാരും ഇന്നു പറഞ്ഞിട്ടില്ല." ഗൂഢാൎത്ഥബഹുലമായ പ്രതിപാദനത്താൽ നിഷ്പ്രയോജനമാക്കിയിട്ടുള്ളതല്ലാതെ സുഗ്രഹമായ രീതിയിൽ ഈ യോഗം പ്രാചീനാചാൎയ്യന്മാരിൽ ആരുംതന്നെ വെളിപ്പെടുത്തിക്കണ്ടിട്ടില്ലാത്തതിനാൽ ആചാൎയ്യൻ തികച്ചും പരമാൎത്ഥത്തെത്തന്നെ വെളിപ്പെടുത്തിയിരിക്കയാണു്.

മലയാളനാട്ടിലെ വൈദ്യന്മാരിൽ ഭൂരിപക്ഷവും സിദ്ധൗഷധകൎമ്മത്തിൽ പരിചയം സിദ്ധിച്ചിട്ടുള്ളവരല്ലല്ലോ. അപ്രകാരമുള്ളവൎക്കു കഴിയുന്നത്ര സംശയലേശത്തിനിടയാകാതെന്നുള്ള കരുതലോടുകൂടി, യോഗവിധിയെ വെളിപ്പെടുത്തി ഇതിനടിയിൽ ചെയ്യുന്ന പ്രതിപാദനത്തിൽ പുനരുക്തി മുതലായ സാഹിത്യദോഷങ്ങളെ പലേടത്തും അവഗണിച്ചിട്ടുണ്ടെന്നുവരാം. ഗ്രന്ഥകാരൻ ചെയ്തുപഴകിയ രീതിയിൽ പരിചയം നൽകുകയെന്ന ഉദ്ദേശ്യത്തെ തികച്ചും പാലിക്കണമെന്ന നിൎബ്ബന്ധമുള്ളപ്പോൾ സാഹിത്യമൎയ്യാദയെ ലംഘിച്ചുപോകുന്നുവെങ്കിൽ അതു ക്ഷന്തവ്യമാണല്ലോ; വിശേഷിച്ചും ഒരു ശാസ്ത്രഗ്രന്ഥത്തിൽ.

അലക്കുകാർ കാരത്തിനുപകരം ഉപ്പുരസത്തോടുകൂടിയ ഒരുതരം മണ്ണു് മുൻകാലങ്ങളിൽ ഉപയോഗിക്കാറുണ്ടായിരുന്നു. തമിഴുനാടുകളിൽ ഇപ്പോഴും ഉപയോഗിച്ചുവരുന്നു. ഉപ്പുരസമുള്ള ആ മണ്ണിനു് ഉവർമണ്ണു് എന്നാണു് തമിഴർ പറയുന്നതു്. ആ മണ്ണു കിട്ടുന്ന ഭൂമിയിൽ ഒരുജാതി ഉപ്പുവിളയുന്നുണ്ടു്. ആ ഉപ്പിനു ഉവരുപ്പു് എന്നു പേരാകുന്നു. പാണ്ടിദേശങ്ങളിൽ പല മരുന്നുകടകളിലും ഉവരുപ്പു ലഭിക്കപ്പെടും. സേലംജില്ലയിൽ സുലഭമാണു്.

ഇപ്പറഞ്ഞ ഉവരുപ്പു കൊണ്ടുവന്നു വീണ്ടും വീണ്ടും "ദീക്ഷ" നടത്തണം. എങ്ങനെയെന്നു വെളിപ്പെടുത്താം. ഉപ്പിന്റെ നാലിരട്ടി വെള്ളമൊഴിച്ചു നല്ലവണ്ണം കലക്കി അടുപ്പിൽവച്ചു തിളപ്പിക്കണം. തിളപ്പിക്കുകയല്ലാതെ വററിക്കരുതു്. നല്ലതുപോലെ തിളച്ചുതിളച്ചിറക്കി അടച്ചു സൂക്ഷിച്ചുവയ്ക്കണം. ഇരുപത്തിനാലുമണിക്കൂർ കഴിഞ്ഞു് തുണിയിൽ അരിക്കണം. അടിയിൽ ഉറച്ചുനിൽക്കുന്ന അഴുക്കു് കലങ്ങാതെ സൂക്ഷിച്ചിരിക്കണം. അനന്തരം അരി

ച്ചെടുത്ത തെളിവു അടുപ്പിൽവച്ചു വററിക്കണം. ഇത്രയുമാകുമ്പോൾ ഒരു ദീക്ഷ സാധിച്ചു. ദീക്ഷാവിധിയെസംബന്ധിച്ചു് ഇനിയും ചില വിവരങ്ങൾ അറിഞ്ഞിരിക്കേണ്ടതായിട്ടുണ്ടു്. ഉപ്പു കലക്കി ത്തിളപ്പിക്കേണ്ടതു് കട്ടവൻകലത്തിലായിരിക്കണം. കാച്ചിവററി ക്കേണ്ടതു പരന്ന ചട്ടിയിലും. ഉപ്പിന്റെ ജോലിക്കു് എപ്പോഴും മൺപാത്രംതന്നെ ഉപയോഗിക്കണം. അടികനമുള്ള പാത്രമായി രിക്കണം. അല്ലെങ്കിൽ അടുപ്പിൽ ഇരിക്കവെ പൊട്ടിപ്പോകാനിട യുണ്ടു്. അഥവാ പൊട്ടിപ്പോയാൽ, ഉടനടി പകരം ഉപയോഗി ക്കേണ്ടതിലേയ്ക്കു മറെറാരു ചട്ടി തയാറുണ്ടായിരിക്കണം. തെളിവു അരിക്കുന്നതിനു് എല്ലായ്പോഴും പതിനാലു മടക്കുള്ള കട്ടിത്തുണി തന്നെ ഉപയോഗിക്കണമെന്നാണു വിധി. കാച്ചി വററിക്കുന്ന ജോലിയിലും കൈപാകം പ്രത്യേകം മനസ്സിലാക്കേണ്ടതായിട്ടുണ്ടു്. ജലാംശം തീർത്തു വററിക്കരുതു്; ഉപ്പു് അടിയിൽ ഉറച്ചുപോകും. ചട്ടി ഉടയ്ക്കാതെയും നഷ്ടപ്പെടാതെയും ഉപ്പെടുക്കാൻ സാധിക്കാതെ വരും. അതുകൊണ്ടു മിക്കവാറും കുഴമ്പുപാകത്തിൽ വരുമ്പോൾ ഇറക്കിക്കൊള്ളണം. എന്നിട്ടു വെയിലിൽവച്ചു ജലാംശം നിശ്ശേഷം വററിക്കണം. ഉപ്പു് വററിക്കാനായി അടുപ്പിൽവച്ചു തിളച്ചുവരു മ്പോൾ കോഴിമുട്ടയുടെ വെള്ളക്കരു് അല്പം ഒഴിക്കണം ഉപ്പി ലുള്ള അഴുക്കുകൾ ഇളകി മുകളിൽ പതഞ്ഞുവരും അതു് അപ്പ പ്പോൾ കോരിക്കളയണം. അടുപ്പിലെ ചാമ്പൽ പറന്നുവീഴാതെ സൂക്ഷിച്ചുവേണം വററിക്കേണ്ടതു്. ഇപ്പറഞ്ഞ കൈപാകവിധി ഉവരുപ്പിനെമാത്രം സംബന്ധിച്ചതല്ല. ദീക്ഷനടത്തേണ്ടതായ എല്ലാ ജാതിഉപ്പിനെയും സംബന്ധിക്കുന്നതാകുന്നു. ഈവിധത്തിൽ ആദ്യ ദീക്ഷസാധിച്ച ഉപ്പു വീണ്ടും അളന്നു് അതിന്റെ നാലിരട്ടിവെള്ളം അളന്നൊഴിച്ചു കലക്കിവേണം രണ്ടാമത്തെ ദീക്ഷ തുടങ്ങേണ്ടതു്. ഓരോ ദീക്ഷയ്ക്കും അപ്പപ്പോൾ ഉപ്പു അളന്നുകൊള്ളണം. അവ സാനദീക്ഷയിൽ ഉപ്പു വററിക്കുമ്പോൾ മുട്ടക്കരു് ഒഴിക്കരുതു്! ഉപ്പിനു് ദശദീക്ഷ, ഷോഡശദീക്ഷ, വിംശതിദീക്ഷ, ചതുർവിംശതി ദീക്ഷ, ദ്വാത്രിംശദ്ദീക്ഷ ഇങ്ങനെ പലതരം ദീക്ഷകളുണ്ടു്. ഇവ കണ ക്കുകൾ യോഗാനുസാരികളാകുന്നു. യോഗത്തിന്റെ സ്വഭാവം അനുസരിച്ചു ദീക്ഷയുടെ കണക്കു നിർദ്ദേശിക്കപ്പെട്ടിരിക്കും. ഈ യോഗ ത്തിൽ ഇത്ര ദീക്ഷ നടത്തണമെന്ന നിർദ്ദേശമില്ല. ഉപ്പു നല്ല വെള്ള നിറത്തിൽ കിട്ടുന്നതുവരെ ദീക്ഷ നടത്തണമെന്നാണു വിധി. ഉവ രുപ്പു കിട്ടാത്തപ്പോൾ, ഉവർമണ്ണുവാങ്ങി കലക്കിത്തെളിച്ചരിച്ചു് ഉപ്പു വററിച്ചെടുക്കാറുണ്ടു്. ഗ്രന്ഥകാരൻതന്നെ അങ്ങനെ ഉവ രുപ്പു് എടുത്തിട്ടുണ്ടു്. പക്ഷെ ഇരുപതു ദീക്ഷകൊണ്ടും അതു വെളുത്തുകിട്ടിയിട്ടില്ല. അതിന്റെ തവിട്ടുനിറം മാററാൻ വളരെ

പ്രയാസമാണ്. തവിട്ടുനിറം നീങ്ങി വെള്ളനിറത്തിൽ കിട്ടിയാൽ മാത്രമേ, യോഗത്തിൽ സംബന്ധിക്കാൻ യോഗ്യമാകുന്നുള്ളൂ എന്നാണ് ആചാര്യമതം. പരമാർത്ഥവുമതാണ്; വർണ്ണസൗഷ്ഠവം കുറയുമ്പോൾ ഔഷധം ഓജസ്സുള്ളതല്ലാതെവരും.

മുപ്പുവിനെ, മൂന്നു പൂവുചേർന്നതെന്ന അർത്ഥത്തിൽ മുപ്പൂവെന്നും വ്യവഹരിച്ചുപോരുന്നു. "ആച്ചിന്നപ്പൂവിതുതാൻ വെളുത്തുപ്പോകം" എന്ന് ആചാര്യൻതന്നെ പ്രയോഗിച്ചിട്ടുണ്ട്. ഈ വ്യവഹാരത്തെ ആദരിക്കുമ്പോൾ, മേൽപ്രകാരം ശിക്ഷാകർമ്മത്താൽ സംസ്കൃതമായ ഉവരുപ്പ് മുപ്പൂവിലെ മുതലപ്പൂവായി സ്വീകരിക്കേണ്ടതാകുന്നു.

ഇനി രണ്ടാമത്തെ ഉപ്പിനെ അഥവാ; പൂവിനെ വെളിപ്പെടുത്താം. കറിയുപ്പ് (നാം വീട്ടിൽ ഉപയോഗിക്കുന്ന ഉപ്പ് ആണത്.) മുമ്പ് ഉവരുപ്പു സംസ്കരിച്ചതുപോലെതന്നെ കറിയുപ്പും സംസ്കരിച്ചുകൊള്ളണം. എന്നാൽ ഇതിന്റെ ശിക്ഷയ്ക്കു കണക്കുണ്ട്; പത്തു ശിക്ഷനടത്തണം. അപ്രകാരം ദശശിക്ഷകൊണ്ടു സംസ്കരിക്കപ്പെട്ട കറിയുപ്പ് മുപ്പൂവിൽ രണ്ടാമത്തെ പൂവാകുന്നു.

മൂന്നാമത്തെ ഉപ്പിനെയാണു ഇനി നിർദ്ദേശിക്കുന്നത്. ദ്രാവിഡദേശങ്ങളിലും മറ്റും കൽച്ചുണ്ണാമ്പാണ് താംബൂലത്തിന് ഉപയോഗിക്കുകയെന്നുള്ളതു പലരും ഗ്രഹിച്ചിരിക്കാനിടയുണ്ടല്ലോ. ചുണ്ണാമ്പിനു യോഗ്യമായ ഒരുതരം കല്ല് ആ നാട്ടുകളിൽ സുലഭമാണ്; ചുണ്ണാമ്പുകല്ലെന്നു പൊതുവെ പറയപ്പെടുന്നു. മലയാളദേശത്തിൽ കക്ക നീറുന്നതുപോലെ അന്നാട്ടുകാർ ചുണ്ണാമ്പുകല്ല് ചൂളയിൽ നീറ്റി എടുക്കുന്നു. നീറിയ കക്കയിലെന്നപോലെ നീറിയ കല്ലിൽ വെള്ളമൊഴിക്കുമ്പോൾ ചുണ്ണാമ്പാകുന്നു. ഇപ്രകാരം ചുണ്ണാമ്പിനു ഉപയോഗിക്കുന്ന കല്ല് രണ്ടുജാതിയുണ്ട്. വെള്ളക്കല്ലെന്നും ചുക്കാൻകല്ലെന്നും അവയ്ക്കുപേരുകൾ. രണ്ടും ഔഷധയോഗ്യങ്ങളാണെങ്കിലും ഇവിടെ വെള്ളക്കല്ലാണ് സ്വീകരിക്കേണ്ടത്. നീറാത്ത വെള്ളക്കല്ലു വാങ്ങണം. നല്ല വെള്ളക്കല്ലുതന്നെ തിരഞ്ഞെടുക്കണം. അണ്ഡക്കല്ലെന്നുകൂടി പേരുള്ള ഈ കല്ലിന്റെ മഹത്വം ആശ്ചര്യമാകുന്നു. ബ്രഹ്മകല്പമെന്നാണ് ആചാര്യൻ ഈ കല്ലിനെ പ്രശംസിക്കുന്നത്. വേദാന്തമൂർത്തിയെന്നും ആചാര്യൻ പ്രകീർത്തിക്കുന്നു. ഇതിൽനിന്നും ഈ കല്ലിന്റെ മഹത്വം എത്രമാത്രമെന്ന് ഊഹിക്കാവുന്നതാണല്ലോ. ഉൽകൃഷ്ടമായ ഈ കല്ലിന്റെ സംസ്കാരവിധാനത്തെ വെളിപ്പെടുത്താം. മുമ്പൊന്നു ഉവർമണ്ണ് ആവശ്യംപോലെ എടുത്തു നാലിരട്ടി മനുഷ്യമൂത്രത്തിൽ കലക്കി തെളിവിറുത്തെടുക്കണം. അതിൽ, മുമ്പുപറഞ്ഞതുപോലെ തിരഞ്ഞെടുത്ത വെള്ളക്കല്ലിട്ട് അടുപ്പിൽവച്ചു നല്ലതുപോലെ തിള

പ്പിക്കണം. എന്നിട്ട് ശുദ്ധജലത്തിൽ കഴുകി ഉണക്കണം. ഈ ക്രിയകൊണ്ടു കല്ലു ബന്ധിക്കപ്പെടും. അഗ്നിയിൽ അതവീര്യം നഷ്ടപ്പെടാത്തവിധത്തിൽ അതു നിർബദ്ധമാകുമെന്ന വിവക്ഷ. ഇപ്രകാരം ബന്ധിക്കപ്പെട്ട കല്ലു കുഴിയമ്മിയിൽ പൊടിച്ചു മുട്ടനീരൊഴിച്ച് (കോഴിമുട്ടയുടെ വെള്ളക്കരു) നല്ലതുപോലെ അരച്ച് ഒരേ വില്ലയാക്കി (അടപരത്തി) വെയിലിൽ ഉണങ്ങിയതിനുശേഷം ഉലയിൽവച്ചു കനകെ ഊതണം. ചുണ്ണാമ്പാകുമാറു നീറിക്കിട്ടും. ഉലയിലിരിക്കവെതന്നെ അല്പമെടുത്തു വെള്ളം തൊട്ടുവച്ചാൽ ചുണ്ണാമ്പാകുന്നുവെങ്കിൽ ആ പാകത്തിലെടുക്കണം. എന്നിട്ട് പിഞ്ഞാണിയിൽവച്ചു ശുദ്ധജലമൊഴിക്കണം. വെണ്ണപോലെ നീറും വീണ്ടും വെള്ളമൊഴിച്ച് അടച്ച് ആൾസഞ്ചാരമില്ലാത്ത ഗൃഹഭാഗത്തു സൂക്ഷിച്ചുവയ്ക്കണം. ഒരു മണ്ഡലം കഴിഞ്ഞു ചലിക്കാതെ സശ്രദ്ധം അടപ്പുമാററി നോക്കിയാൽ ജലത്തിന്റെ മുകൾപ്പരപ്പിൽ ഉപ്പു പടന്നിരിക്കും. അതു നഷ്ടപ്പെടാതെ വടിച്ചെടുത്തു വെയിലിലുണക്കണം. ഇതിനെ നിലവാപ്പ് എന്നു പറയപ്പെടുന്നു. ജ്യോതിർമ്മയമായ ഈ ലവണവിശേഷത്തെ ദ്രവമബീജമെന്നാണ് ആചാര്യൻ പുകഴ്ത്തുന്നത്. ഭൂമിനാഥമെന്നും ആദിയുപ്പെന്നും ശിവമെന്നും മററും അല്പഭാവമില്ലാതെ പ്രശംസിക്കുകയും ചെയ്യുന്നു. യഥാർത്ഥമായ കല്ലുപ്പ് ഇതാണെന്നും കടയിൽ വാങ്ങുന്നതു കല്ലുപ്പല്ലെന്നും ആചാര്യൻ അഭിപ്രായപ്പെടുന്നു. കഥയറിഞ്ഞുകൂടാത്തവർക്കിതു ചുണ്ണാമ്പും കാര്യമറിഞ്ഞവർക്ക് കല്ലുലവണവുമാകുന്നു.

പൂനീർ എന്ന ലോകോത്തരലവണത്തെപ്പററി കേട്ടിട്ടില്ലാത്തവർ സിദ്ധവൈദ്യത്തിൽ പരിചയമുള്ളവരിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ല. രസവാദസിദ്ധിക്കും കായസിദ്ധിക്കും പര്യാപ്തമായ കല്പൗഷധനിർമ്മാണകാര്യത്തിൽ പൂനീരിനുള്ള സ്ഥാനം അന്യാദൃശമാകുന്നു. ആ ലവണവിശേഷം ചുണ്ണാമ്പുകല്ലുവിളയുന്ന ഭൂമിയിലാണ് ഉത്ഭവിക്കുന്നത്. മാർകഴിമാസംമുതൽ ഇടവമാസംവരെയുള്ള ശുക്ലപക്ഷങ്ങളിൽ ദശമിമുതൽ പൌർണ്ണമിവരെയുള്ള രാത്രികളിൽ അപൂർവ്വം ചിലപ്പോഴും ഭൂമിയുടെ അന്തർഭാഗത്തുനിന്നു പെട്ടെന്നു ബഹിർഗമിക്കുമെന്നും തേജോമയമായ ആ ദിവ്യലവണത്തിന് ആയിരത്തിലധികം കതിരുകളുണ്ടായിരിക്കുമെന്നും അടുത്ത സൂര്യോദയത്തിൽ നിലംപതിച്ചു മണ്ണിൽ ലയിക്കുമെന്നും അതിനിടയാകാതെ വ്രതശുദ്ധിയോടുകൂടി കാത്തിരുന്നു ശാപനിവൃത്തിയോടുകൂടി സ്വീകരിച്ചുകൊള്ളണമെന്നും മററുമാണ് ആചാര്യന്മാർ പൂനീരിനെപ്പററി പറഞ്ഞിരിക്കുന്നത്. ആ വിശിഷ്ടവസ്തുവിന് അനന്തം പര്യായങ്ങളുണ്ട്. അവയിലുൾപ്പെട്ട ഭൂമി നാദം തുടങ്ങിയ പര്യായങ്ങളെക്കൊണ്ട് നിലവപ്പിനെ പ്രശംസിക്കുകയാൽ പൂനീരിനു

തുല്യം മഹത്വം നിലവപ്പിന്നുണ്ടെന്നും പൂന്തിരിന്റെ അഭാവത്തിൽ നിലവപ്പ സ്വീകരിക്കാമെന്നും ആചാര്യന് അഭിപ്രായമുണ്ടെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു.

ഈ നിലവപ്പ് മൂന്നാമത്തെ പൂവാണ്. ഇപ്രകാരം മുപ്പുവിലെ മൂന്നു പൂവും (ഉപ്പും) കിട്ടി. ഇനി അതിന്റെ പ്രയോഗവിധാനമാണു ഗ്രഹിക്കുവാനുള്ളത്.

മേല്പറഞ്ഞ വിധി അനുസരിച്ചു സംസ്കരിക്കപ്പെട്ട ഉവരുപ്പ്, കറിയുപ്പ്, നിലവപ്പ് ഇവ ഓരോപലവും കർപ്പൂരം ഒരു പലവും കൂടി കഴിയമ്മിയിലിട്ടു മട്ടീരൊഴിച്ച് അരയ്ക്കണം. അരപ്പിന്റെ സമയം നിർദ്ദേശിച്ചിട്ടില്ലാത്ത സ്ഥാനങ്ങളിൽ—അരയ്ക്കണമെന്നു മാത്രം പറഞ്ഞിരിക്കുന്നിടത്ത്—ഒരു യാമനേരമെങ്കിലും അരയ്ക്കുക എന്ന ചെയ്യാകധർമ്മത്തെ പാലിക്കേണ്ടതാകുന്നു. കൈയിലൊട്ടാത്ത പാകത്തിൽ അരച്ചെടുക്കണമെന്നുള്ളതും അരപ്പിന്റെ ഒരു ധർമ്മമാകുന്നു. ലവണവർഗ്ഗങ്ങൾ അരയ്ക്കുമ്പോൾ ഒരു പതപതപ്പുണ്ടായിരിക്കും. അതുമാറി വെണ്ണപോലാകണം. അതിനുശേഷം വേണം അരച്ചുമുറുക്കി കൈയിലൊട്ടാത്തപാകത്തിൽ മെഴുകാക്കേണ്ടതു്. അനന്തരം, വില്ലയാക്കി (അടപരത്തി) സൂര്യപുടം ചെയ്യണം; എന്നുവച്ചാൽ വെയിലിൽ ഉണക്കണമെന്നർത്ഥം. വില്ലകൾ എപ്പോഴും മൺചട്ടിയിലോ പിഞ്ഞാണിയിലോ വച്ചുവേണം ഉണക്കേണ്ടതെന്നു പ്രത്യേകം ഓർമ്മയിലിരിക്കേണ്ട ഒരു കൈപാകവിധിയാകുന്നു. ഒരു ദിവസം തികച്ചും വെയിൽതട്ടി ഉണങ്ങണമെന്നും നല്ല വേനൽകാലത്തുമാത്രമേ ഇത്തരം ജോലികൾ തുടരാൻ പാടുള്ളൂ എന്നുംകൂടി മനസ്സിലാക്കിയിരിക്കേണ്ടതാകുന്നു. വില്ല നല്ലവണ്ണം ഉണങ്ങിയില്ലെങ്കിൽ പുടത്തിൽ ഗുണവൈകല്യം സംഭവിക്കാനിടയുണ്ട്. കഠിനവെയിലിൽ ഉണക്കാതെ, മൂന്നോ നാലോ ദിവസംകൊണ്ട് അല്പാല്പമായിക്കിട്ടുന്ന വെയിലിൽ ഉണക്കുന്നതായാൽ ഉണങ്ങുന്നതിനുമുമ്പു വില്ല പുളിച്ചുപോയി എന്നുവരും. അപ്രകാരം വികലാക്കപ്പെടം സംഭവിച്ചാൽ ഔഷധവീര്യത്തിനും വർണ്ണസൗന്ദര്യത്തിനും ഹാനി നേരിടുന്നതാണ്. ഇവക ചെയ്യാകതന്ത്രങ്ങൾ കൈപ്പാകവിദഗ്ദ്ധനായ ഗുരുവിന്റെ അന്തേവാസിത്വത്തിൽനിന്നും സ്വന്തമായ ദീർഘകാലപരിചയത്തിൽനിന്നും ലഭിക്കപ്പെടേണ്ടവയാകുന്നു.

മേൽപ്രകാരം യഥാവിധി സൂര്യപുടം സാധിച്ചെടുത്ത വില്ല പിന്നീടു വറളിപ്പുടത്തിൽ സംസ്കരിക്കണം. വില്ലകൊള്ളാത്തവലുപ്പത്തിൽ രണ്ടു ഇടിഞ്ഞിൽ (മൺചട്ടി) എടുത്തു നിരപ്പൊത്തതറയിൽ ഉരച്ചു രണ്ടിന്റെയും വിളുമ്പുകൾ വിടവുകൂടാതെ യോജിപ്പിച്ചതിനുശേഷം കഴുകിയുണക്കി വില്ല അതിലൊന്നിൽവച്ചു മറ്റേതു

കൊണ്ടു കമഴ്ത്തി അടച്ചു് ഏഴു ശീലമൺചെയ്യണം. ശീലമൺ ചെയ്തു ശീലിച്ചിട്ടില്ലാത്തവർ ഇത്തരം തൊഴിലിൽ ഏർപ്പെടാനിടയില്ലല്ലോ. പശപ്പുള്ള നല്ല കളിമണ്ണോ ചെങ്കല്ലു പൊടിച്ചതോ മെഴുകുപോലെ അരച്ചു ശീലമൺ ചെയ്യുന്നതുനന്നായിരിക്കും. കട്ടിയുള്ള കോടിത്തുണി ഉപയോഗിക്കുകയാണുവേണ്ടതു്. മണ്ണു നെൽകനത്തിൽ ശീലയിൽ തടവേണ്ടതാകുന്നു. ഈവക ബാലപാഠപരിചയംപോലുമില്ലാത്ത പലരും ശീലമൺ നടത്തുന്നതു കണ്ടിട്ടുള്ള അനുഭവത്തെ ഓർത്തു് ഇത്രയും വെളിപ്പെടുത്തിയതാണു്. ശീലമൺ വെയിലിൽ ഉണങ്ങിയതിനുശേഷമേ പുടകർമ്മം നടത്താൻ പാടുള്ളൂ. ഈ യോഗത്തിനു മുഴപ്പുടമാണു് ആചാര്യൻ വിധിച്ചിരിക്കുന്നതു്. ഒരുമുഴം വീതിയും ഒരുമുഴം നീളവും ഒരുമുഴം താഴ്ചയുമുള്ള കുഴിയിൽ സാധിക്കുന്ന പുടത്തിനാണു് മുഴപ്പുടം എന്നു പറയുന്നതു്. ചാണകവറളി, ആട്ടിൻകാഷ്ഠം, ഉമി എന്നിങ്ങനെ പലതും പുടത്തിനു് ഉപയോഗിക്കാറുണ്ടു്. ഇവയിൽ ഇന്നതാണെന്നു നിർദ്ദേശിക്കാത്ത പുടങ്ങൾക്കെല്ലാം ചാണകവറളിതന്നെ സ്വീകരിക്കേണ്ടതാകുന്നു. അതനുസരിച്ചു പ്രസ്തുത പുടത്തിനു വറളി ഉപയോഗിക്കേണ്ടതാണു്. പുടക്കുഴിയിൽ പകുതിഭാഗം വറളി നിരത്തി, മദ്ധ്യസ്ഥാനത്തു പുടവസ്തു വച്ചു മുകളിലും വറളി അടുക്കിയാണു പുടകാര്യം സാധിക്കേണ്ടതു്. പുടവസ്തുവിന്റെ അടിയിൽ തീയിടുകയെന്നുള്ളതു സർവ്വസാധാരണമായ നിയമമാകുന്നു. ചില ലഘുപുടങ്ങൾക്കു വറളികൾ അടുക്കിക്കഴിഞ്ഞതിനുശേഷം, മേൽഭാഗത്തായി തീയിടേണ്ടതായിവരും. അതു ചില പുടങ്ങൾക്കു പ്രത്യേകതയാണു്. പ്രകൃതമായ പുടകാര്യത്തിൽ പുടവസ്തുവിന്റെ ചുവടെ തീയിടുകയെന്ന സാധാരണനിയമത്തെ അവലംബിച്ചുകൊള്ളുകയത്രെ വേണ്ടതു്. സാമാന്യമായി എല്ലാ പുടങ്ങൾക്കുംതന്നെ വറളി കത്തിയെരിയാതെ സൂക്ഷിക്കണം. നീറുമതന്നു് എന്നാണല്ലോ സാധാരണ വ്യവഹാരം തന്നെ. വറളി കത്തിയെരിയാതെ നീറി അടങ്ങുന്നതിനായി, കട്ടിയുള്ള ഇരുമ്പുതകിടുകൊണ്ടു് പുടക്കുഴി അടച്ചുകൊള്ളണം. തകിട്ടിൽ അവിടവിടെ വിരൽ കടക്കത്തക്കവണ്ണം നാലഞ്ചു സുഷിരങ്ങളുണ്ടായിരിക്കണം, ഇല്ലെങ്കിൽ തീ അണഞ്ഞുപോകാനിടയുണ്ടു്. തീയടങ്ങിയ ഉടനെയോ, ആറിയതിനുശേഷമോ പുടമിളക്കാൻ പാടില്ല. ശീതീഭൂതമായതിനുശേഷം വേണം പുടവസ്തുവെടുക്കാൻ. പുടത്തിലിരുന്നു് ആറുന്നതോടുകൂടിയാണു് ഔഷധത്തിനു വർണ്ണസൗഭാഗ്യമുണ്ടാകുന്നതു്. അതുകൊണ്ടു് ശീതീഭൂതമാകുംമുമ്പെടുത്താൽ നിറം കുറയുമെന്നുമാത്രമല്ല, ചിലപ്പോൾ, വീര്യത്തിനു ന്യൂനതസംഭവിച്ചു എന്നുംവരാം. ഇപ്രകാരം മുഴപ്പുടംചെയ്തെടുത്ത മുപ്പു

വിന്റെ ചുണ്ണാമ്പിന്റെ സർവ്വലക്ഷണങ്ങളുമൊത്തിരിക്കും. എന്നിരുന്നാലും 'മുപ്പുചുന്നം' എന്നു പറയാനുള്ള യോഗ്യത പൂർത്തിയായില്ല. അതിലേക്കു വേണ്ടതെന്താണെന്നു് അടിയിൽ പറയുന്നു.

പുടം ചെയ്തെടുത്ത വസ്തു കഴിയമ്മിയിൽ പൊടിക്കണം. സൌവീരാഞ്ജനം (1), രസകർപ്പൂരം (2), വെങ്കിൻപുഴ ഇവ ഓരോ കഴഞ്ചു് അതിനോടുചേർത്തു ചെറുനാരങ്ങാനീരൊഴിച്ചു് അരച്ചു വില്ലയാക്കി, സൂര്യപുടം സാധിച്ചതിനുശേഷം പൂർവ്വവൽ മുഴപ്പുടത്തിൽ സംസ്കരിക്കണം. ശീതീഭൂതമായശേഷം പിന്നെ പുടമിളക്കി സ്വീകരിച്ചുകൊള്ളണം. കറുത്തനിറമായിരിക്കും. ചുണ്ണാമ്പിനേക്കാൾ തീക്ഷ്ണമായിരിക്കും. ഇതത്രേ "മുപ്പുചുന്നം."

മുപ്പുചുന്നത്തിനു ഗുരുമുപ്പു എന്ന അപരനാമംകൂടിയുണ്ടെന്നു മുമ്പു വെളിപ്പെടുത്തിയിട്ടുണ്ടല്ലോ.

അമൂല്യമായ ഈ വൈദ്യമുപ്പിനെപ്പറ്റി ആചാര്യൻ ഇപ്രകാരം അരുളിച്ചെയ്യുന്നു:—"സിദ്ധവൈദ്യകലയുടെ അസ്ഥിവാരമാണിതു്. സിദ്ധവർഗ്ഗത്തിന്റെ ജീവനാഡി ഇതാണു്. അലൌകികന്മാരല്ലാത്ത ലൌകികന്മാർ ഇതിനു് അധികാരികളല്ലെന്നു പറഞ്ഞു സിദ്ധന്മാരെല്ലാം മറച്ചുവച്ച വൈദ്യമർമ്മമാണിതു്. ജഗദംബികയുടെ അനുമതിയോടുകൂടി ലോകോപകാരാർത്ഥം ഞാനിതിനെ വെളിപ്പെടുത്തി. സന്മാർഗ്ഗത്തിൽനിന്നും വ്യതിചലിക്കാത്തവനും പാപമാർഗ്ഗഗനല്ലാത്തവനും ജീവകാരുണ്യമുള്ളവനും നീതിനിഷ്ഠനും അചഞ്ചലമായ ഗുരുഭക്തിയുള്ളവനും ഇതിനു് അധികാരിയാകുന്നു. എന്റെ നിർദ്ദേശങ്ങളെ ശരിക്കു ഗ്രഹിക്കാൻ കഴിവില്ലാത്ത മന്ദബുദ്ധികൾ ഗുരുദർശനത്തിനു (ഗുരുമുപ്പു കാണാൻ) സംഗതിയാകാതെ മരിക്കുന്നു. അവരെക്കൊണ്ടു ലോകത്തിനും ലോകത്തെക്കൊണ്ടു് അവർക്കും യാതൊരു പ്രയോജനവുമില്ല. രസവാദികൾ ഏതൊന്നിനുവേണ്ടി, അലഞ്ഞുതിരിയുന്നുവോ, ആ പൂർണ്ണഗുരു ഈ ഗുരുതന്നെയാണു്. ഗുരുവിനെ സേവിച്ചു തുഷ്ടിപ്പെടുത്താനുള്ള (പ്രയോഗിച്ചു ഫലസിദ്ധി വരുത്താനുള്ള) മാർഗ്ഗം അവർക്കു് അറിഞ്ഞുകൂടാ. വൈദ്യവഴിക്കു പ്രയോഗിച്ചുള്ള പഴക്കത്തിൽനിന്നും അതുപക്ഷേ സിദ്ധിക്കുമെന്നല്ലാതെ, എത്രതന്നെ വെളിപ്പെടുത്തിയാലും മനസ്സിലാകുന്നതല്ല. പഴക്കംകൊണ്ടു സിദ്ധിക്കുകയെന്നുള്ളതോ, കോടിയ്ക്കൊരുവിധം ജനത്തിനുമാത്രം (ഒരുകോടി മാനവർകളിലൊരുവനാണു്.)"

---

(1) സൌവീരാഞ്ജനത്തെ, സൌവീരമെന്നും വീരമെന്നുംകൂടി ദ്രാവിഡകൃതികളിൽ കാണുന്നു. ഗ്രന്ഥകാരനായ മലയാളികളും വീരമെന്നുതന്നെ സംജ്ഞയായി വ്യവഹരിച്ചുപോരുന്നു.

(2) രസകർപ്പൂരത്തെ പൂരമെന്നാണു പറഞ്ഞുവരിക.

ദിവ്യമായ ഈ ഗുരുഭേഷജത്തെ രസവാദവഴിക്കു വിനിയോഗിക്കുക എന്നുള്ളതിരിക്കട്ടെ! വൈദ്യവഴിക്കു പ്രയോഗിച്ചാലുള്ള ഫലം വാചാമഗോചരമാകുന്നു. സിന്ദൂരമാറ്റത്തിലാണ് ഇതിന്റെ മുഖ്യമായ ഉപയോഗം. ഈ ഗുരുവിന്റെ സംയോഗത്തോടുകൂടിയ സിന്ദൂരങ്ങൾക്ക്, അവയുടെ സത്വഗുണം നഷ്ടപ്പെടാതിരിക്കും. ആ സിന്ദൂരങ്ങൾക്ക് ഒരൊററപ്പുടംകൊണ്ടുതന്നെ പരിപൂർണ്ണസംസ്കാരവും വർണ്ണസ്വഭാവവും സിദ്ധിക്കുകയും ചെയ്യും. ഈ വിശ്വാസത്തോടുകൂടി അത്യുൽകൃഷ്ടമായ ഈ ഔഷധത്തെ അനുഗ്രഹപൂർവ്വം ചെയ്തുസാധിക്കാനായി യത്നിക്കേണ്ടതും, അവരുടെ വൈദ്യവൃത്തി, പ്രകീർത്തിതമായിത്തീരുന്നതുമാണ്.

മുപ്പുചുന്നത്തിന്റെ പ്രയോഗവിധാനമാണ് ഇനി നിർദ്ദേശിക്കുന്നത്. സിന്ദൂരവഴിക്കാണ് ഇതിന്റെ ഉപയോഗം പ്രാധാന്യേന പ്രസക്തമാകുന്നതെന്ന് മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. സിന്ദൂരീകരിക്കേണ്ട പദാർത്ഥം മുപ്പുചുന്നത്തിന്റെ സംയോഗത്താൽ ഉരുകി മണിയായി ലഭിക്കപ്പെടും. അപ്രകാരം മണിയായി ലഭിക്കപ്പെടുന്നവയെ 'ഉരുക്കിനം' എന്നു പറയപ്പെടുന്നു. ഏതു വസ്തുവിനേയും അതിന്റെ സത്വഗുണം യാതൊന്നിനാലും നഷ്ടപ്പെടാത്തവിധത്തിൽ ഉരുക്കി ഒരൊററമണി (ഉണ്ട) യാക്കി ബന്ധിക്കുകയെന്നുള്ളതാണ് വൈദ്യമുപ്പുവിന്റെ പ്രയോജനം.

## കാന്തഗുരുസിന്ദൂരം

ആദ്യം അയസ്കാന്തത്തെ സിന്ദൂരീകരിക്കുന്നതിനുള്ള മാർഗ്ഗത്തെയും ആ സിന്ദൂരത്തിന്റെ പ്രയോജനത്തെയുംപററിയുള്ള പാഠം ഇതിനടിയിൽ നൽകുന്നു. ഒരു പലം അയസ്കാന്തവും സമത്തൂക്കം മുപ്പുചുന്നവുംചേർത്ത് മുലപ്പാലൊഴിച്ചരയ്ക്കണം. നെയ്യുപോലെ അരച്ചുമൃദുവാക്കിയതിനുശേഷം ഉണക്കിപ്പൊടിച്ചു മൂശയിൽ നിറയ്ക്കണം. ഉരച്ചുചേർത്ത ഓട്ടുകൊണ്ടു മൂടി ശീലമൺചെയ്ത് ഉലയിൽവെച്ചു കനക്കെ ഊതണം. വെള്ളംപോലെ ഉരുകിയതിനുശേഷം (മൂശ കൊടിൽകൊണ്ടെടുത്താട്ടിനോക്കിയാൽ ഉരുകി എന്നും ഉരുകിയില്ലെന്നും ഗ്രഹിക്കാവുന്നതാണ്) ഉലയിൽനിന്നും ഇറക്കിവയ്ക്കണം. ആറിയതിനുശേഷം മൂശ പൊളിച്ചുനോക്കിയാൽ ഉരുകിക്കട്ടി ഉണ്ടയായി നിൽക്കുന്നതാണ്. കൈപാകം ഉറയ്ക്കുന്നതിനുമുമ്പ് ഓരോ കഴഞ്ചെടുത്തു പ്രവർത്തിക്കുന്നത് യുക്തായുക്തമായിരിക്കും. ഉരുകിയെന്നു ബോദ്ധ്യപ്പെടാനായിട്ടുമാത്രമല്ല, ഉരുകിച്ചേരുന്നതിനായിട്ടും രണ്ടുമൂന്നു പ്രാവശ്യം മൂശയെടുത്തു കലക്കണമെന്ന് ആചാര്യൻ അനുശാസിക്കുന്നു.

ഇപ്രകാരം ലബ്ധമായ കാന്തത്തിന്റെ ഉരുക്കിനത്തെ സിന്ദൂരീകരിക്കണം. ഉരുക്കിനവും സമം ഗന്ധകവും കുഴിയമ്മിയിൽ പൊടിച്ചു ചെറുനാരങ്ങാനീരൊഴിച്ചു നാലുയാമംവീതം മൂന്നു ദിവസം അരയ്ക്കണം. എന്നിട്ടു വില്ലതട്ടി സൂര്യപുടം ചെയ്തതിനു ശേഷം ഇടിഞ്ഞിലിൽവച്ചു എഴുശീലമൺചെയ്തുണക്കി ഗജപുടമിടണം. ശീതീഭൂതമായതിനുശേഷമെടുത്തു ശീലമൺ പൊളിച്ചു നോക്കിയാൽ മുരുക്കിൻപൂവിന്റെ നിറത്തിൽ സിന്ദൂരമായിരിക്കും.

അതിലക്ഷണീയമായ ഈ കാന്തസിന്ദൂരം തേനിൽ സേവിച്ചാൽ സർവ്വവിധ വായുരോഗങ്ങളും പാണ്ഡുവും ഉന്മൂലനം ചെയ്യപ്പെടും. അമൃതസഞ്ജീവിലേഹത്തിൽ സേവിച്ചാൽ നീരൊഴിവു നിശ്ശേഷം മാറും.

## ലോഹഗുരുസിന്ദൂരം

ഇരുമ്പു രാവിപ്പൊടിച്ച്, മുമ്പ് അയസ്കാന്തമെന്നപോലെ ഉരുക്കിനമാക്കിയതിനുശേഷം ഗന്ധകം ചേർത്ത് യഥാവിധി സിന്ദൂരമാക്കണം.

ഈ ലോഹസിന്ദൂരം തേനിൽ സേവിച്ചാൽ പാണ്ഡുവർഗ്ഗത്തിൽപ്പെട്ട എല്ലാ വ്യാധികളും ഒഴിഞ്ഞുമാറും.

## അഭ്രകഗുരുസിന്ദൂരം

അഭ്രകനവനീതം യഥാവിധി ഉരുക്കിനമാക്കി, വിധിപ്രകാരം സിന്ദൂരീകരിക്കണം. അഭ്രകത്തെ നവനീതമാക്കാനുള്ള പാഠം എല്ലാ വൈദ്യന്മാർക്കും സുപരിചിതമാണല്ലോ.

അഭ്രകഗുരുസിന്ദൂരം പഞ്ചസാരചേർത്തു സേവിച്ചാൽ ക്ഷയരോഗം മാറും. കസ്തൂരിചേർത്തു സേവിച്ചാൽ ഒഴിഞ്ഞുമാറാത്ത ജ്വരമോ സന്നിയോ ഉണ്ടായിരിക്കയില്ല.

## ഗരുഡപ്പച്ച ഗുരുസിന്ദൂരം

ഗരുഡപ്പച്ച കുഴിയമ്മിയിൽ പൊടിച്ചു മുൻവിധിയനുസരിച്ച് ഉരുക്കിനമാക്കി സിന്ദൂരീകരിക്കണം.

ഗരുഡപ്പച്ചസിന്ദൂരം തേനിൽ സേവിച്ചാൽ നയനരോഗങ്ങളൊഴിയും.

## കന്നാരഗുരുസിന്ദൂരം

കന്നാരവും മുമ്പു വിധിച്ചതുപോലെ ഉരുക്കിനമാക്കി സിന്ദൂരീകരിക്കേണ്ടതാകുന്നു.

കന്നാരസിന്ദൂരം പഞ്ചസാരചേർത്തു സേവിച്ചാൽ കഫസംബന്ധമായ രോഗങ്ങൾക്കു വിശിഷ്ടൗഷധമാകുന്നു.

## സഹസ്രവേധിദ്രുതസിന്ദൂരം

സഹസ്രവേധി മുൻനിർദ്ദേശമനുസരിച്ച് ഉരുക്കിനവും സിന്ദൂരവുമാക്കണം.

സഹസ്രവേധി സിന്ദൂരത്തിന്റെ അനുപാനം പച്ചുവിൻപാലാണ്. ഉഷ്ണസംബന്ധമായ രോഗങ്ങൾ ശമിക്കും.

## പൊരികാരദ്രുതസിന്ദൂരം

പൊരികാരം മേൽപ്രകാരം ഉരുക്കി സിന്ദൂരമാക്കണം.

പൊരികാരസിന്ദൂരം ഇഞ്ചിച്ചാറിൽ സേവിക്കണം. വാതജ്വരവും സന്നിയും മാറും.

## ഹിരണ്യദ്രുതസിന്ദൂരം

കോഴിമുട്ടയുടെ തോട് യഥാവിധി ഉരുക്കിനമാക്കി സിന്ദൂരമാക്കണം. അടവെച്ച മുട്ടത്തോടാണ് ഔഷധയോഗ്യമെന്നറിഞ്ഞിരിക്കേണ്ടതാകുന്നു.

മുട്ടത്തോട്ടസിന്ദൂരം തുളസിച്ചാറിൽ സേവിച്ചാൽ കാസവും ശ്വാസവും മന്ദാരകാസവും മാറും.

## ശംഖദ്രുതസിന്ദൂരം

ശംഖ് ഉരുക്കിനമാക്കിയതിനുശേഷം സിന്ദൂരീകരിച്ച സൂക്ഷിക്കണം.

ശംഖസിന്ദൂരം പനങ്കരുപ്പട്ടിയിൽ സേവിച്ചാൽ വായുരോഗങ്ങളെല്ലാം കടൽകടക്കും. പിത്തസംബന്ധമായ രോഗങ്ങളും ശമിക്കുന്നതാണ്.

## ശിലാദ്രുതസിന്ദൂരം

കർപ്പൂരശിലാസത്ത് (ജതു) മേൽപ്രകാരം ഉരുക്കി സിന്ദൂരമാക്കണം.

ഈ സിന്ദൂരം കടുക്ക പൊടിച്ചതിൽ സേവിച്ചാൽ മഹോദരവും പെരുവയറും ജലോദരവും ശമിക്കും.

## മാണിക്യദ്രുതസിന്ദൂരം

മാണിക്യം മുമ്പു പറഞ്ഞതുപോലെ ഉരുക്കിനമാക്കി യഥാവിധി സിന്ദൂരമാക്കുക!

മാണിക്യസിന്ദൂരം ജാതിക്കാപ്പൊടിയിൽ സേവിച്ചാൽ രക്തസ്രാവവും അസ്ഥിസ്രാവവും മാറും.

## മരതകഗുരുസിന്ദൂരം.

മരതകവും മേൽപ്രകാരം സിന്ദൂരീകരിക്കണം.

മരതകസിന്ദൂരം കൽക്കണ്ടം പൊടിച്ചതിൽ സേവിക്കണം; അസ്ഥിജ്വരവും ഉഷ്ണരോഗങ്ങളും ശമിക്കും.

## വജ്രഗുരുസിന്ദൂരം.

വജ്രവും യഥാവിധി ഉരുക്കി സിന്ദൂരീകരിക്കേണ്ടതാകുന്നു.

വജ്രസിന്ദൂരം പഞ്ചസാരചേർത്തു സേവിച്ചാൽ, അതിസാരവും നീരൊഴിവും വിട്ടുമാറും.

## വൈഡൂര്യഗുരുസിന്ദൂരം.

വൈഡൂര്യം വാങ്ങി ഉരുക്കിനമാക്കിയതിനുശേഷം സിന്ദൂരമാക്കണം.

വൈഡൂര്യസിന്ദൂരം പാലിൽ സേവിച്ചാൽ ഉദംവാതംച്ഛയും അക്ഷിരോഗങ്ങളും നീങ്ങും.

## ഗോമേദകഗുരുസിന്ദൂരം.

ഗോമേദകസിന്ദൂരത്തിന്റെ വിധിയും മുമ്പു പറഞ്ഞതുപോലെതന്നെയാണ്.

ഗോമേദകസിന്ദൂരം നെയ്യിൽ സേവിക്കണം. കഫകാസം, ക്ഷയം ഇവയ്ക്കു നന്ന്.

## നീലഗുരുസിന്ദൂരം.

നീലരത്നം മേൽപ്രകാരം ഉരുക്കിനമാക്കി സിന്ദൂരീകരിച്ചെടുക്കണം.

നീലഗുരുസിന്ദൂരം ത്രികടുചൂർണ്ണത്തിൽ സേവിച്ചാൽ കഫരോഗങ്ങൾ വിട്ടുമാറും.

## പ്രവാളഗുരുസിന്ദൂരം

പവിഴവും മുൻവിധി അനുസരിച്ചുതന്നെ സിന്ദൂരമാക്കേണ്ടതാകുന്നു.

പവിഴസിന്ദൂരം മുലപ്പാലിൽ സേവിച്ചാൽ ശരീരം പരിപുഷ്ടമാകും; പിത്തരോഗങ്ങളും മേഹസംബന്ധമായ വ്യാധികളും ഒഴിഞ്ഞുമാറും.

## മൃഗശൃംഗഭസ്മസിന്ദൂരം

കലമാൻകൊമ്പുവാങ്ങി വിധിപ്രകാരം ഉരുക്കിനംചെയ്തു സിന്ദൂരമാക്കണം. കൊമ്പു ചീകിപ്പൊടിച്ചുവേണം ശുദ്ധിചെയ്യേണ്ടതു്.

മാൻകൊമ്പുസിന്ദൂരം തേനിൽ സേവിച്ചാൽ കണ്ണുതെളിയും. മയക്കം മാറും.

## കൂർമ്മഭസ്മസിന്ദൂരം

ആമത്തോടു വാങ്ങി ഉരുക്കിനംചെയ്തു സിന്ദൂരമാക്കണം.

ആമത്തോടുസിന്ദൂരം ഇഞ്ചിച്ചാറിൽ സേവിച്ചാൽ സന്നിയും ശൂലവും തീരും.

## സർവ്വഭസ്മസിന്ദൂരഗുളിക

മേൽപറഞ്ഞ എല്ലാവക സിന്ദൂരങ്ങളിൽനിന്നും ഓരോകഴഞ്ചു തൂക്കിയെടുത്തു കല്വത്തിലിട്ടു മുലപ്പാലൊഴിച്ചു് ഒരു യാമനേരം അരയ്ക്കണം. അനന്തരം കുന്നിക്കുരുവലുപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുകൊള്ളണം.

ഈ സിന്ദൂരഗുളിക ഇഞ്ചിച്ചാറിൽ സേവിച്ചാൽ സന്നി പതിമൂന്നും സർവ്വവിധത്തിലുള്ള വയററുവേദനകളും ജ്വരങ്ങളും ഒഴിഞ്ഞു മാറുന്നതാണു്.

ആചാര്യൻ അരുളിച്ചെയ്യുന്നു. 'ഈ ഔഷധങ്ങൾ രോഗങ്ങളെ ശമിപ്പിക്കുക മാത്രമല്ല, ശരീരത്തെ ശിലാതുല്യം ഉറപ്പുള്ളതാക്കിച്ചെയ്യുന്നു. അന്നപാനനിർദ്ദേശത്തിൽ സമർത്ഥനായ വൈദ്യനു് ഈ ഔഷധങ്ങൾ ഓരോന്നും അനേകരോഗങ്ങൾക്കു വിജയകരമായ നിലയിൽ പ്രയോഗിക്കാൻ കഴിയുന്നതാണു്. വൈദ്യന്മാരുടെ വിജയം കൈപ്പാകത്തിലെന്നപോലെ, അന്നപാനനിർദ്ദേശത്തിലുള്ള സാമർത്ഥ്യത്തിലുമാണു് അന്തർഭവിച്ചിരിക്കുന്നതു്. ആ സാമർത്ഥ്യം ശാസ്ത്രബോധംകൊണ്ടും പഴക്കംകൊണ്ടും സിദ്ധിക്കേണ്ടതാണു്.'

അയസ്കാന്തം തുടങ്ങി മുകളിൽപറഞ്ഞ സകല ചരക്കുകളും ശുദ്ധിചെയ്തതിനുശേഷമാണു സംസ്കരിച്ചു തുടങ്ങേണ്ടതെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ചരക്കുകളുടെ ശുദ്ധികർമ്മത്തെപ്പററി അടുത്ത അദ്ധ്യായത്തിൽ സവിസ്തരം പ്രതിപാദിക്കുന്നതാണു്.

---

---

# അഗസ്ത്യർകുഴമ്പ്.

അഗസ്ത്യർകുഴമ്പിന്റെ യോഗം കേരളീയ വൈദ്യന്മാരിൽ അധികംപേൎക്കും പരിചയമില്ലെങ്കിലും അതിനെപ്പററി കേട്ടിട്ടില്ലാത്തവർ ഒരുത്തൻതന്നെ ഉണ്ടായിരിക്കയില്ലെന്നാണു തോന്നുന്നതു്. അഗസ്ത്യർകുഴമ്പെന്നു പ്രസിദ്ധമായ ഈ സിദ്ധൗഷധത്തിനു്, പെരുംകുഴമ്പെന്നും പഞ്ചാരിടകുഴമ്പെന്നും വേലാന്തകുഴമ്പെന്നും പല പേരുകൾ ഉണ്ടു്. ഈ യോഗം അല്പാല്പവ്യത്യാസത്തോടുകൂടി നാലഞ്ചുപ്രകാരത്തിലുണ്ടെന്നാണു് അറിയുന്നതു്. ഫലത്തെ സംബന്ധിച്ചിടത്തോളം പറയത്തക്ക വ്യത്യാസങ്ങളൊന്നുമില്ല. ഈ വ്യത്യസ്തയോഗങ്ങളെല്ലാംതന്നെ നടപ്പിലിരിക്കുന്നവയും അമൂല്യഫലപ്രദങ്ങളുമാകുന്നു. എന്നാൽ അവയെ കൈകാൎയ്യം ചെയ്തുപോരുന്ന വൈദ്യന്മാരിൽ അധികംപേരും അവരവരുടെ യോഗത്തെ മാററു കൂട്ടിക്കരുതുകയും പ്രസംഗിക്കുകയും ചെയ്യാറുണ്ടു്. അതു വൈദ്യന്മാരുടെ ഒരു മനോഭാവമാണെന്നു സമാധാനപ്പെടുകയല്ലാതെ ഗത്യന്തരമില്ല. ഗ്രന്ഥകാരൻതന്നെ വ്യത്യസ്തങ്ങളായ മൂന്നുയോഗങ്ങളും പഠിച്ചിട്ടുണ്ടു്. കൈകാൎയ്യത്തിലിരിക്കുന്ന ഉപദിഷ്ടയോഗത്തെ ഇതിനടിയിൽ ഉദ്ധരിക്കുന്നു.

രസം, വത്സനാഭി, മനശ്ശില, അരിതാരം, ഇന്തുപ്പു്, പെരുംകായം, കടുകരോഹിണി, പൊരികാരം, കരിംജീരകം, ചെറുതിപ്പലി ഇവ ഓരോകഴഞ്ചു്; നേർവാളം പത്തുകഴഞ്ചു്; കാട്ടാവണക്കിൻപരിപ്പു് അഞ്ചുകഴഞ്ചു്; ഇവ മെഴുകാകുന്നതുവരെ അരച്ചു യോജിപ്പിക്കണമെന്നാണുവിധി. എന്നാൽ ഇത്തരം മെഴുകുകൾ അരയ്ക്കുന്നതിനു പ്രത്യേകം ചെയ്യാകനിൎദ്ദേശമുണ്ടു്. അതനുസരിച്ചുവേണം അരച്ചു പാകപ്പെടുത്തേണ്ടതു്. ഈ യോഗത്തെ സംബന്ധിച്ചിടത്തോളം ഉപദിഷ്ടമായ ആ നിൎദ്ദേശത്തെ ഇവിടെ വെളിപ്പെടുത്തുന്നു. കഴുകിവെടിപ്പാക്കിയ കുഴിയമ്മി തുടച്ചുണങ്ങിയതിനു ശേഷം ആദ്യം അരിതാരം നല്ലതുപോലെ അരയ്ക്കണം. എന്നിട്ടു് രസം അരച്ചു യോജിപ്പിക്കണം. രസത്തിന്റെ ചെറുമണികൾ പോലും കാണപ്പെടാതാകുന്നതുവരെ വളരെനേരം അരയ്ക്കേണ്ടതാണു്. രസം മൃതമാകും. രണ്ടുംകൂടി യോജിച്ചു കറുത്തനിറത്തിൽ കാണപ്പെടും. അതിനുശേഷം മനശ്ശില അരച്ചു യോജിപ്പിക്കണം. പിന്നീടു് ഇന്തുപ്പുചേൎത്തു് അരയ്ക്കണം. അതുകഴിഞ്ഞു വത്സനാഭിയും, തുടൎന്നു തിപ്പലിവരെയുള്ള മരുന്നുകളും യഥാക്രമം അരച്ചു

യോജിപ്പിക്കേണ്ടതാകുന്നു. വത്സനാഭി, കടുകരോഹിണി, കരിംജീരകം, ചെറുതിപ്പലി ഇവനാലും മുൻകൂട്ടി ശീലപ്പൊടിയായിച്ചു സൂക്ഷിച്ചുകൊള്ളേണ്ടതാണ്. അതിൽനിന്നും കണക്കനുസരിച്ചു തൂക്കിയെടുത്തുവേണം യോഗത്തിൽ ചേർക്കേണ്ടതു്.

മേൽപറഞ്ഞ പത്തുകൂട്ടംമരുന്നുകളും നല്ലതുപോലെ അരച്ചു യോജിപ്പിച്ചതിനുശേഷം നേർവാളം ഈരണ്ടുപരിപ്പുവീതമിട്ടു് അരച്ചുതുടങ്ങണം. നേർവാളവും യോജിച്ചതിന്റെശേഷം കാട്ടാവണക്കിൻപരിപ്പ് രണ്ടും മൂന്നും ഇട്ടു് അരയ്ക്കേണ്ടതാണ്. മരുന്നുകൾ എല്ലാം യോജിച്ചതിനുശേഷം ഒന്നു രണ്ടു ദിവസം വീണ്ടും വീണ്ടും അരച്ചുപാകപ്പെടുത്തേണ്ടതാകുന്നു. യോജിക്കുന്നതിനുമാത്രമല്ല ഗുണം വർദ്ധിക്കുന്നതിനുകൂടിയാണ് അരപ്പു് ദീർഘിപ്പിക്കണമെന്ന് അനുശാസനമുള്ളതു്. ഇപ്രകാരം യഥാവിധി അരപ്പുസാധിച്ചതിനുശേഷം ഔഷധം കൊമ്പുഡപ്പിയിൽ സൂക്ഷിക്കേണ്ടതാകുന്നു. ഔഷധത്തിന്റെ ആകൃതികണ്ടാൽ കുഴമ്പു് എന്നല്ല മെഴുകെന്നാണ് നാമകരണംചെയ്യേണ്ടതെന്നു തോന്നിപ്പോകും. നടപ്പിലിരിക്കുന്നപേരിനെ ഭേദപ്പെടുത്താൻ നമുക്കധികാരമില്ലാത്തതുകൊണ്ടു് കുഴമ്പെന്നവാക്കുതന്നെ സ്വീകരിച്ചിരിക്കുന്നു. ഔഷധം രണ്ടു മൂന്നുമാസക്കാലമെങ്കിലും ഡപ്പിയിലിരുന്നു പഴകിയശേഷം ഉപയോഗിച്ചുതുടങ്ങുന്നതാണ് ശ്രേയസ്കരമെന്നു് അനുഭവത്തിൽനിന്നും ഗ്രന്ഥകാരനഭിപ്രായമുണ്ടു്.

പണവിടക്കുഴമ്പെന്നുകൂടി പേരുള്ള ഈ ഔഷധത്തിന്റെ മാത്ര പണവിടത്തൂക്കമാകുന്നു. ശിശുക്കൾക്കും ബാലന്മാർക്കും യഥോചിതം കുറഞ്ഞഅളവു സ്വീകരിച്ചുകൊള്ളണം. ദുർബ്ബലന്മാർക്കും മാത്രകുറയ്ക്കേണ്ടതാകുന്നു. വൃദ്ധന്മാർക്കും കുറഞ്ഞഅളവിൽ പ്രയോഗിക്കണമെന്ന് എടുത്തുപറയേണ്ട ആവശ്യമില്ലല്ലോ. ചില രോഗങ്ങൾക്ക്, ഒന്നിലധികം പ്രാവശ്യം തുടരെക്കൊടുക്കേണ്ടതായിവരും; അവിടെയും മാത്രകുറച്ചുകൊള്ളണം. പ്രതിദിവസം ഒന്നിലധികം പ്രാവശ്യം കൊടുക്കുകയുമരുതു്! തുടരെ കൊടുക്കേണ്ടതായി വരുമ്പോൾ പ്രായംകൂടിയവർക്കു് ഒരു കൊത്തമ്പാലഅളവും കുട്ടികൾക്കു് അതിൽപകുതി അളവും യുക്തമാത്രയാകുന്നു. മാത്രയെപ്പറ്റി എത്ര തന്നെ വിവരിക്കുന്നതായാലും അനുഭവത്തിൽ നിന്നും സിദ്ധിക്കുന്നതുപോലുള്ള അറിവു് ലഭിക്കപ്പെടുന്നതല്ലല്ലോ.

ഉൽകൃഷ്ടമായ ഈ ഭേഷജവിശേഷത്തിന്റെ അത്ഭുതകരമായ ഫലം യുക്തമായ അനുപാനങ്ങളിൽ പ്രയോഗിക്കുന്നതുകൊണ്ടുവേണം വെളിപ്പെടേണ്ടതു്. അനുപാനനിർദ്ദേശസാമർത്ഥ്യമില്ലാത്ത വൈദ്യന് ഇത്തരം ഔഷധങ്ങൾ പ്രയോജകീഭവിക്കുന്നതല്ല. അനുപാനനിർദ്ദേശം യുക്തിയുക്തമല്ലെങ്കിൽ ഉദ്ദിഷ്ടഫലം തികച്ചും സിദ്ധി

ക്കാതിരിക്കാമെന്നല്ലാതെ, ചികിത്സ നിഷ്ഫലമായി എന്നോ ദുഷ്ഫലമായിഎന്നോ വരുന്നതല്ല. ആചാര്യനിർദ്ദിഷ്ടങ്ങളും അനുഭവസിദ്ധങ്ങളുമായ ചില അനുപാനങ്ങൾ ഇവിടെ വെളിപ്പെടുത്തുന്നു.

1. ശീതജ്വരം, വാതജ്വരം, സന്നിപാതജ്വരം, അന്ധവാതം, വായുക്ഷോഭം, അപാനവായുവിന്റെകോപം ഇവയ്ക്ക് ഇഞ്ചിച്ചാറിലോ, ചുക്കുകഷായത്തിലോ സേവിപ്പിക്കണം.

2. ചുമയ്ക്ക്, കടുക്കാക്കഷായത്തിൽ കൊടുക്കേണ്ടതാണ്.

3. പിത്തജ്വരത്തിനു കടുക്കാക്കഷായത്തിലും, കഫജ്വരത്തിന് തിപ്പലികഷായത്തിലും പ്രയോഗിക്കേണ്ടതാകുന്നു.

4. അതിസാരത്തോടുകൂടിയ ജ്വരത്തിന് മലതാങ്ങിവേരും ഗ്രാമ്പൂവുംകൊണ്ടുള്ള കഷായത്തിൽ സേവിപ്പിക്കണം.

5. കുളിർജ്വരത്തിന് (മലമ്പനിക്ക്) ചുക്കും മുളകുംകൊണ്ടുള്ള കഷായത്തിൽ കൊടുക്കണം.

6 രക്താർശസ്സിനു, പശുവിൻനെയ്യിൽ സേവിപ്പിക്കേണ്ടതാണ്.

7. പാണ്ഡുവിന്, പശുവിൻപാൽ യുക്താനുപാനമാകുന്നു.

8. മഹോദരത്തിനും ഉദരശോഫത്തിനും ഗുല്മത്തിനും മുളകു ചൂർണ്ണത്തിലോ, വെളുത്തുള്ളി അരച്ചതിലോ സേവിക്കണം.

9. സന്നിപാതജ്വരത്തിന്, ഇഞ്ചിച്ചാറും തേനുംചേർത്ത് അതിൽ സേവിപ്പിക്കാം.

10. വലിയതരം വായുക്ഷോഭങ്ങൾക്ക്, നൊച്ചിയിലയും ചുക്കും കൊണ്ടുള്ള കഷായം ഉചിതാനുപാനമാകുന്നു.

11. മൂത്രകൃച്ഛ്രത്തിനും അശ്മരിക്കും, ശംഖുപുഷ്പത്തിന്റെ ചാറിലും, മുളകും പൊരിച്ചപൊരികാരവും കൽക്കണ്ടവും പൊടിച്ചു നെയ്യിൽ കുഴച്ചതിലും, പിഞ്ചുവെള്ളരിക്കാ പിഴിഞ്ഞ നീരിലും, കരിക്കിൻവെള്ളത്തിലും, കാടിയിലും യഥായുക്തം സേവിപ്പിക്കേണ്ടതാണ്.

12. സൂതകവായുവിനും വായുസംബന്ധമായ കട്ടികഠംഷം, തൊവൽപ്പട്ട വേലിയാട്ടിൻപാലിൽ ഇടിച്ചുപിഴിഞ്ഞ ചാറിൽ ജീരകപ്പൊടി മേല്പൊടിചേർത്ത് അതിൽ സേവിപ്പിക്കണം.

13. നെഞ്ചുനോവിന്, കൊടുവേലികിഴങ്ങും കരുപ്പട്ടിയും കുപ്പമേനിച്ചാറൊഴിച്ചരച്ച് തേൻ മേൽപ്പൊടി ചേർത്ത് അതിൽ സേവിപ്പിക്കേണ്ടതാണ്. കൂവളത്തിൻവേര്, ലവംഗപ്പത്രി, ഗ്രാമ്പൂവ്, അതിമധുരം, താലിശപത്രി ഇവകൊണ്ടുള്ള കഷായത്തിൽ വെണ്ണ മേല്പൊടിചേർത്ത് അതിൽ സേവിപ്പിക്കുകയും ചെയ്യാം.

14. പാമ്പിൻവിഷത്തിന്, അമരിയിലച്ചാറിൽ കൊടുക്കേണ്ടതാകുന്നു.

15. തേൾവിഷത്തിന്, ചുവന്നുള്ളിച്ചാററിൽ സേവിപ്പിക്കണം. അതുതന്നെ കടിവായിൽ പുരട്ടുകയും വേണം.

16. നീരിളക്കം, വിഷശോഫം ഇവയ്ക്കു നൊച്ചിയിലച്ചാററിൽ കടുത്രയചൂർണ്ണം മേമ്പൊടിചേർത്ത് അതിൽ സേവിപ്പിക്കാം.

17. മന്ത്രിക്ക്, കാടി ഉചിതാന്നപാനമാകുന്നു.

18. ശീതമേഹിക്ക്, പശുവിൻപാലിലോ വെളിയാട്ടിൻപാലിലോ സേവിപ്പിക്കാം.

19. രക്തമേഹിക്ക്, പശുവിൻവെണ്ണയിൽ കൊടുക്കേണ്ടതാണ്.

20. വായുകോപത്തിന്, ആവണക്കെണ്ണയിൽ സേവിപ്പിക്കാം.

21. ജംഘാവാത (കഴൽവാത) ത്തിന്, തേങ്ങാപ്പാലിൽ കൊടുക്കണം.

22. ആനാഹവാതത്തിന്, കരിപ്പെട്ടിയിൽസേവിക്കേണ്ടതാകുന്നു.

23. ജ്വരത്തിന്, കരിപ്പെട്ടി നന്ന്.

24. പിത്തത്തിന്, പശുവിൻപാൽ യുക്താന്നപാനമാകുന്നു.

25. സർവ്വസന്നികൾക്കും, ചെറുപഞ്ചമൂലം കഷായം സമുചിതമായ അന്നപാനമാകുന്നു.

26. താപജ്വരത്തിന്, ശർക്കരയിൽ സേവിപ്പിക്കാം.

27. വാതജ്വരത്തിന്, നൊച്ചിയിലച്ചാറു കൊള്ളാം.

28. പിത്തജ്വരത്തിന്, കൊത്തമല്ലിക്കഷായം ആശാസ്യമാകുന്നു.

29. മൂലക്കുരുപ്പിന്, തൈരിൽ കൊടുക്കാം.

30. ശൂലകൾക്കും, ഗ്രന്ഥികൾക്കും കരിപ്പെട്ടിയിൽ സേവിപ്പിക്കണം.

31. സൂതകവായുവിന്, പശുവിൻതൈര് വിശിഷ്ടാന്നപാനമാകുന്നു.

32. പിത്തമേഹത്തിന്, രാമച്ചവേർ കഷായത്തിൽ കൊടുക്കണം.

33. എല്ലാ വിഷങ്ങൾക്കും വെററിലച്ചാറു നന്ന്.

34. കഠിനജ്വരങ്ങൾക്ക്, ജാതിക്കാപ്പൊടിയിൽ സേവിപ്പിക്കണം.

35. ഋതുവാകാത്ത പെണ്ണുങ്ങൾക്ക് ചെമ്മരിയാട്ടിന്റെ പാലിലോ, സാമ്പ്രാണിതൈലത്തിലോ ഒൻപതുദിവസം സേവിപ്പിക്കണം.

36. കടുത്രയചൂൎണ്ണം എല്ലാ രോഗങ്ങൾക്കുംതന്നെ യുക്തിയുക്തമായ അനുപാനമാകുന്നു.

37. വ്രണങ്ങൾക്കു്, നല്ലെണ്ണയിൽ കുഴച്ചു പൂശണം.

38. മാറാപ്പുണ്ണുകൾക്കു്, നല്ലെണ്ണയും വേപ്പെണ്ണയും ചേൎത്തു് കുഴച്ചു പൂശേണ്ടതാകുന്നു.

39. അരയാപ്പു്, പുഴുവ, പുറവുകൾ മുതലായവയ്ക്കു്, ഉമിഴ്നീരിലോ തേനിലോ അരച്ചുപൂശേണ്ടതാകുന്നു.

40. തലവേദനയ്ക്കു് മുലപ്പാലിൽ കലക്കി നസ്യംചെയ്യണം.

41. മരത്തിൽനിന്നുവീണും മണ്ണിടിഞ്ഞുവീണുംമററും മൂൎച്ഛിച്ചവൎക്കു്, കടുകുപ്രമാണംമരുന്നു് മുലപ്പാലിൽ മദ്ദിച്ചു് കണ്ണിൽ ലേപനം ചെയ്യണം.

42. സന്നിമൂൎച്ഛയ്ക്കു്, എള്ളളവുമരുന്നു് വേപ്പെണ്ണയിലോ ചുക്കുകഷായത്തിലോ മദ്ദിച്ചു കണ്ണിൽ തടവേണ്ടതാകുന്നു.

കണ്ണിലെ പ്രയോഗങ്ങൾനിമിത്തം വീക്കമോ രോഷമോ കണ്ടാൽ, മുട്ടച്ചോറും തൈരും ചന്ദനവും മദ്ദിച്ചു് കണ്ണിൽ വച്ചു കെട്ടണമെന്നു വിധിയുണ്ടു്. ഈ ഔഷധം നയനലേപനാൎത്ഥം വിനിയോഗിച്ചതിൽ നയനനാശം സംഭവിച്ചിട്ടുണ്ടെന്നു ചിലർ അഭിപ്രായപ്പെടുന്നു. വൈദ്യന്റെ അസാമൎത്ഥ്യനിമിത്തം അപ്രകാരം സംഭവിച്ചതായിരിക്കാമെന്നും വിധിപ്രകാരം പ്രയോഗിച്ചാൽ അതിനിടയാവുകയില്ലെന്നും അഭിപ്രായപ്പെടുന്നവരുമുണ്ടു്. ഗ്രന്ഥകാരന്നു് ഈ ഔഷധം നയനലേപനാൎത്ഥം പ്രയോഗിക്കേണ്ടതായി വന്നിട്ടില്ലെങ്കിലും ഒടുവിൽ പറഞ്ഞ അഭിപ്രായമാണുള്ളതു്.

ഇതു ശോധനാപരമായ ഔഷധമാണെന്നു പ്രത്യേകം പറയണമെന്നില്ലല്ലോ. വിരേചനാൎത്ഥം പണമിടസേവിക്കുന്നവൎക്കും ഉപ്പൊഴിച്ചു കഞ്ഞികുടിച്ചാൽ വിരേചനം അവസാനിക്കുന്നതാണു്. തൈർകൂട്ടി ചോറുണ്ണുന്നതു് യുക്തമായ പ്രതിവിധിയാകുന്നു. അളവിൽ കവിഞ്ഞു സേവിക്കുന്നതുകൊണ്ടോ മറേറാ അമിതമായി അതിസരിക്കുന്നുവെങ്കിൽ അതിലേയ്ക്കു ചില പ്രതിവിധികൾ നിൎദ്ദേശിക്കുന്നു.

1. വയമ്പു ചുട്ടുകരിച്ചു തേനിൽ കൊടുക്കുക,

2. തൈപിടി മുരിക്കയിലത്തണ്ടുകൊണ്ടുള്ള കഷായം സേവിപ്പിക്കുക,

3. പശുവിൻപാലിൽ ചെറുനാരങ്ങാനീരുകലൎന്നു സേവിപ്പിക്കുക,

4. പുളിച്ച മോരോ പുളിച്ച കാടിയോ സേവിപ്പിക്കുക,

5. കാട്ടാവണക്കിന്റെ തളിരില കാടിയിൽ അവിച്ചു നാഭിയിൽ വച്ചുകെട്ടുക മുതലായവയാകുന്നു. വിഷയപൂൎത്തിക്കുവേണ്ടി പ്രത്യ-

വിധികരം നിർദ്ദേശിച്ചതാണു്. പ്രതിവർഷം ഒന്നരാത്തലോളം ഈ ഔഷധം വളരെക്കാലമായി കൈകാര്യംചെയ്തുപോരുന്ന ഒരു ചികിത്സകന്റെ നിലയിൽ ഇപ്പറഞ്ഞ പ്രതിവിധികളിൽ ഒന്നുപോലും ഗ്രന്ഥകാരനു പ്രയോഗിക്കേണ്ടതായി വന്നിട്ടില്ലെന്നുള്ള വസ്തുത ഇവിടെ രേഖപ്പെടുത്തുന്നു.

ഈ സിദ്ധൌഷധം ഏതുതരം ജ്വരത്തിന്റെയും ഏതവസ്ഥയിലും വിജയകരമാംവണ്ണം പ്രയോഗിക്കാവുന്നതാണെന്നു് അനുഭവമുണ്ടു്. ജ്വരത്തിന്റെ ആരംഭത്തിൽ "കൊത്തമ്പാലരിയും ചുക്കും എട്ടും നാലും കഴിഞ്ഞതാ"യിട്ടുള്ള കഷായം ആശാസ്യമായ അനുപാനമാകുന്നു. രക്താതിസാരം, രക്താർശസ്സു്, വയറുകടി മുതലായ രോഗങ്ങൾക്കു വെണ്ണ അനുപാനത്തിൽ ഈ ഔഷധം സേവിക്കുന്നതു് അതിയുക്തമായ ചികിത്സയാകുന്നു. മലബന്ധത്തിനും മൂത്രകൃച്ഛ്രത്തിനും അനന്യസാധാരണമായ ഫലത്തെ നല്കുന്നതാണു്.

ഈ ഔഷധത്തിനു വിധിച്ചിട്ടുള്ള മരുന്നുകളെല്ലാംതന്നെ യഥാവിധി ശുദ്ധിചെയ്തു സ്വീകരിക്കേണ്ടതാകുന്നു. രസത്തെപ്പററി അല്പം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. കടകളിൽനിന്നു വാങ്ങുന്ന രസത്തെക്കാൾ ചായില്യത്തിൽനിന്നു സ്വീകരിക്കുന്ന രസമാണു് അഭികമനീയമായിട്ടുള്ളതു്. ചായില്യത്തിൽനിന്നും രസമിറക്കുന്നതിനുള്ള മാർഗ്ഗം (ഊർദ്ധ്വപാതനയന്ത്രവിധി) ആദ്യം സൂചിപ്പിച്ചതാണല്ലോ. ആ വിധി അനുസരിച്ചോ ഗുരൂപദിഷ്ടമായ മാർഗ്ഗാന്തരങ്ങളെ അവലംബിച്ചോ ചായില്യത്തിൽനിന്നും രസമിറക്കി യോഗത്തിൽ സംബന്ധിപ്പിച്ചാൽ ആശങ്കയ്ക്കൊന്നും അവകാശമില്ല. ചായില്യത്തിൽനിന്നു് ഇറക്കുന്ന രസം ഇരുപത്തൊന്നു പ്രാവശ്യം കട്ടിത്തുണിയിൽ പിഴിഞ്ഞെടുത്താൽ അതിനു പരിശുദ്ധിലഭിക്കും. മററുള്ള മരുന്നുകളുടെ ശുദ്ധീകരണവിധി അവസാനത്തെ അദ്ധ്യായത്തിൽനിന്നും ഗ്രഹിക്കാവുന്നതാണു്.

## വൈദ്യധർമ്മം

ഒരു വൈദ്യൻ ചികിത്സാവൃത്തിയെ സംബന്ധിച്ചു് അവശ്യം അറിഞ്ഞിരിക്കേണ്ടതായ ചില പാഠങ്ങൾ ആചാര്യൻ നല്കുന്നു. രോഗിയെ സമീപിക്കുന്ന വൈദ്യൻ ജ്യോതിഷസഹായത്താൽ (ജാതകംകൊണ്ടും പ്രശ്നംകൊണ്ടും) രോഗിയുടെ ആയുസ്സും രോഗഹേതുകമായ പാപകർമ്മവും അതു് സഞ്ചിതമോ ആഗന്തുകമോ എന്ന വസ്തുതയും വഴിപോലെ ഗ്രഹിച്ചു്, തൽപരിഹാരാർത്ഥം ശാസ്ത്രവിധിയനുസരിച്ചുള്ള പ്രായശ്ചിത്തങ്ങളും സൽക്കർമ്മങ്ങളും നടത്തി, അഷ്ടസ്ഥാനപരീക്ഷകളാലും മററും രോഗത്തിന്റെ പൂർണ്ണ

രൂപവും തൽക്കാലവികാരങ്ങളും ദോഷകോപവും ശരിക്കു ഗ്രഹിച്ചു് ശുഭമുഹൂർത്തത്തിൽ യുക്തമായ ചികിത്സ ആരംഭിക്കണം. ചില സന്ദർഭങ്ങളിൽ ജ്യോതിഷകാൎയ്യങ്ങളും തുടൎന്നുള്ള പ്രായശ്ചിത്തകൎമ്മങ്ങളും മററും നടത്താൻ സൗകൎയ്യമില്ലാതിരിക്കും; രോഗി മൂൎദ്ധന്യതയെ പ്രാപിച്ചിരിക്കും. അവിടെ ദോഷകോപമറിഞ്ഞു് സിദ്ധമായ ശമനൗഷധം ഉടനടി പ്രയോഗിക്കുകയെന്ന കൎത്തവ്യം ഒന്നുമാത്രമാണു് വൈദ്യൻ അനുഷ്ഠിക്കേണ്ടതായിട്ടുള്ളതു്. തുടൎന്നുതന്നെ ജ്യോതിഷകാൎയ്യങ്ങളും പ്രായശ്ചിത്തവിധികളും മററും ആചരിക്കുകയും വേണം. അതുപോലെതന്നെ രോഗി ജീവിക്കുകയില്ലെന്നു സംശയിക്കപ്പെടത്തക്ക സ്ഥിതിയിലും ഔഷധം പ്രയോഗിക്കേണ്ടതു് ഔചിത്യമുള്ള വൈദ്യന്റെ കൎത്തവ്യമാകുന്നു. "ചികിത്സ രോഗത്തിനല്ലാതെ ആയുസ്സിനല്ലെന്നു്" ആയുൎവ്വേദം വിളിച്ചുപറയുന്നുണ്ടല്ലോ. രോഗി രക്ഷപ്പെട്ടില്ലെങ്കിലും, രോഗപീഡകൾ അനുഭവിക്കാതെ മരിച്ചുകൊള്ളട്ടെ എന്നുള്ള അനുകമ്പയിൽ മുളച്ചുണ്ടായതാണു സമാദരണീയമായ ഈ അഭിപ്രായം. മററു പ്രകാരത്തിലും ചിന്തിച്ചുകൂടെന്നില്ല; രോഗി മരിക്കുമെന്നു തീൎച്ചപ്പെടുത്തിയതിനു ശേഷവും അജ്ഞാതമായ ചില കാരണങ്ങളാൽ ചിലപ്പോൾ രക്ഷപ്പെട്ടു എന്നുവരാം. അപ്രകാരം രക്ഷപ്പെടാനിടയാകുന്ന രോഗിയെ അജ്ഞാതമായ ആ യാഥാൎത്ഥ്യമറിയാതെ, കൈവിട്ടുകളയുന്നതുകൊണ്ടു്, അയാൾ മരിച്ചുപോകുന്നതാണെങ്കിൽ ആപ്പാപം വൈദ്യനേയും വൈദ്യനെത്തന്നെ ബന്ധുവൎഗ്ഗത്തെയും സംബന്ധിക്കാതിരിക്കുമോ? രണ്ടുപ്രകാരത്തിലായാലും, ആസന്നമരണനെന്നു വിധിക്കപ്പെട്ട അവസ്ഥയിലും രോഗിയെ ചികിത്സിക്കേണ്ടതു വൈദ്യന്റെ കൎത്തവ്യമാണെന്നു വന്നുകൂടുന്നു. അപ്രകാരം കൎത്തവ്യത്തെ നിൎവ്വഹിക്കാൻ സന്നദ്ധനാകുന്ന വൈദ്യൻ രോഗിയുടെ ആന്തരവും ബാഹ്യവുമായ വികാരങ്ങളുടെ യഥാൎത്ഥസ്ഥിതിയും ദോഷകോപവും സൂക്ഷ്മമായി അറിയുകയും തദുചിതമായ ചികിത്സകൾ നടത്തുകയുംചെയ്യുന്നതിനുള്ള പ്രാപ്തി തനിക്കെത്രത്തോളമുണ്ടെന്നു് ഒരാത്മപരിശോധനനടത്തി, സ്വപ്രാപ്തിയിൽ പരിപൂൎണ്ണവിശ്വാസമുണ്ടെങ്കിൽ ചികിത്സ ആരംഭിക്കുകയും അപ്രാപ്തനെന്നു ബോദ്ധ്യപ്പെട്ടാൽ അവിടെ പിന്മാറുകയും ചെയ്യേണ്ടതും, ശ്രേയോഭിലാഷിയായ വൈദ്യന്റെ കൎത്തവ്യമാകുന്നു. അഭിലഷണീയമായ ഈ വൈദ്യമനോഗുണത്തെ ചില പണ്ഡിതന്മാരായ വൈദ്യന്മാർപോലും ഇന്നു കൈവെടിയുന്നുണ്ടെന്നു സഖേദം പറയാതിരിക്കാൻ നിവൃത്തിയില്ല. അവരെ ഈ വലുതായ കുററത്തിനു പ്രേരിപ്പിക്കുന്നതു പലപ്പോഴും അവരുടെ അജ്ഞതയല്ല, ദുരഭിമാനമാണു്. അതെന്തുതന്നെയായാലും ഈ തെററിൽനിന്നും ഒഴിഞ്ഞുനിൽക്കുകയെന്നുള്ളതു് ആത്മശ്രേ

യന്ത്രമായ ഒരു മഹൽകൃത്യമാണെന്നു വൈദ്യന്മാർ മനസ്സിലാക്കേണ്ടതാകുന്നു.

## രോഗിയുടെ കർത്തവ്യം

ആചാര്യൻ രോഗികളുടെ കർത്തവ്യത്തെ നിർദ്ദേശിക്കുകയും അയുക്തമനോഭാവമുള്ളവരെ നിർദ്ദയം പഴിക്കുകയും ചെയ്യുന്നു. രോഗി ഗർവ്വോടുകൂടി വൈദ്യനോടു പെരുമാറിയാൽ മരുന്നു ഫലിക്കുകയില്ലെന്നാണ് ആചാര്യന്റെ അഭിപ്രായം. വൈദ്യനിൽ ഭക്തിയുള്ള രോഗിയുടെ വ്യാധി ഇരുമ്പുപോലെ പറന്നുപോകുമെന്ന് അഭിപ്രായപ്പെടുന്നു. ഭക്തിപൂർവ്വം വൈദ്യന്റെ വാതിൽ കാക്കുന്നവന്റെ രോഗം അഗ്നിയിൽ പഞ്ഞി എന്നപോലെ ഭസ്മീകൃതമായി ഭവിക്കുമത്രേ. ചില രോഗികൾക്ക് ആരംഭത്തിൽ വൈദ്യൻ ഗുരുവും അവസാനത്തിൽ (രോഗം മാറിയതിനുശേഷം) ശത്രുജനമാണ്! ആരംഭത്തിൽ തന്റെ സർവ്വസ്വവും വൈദ്യനു സംഭാവന ചെയ്യാമെന്നു വിശ്വസിപ്പിക്കുന്ന ഇക്കൂട്ടർ ഒടുവിൽ ദക്ഷിണപോലും പിന്നീടാകട്ടെന്നമട്ടിൽ ഒഴിഞ്ഞുകളയുകയാണു പതിവ്. "ജീവകാരുണ്യത്തോടുകൂടി രോഗത്തെ മാത്രമല്ല രോഗകാരണത്തെയും ഉന്മൂലനംചെയ്തു രക്ഷിച്ച വൈദ്യനെ നിരാശനാക്കിവിടുന്ന നിഷ്ഠുരന്മാരായ രോഗികളെ യമപാശം വരിഞ്ഞുകെട്ടി നരകഗർത്തത്തിൽ കൊണ്ടുചെന്നിട്ട് നിർദ്ദയം മർദ്ദിക്കുമെന്നു അഗസ്ത്യനായ ഞാൻ അഭിപ്രായപ്പെടുന്നു" എന്നാണ് വൈദ്യവിദ്യാകുലഗുരുവായ ആ മഹർഷിപുംഗവൻ ധനികന്മാരായ രോഗികളെപ്പററി തനിക്കുള്ള വിദ്വേഷത്തെ പ്രകടിപ്പിച്ചിരിക്കുന്നതു്.

---

മൂന്നാം അദ്ധ്യായം

---

## സർവ്വലോഹമൃതീകരണവിധി

സർവ്വലോഹങ്ങളെയും മൃതീകരിക്കാനുള്ള ഒരു ക്രിയ നിർദ്ദേശിക്കുന്നു. വെൺകാരം, നവസാരം, വീരം, പൂരം, വെള്ളപ്പാഷാണം, വെടിയുപ്പ്, ഗന്ധകം, രസം ഇവ സമഭാഗം ചെറുനാരങ്ങാനീരിൽ അരച്ച് ലേഹപാകത്തിലെടുക്കണം. മൃതീകരണാർത്ഥം ഏതൊരു ലോഹത്തെ എടുക്കുന്നുവോ, അതിനെ തകിടാക്കി അരച്ചെടുത്ത മരുന്നു തകിടിന്റെ ഇരുകരത്തിലെടുത്ത് രണ്ടുവശത്തും ലേപനംചെയ്തു പിടിപ്പിക്കണം. ഉണങ്ങിയതിനുശേഷം ഇടിഞ്ഞിലിൽവച്ച് മറെറാരു ഇടിഞ്ഞിൽകൊണ്ടടച്ച് ശീലമൺ ചെയ്തുണക്കി ഗജപുടമിടണം;

വിശിഷ്ടമായ ഭസ്മമാകും. ഈ ഭസ്മം സകല യോഗങ്ങളിലും സംബന്ധിപ്പിക്കാം. ഇരുമ്പുമുതൽ ഓരോ ലോഹങ്ങളും പ്രത്യേകം പ്രത്യേകം ഇപ്രകാരം ഭസ്മീകരിച്ചു സൂക്ഷിച്ചുകൊണ്ടാൽ, അവയുടെ ഭസ്മങ്ങൾചേർത്തു സജ്ജീകരിക്കേണ്ട ഔഷധങ്ങൾ നിർമ്മിക്കേണ്ട സന്ദർഭങ്ങളിൽ ഏറ്റവും സഹായകമായിരിക്കും. ലോഹസിന്ദൂരങ്ങൾ ചെയ്യുന്നതിന് ഈ ഭസ്മംതന്നെ സ്വീകരിച്ചുകൊണ്ടാൽമതി. ഇതിനെ സിന്ദൂരീകരിച്ചാൽ മതിയെന്നു വിവക്ഷ. ഗുളികാവർഗ്ഗങ്ങളിലും ഈ ഭസ്മങ്ങൾതന്നെ യോജിപ്പിക്കാം. സുസാധ്യമായ ഈ ഭസ്മവിധി വൈദ്യന്മാരുടെ അഭിവൃദ്ധിയിലുള്ള കാംക്ഷയോടുകൂടി വെളിപ്പെടുത്തിയതാണെന്നു ആചാര്യൻ അരുളിച്ചെയ്യുന്നു.

ഈ ഭസ്മം അതേ രൂപത്തിൽ സേവിക്കാൻ പാടില്ല. ഭസ്മീകരണമാർഗ്ഗത്തിൽ വീണ്ടും ഇതിനെ സംസ്കരിച്ചാൽ മാത്രമേ ഔഷധയോഗ്യത സിദ്ധിക്കുകയുള്ളൂ. മാത്രകളിലും മററും യോജിപ്പിക്കുന്നതിനും സിന്ദൂരീകരിക്കുന്നതിനും മാത്രമേ ഈ ഭസ്മത്തെ വിനിയോഗിക്കാൻ പാടുള്ളൂ എന്നു ഗ്രഹിക്കേണ്ടതാകുന്നു.

## അയസ്സിന്ദൂരം

സർവ്വലോഹമൃതീകരണവിധിയനുസരിച്ച് ഭസ്മീകരിച്ച ഇരുമ്പുഭസ്മവും സമഭാഗം ഗന്ധകവും ഗന്ധകത്തിന്റെ നാലിലൊന്നു രസവും ചേർത്ത് ചെറുനാരങ്ങാനീരൊഴിച്ച് ഒരു യാമനേരം അരച്ചു വില്ലയാക്കണം. വില്ല വെയിലിൽ ഉണങ്ങിയശേഷം ഇടിഞ്ഞിലിൽ വച്ചു ശീലമൺചെയ്തു ലഘുപുടമിടണം. പുടമാറിയതിനുശേഷം എടുത്തുനോക്കിയാൽ മുരുക്കിൻപൂവുപോലെ ചുവന്നിരിക്കും. ഈ അയസ്സിന്ദൂരം പണവിടപ്രമാണം തേനിൽ സേവിച്ചാൽ പത്തു ദിവസംകൊണ്ടു രോഗശമനമുണ്ടാകും. പാണ്ഡുരോഗം, കാമില, പിത്തം, ഗുല്മം, വായുപീഡ, നീർദ്ദോഷങ്ങൾ, മഹോദരം, പാർശ്വവായു, ശോഫോദരം, മുടക്കവായു, വാതപിത്തം, ശ്ലേഷ്മസംബന്ധമായരോഗങ്ങൾ, ഗർഭവായു, ശൂലരോഗങ്ങൾ ഇവ ശമിക്കും. ഈ ഔഷധത്താൽ ഗർഭലാഭമുണ്ടാകുന്നു.

## കാന്തസിന്ദൂരം

അയസ്സിന്ദൂരംപോലെതന്നെ കാന്തസിന്ദൂരത്തെയും സജ്ജീകരിക്കേണ്ടതാകുന്നു. ഇതും കാൽമണ്ഡലമാണു സേവിക്കേണ്ടതു്. മഞ്ഞക്കാമില, നീരൊഴിവ്, മേഹം, ക്ഷയം, കാസം, കഫകാസം, ശിരോരോഗം, ഗ്രഹണി, പിത്തം, വായുക്ഷോഭം മുതലായരോഗങ്ങൾക്ക് ഇതു കൈകണ്ട ഔഷധമാണു്.

## നാഗസിന്ദൂരം

സൎവ്വലോഹമൃതീകരണക്രിയകൊണ്ടു് ഭസ്മീകരിച്ച കറുത്തീയത്തോടു് സമം ചായില്യംചേൎത്തു് നാരങ്ങാനീരൊഴിച്ചു് ഒരു യാമനേരമരച്ചു് വില്ലയാക്കി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു മുഴപ്പുടമിടണം. പുടം ശീതീഭൂതമായതിന്റശേഷം എടുത്തു പൊടിച്ചു സൂക്ഷിച്ചുകൊള്ളണം.

ഈ സിന്ദൂരം തേനിൽസേവിച്ചാൽ ഗ്രന്ഥി, ശൂല, പതിനെട്ടു പ്രകാരത്തിലുള്ള കുഷ്ഠരോഗങ്ങൾ, പ്രമേഹം ഇവ ഒഴിഞ്ഞുമാറും.

ഇവിടെ പുടക്രിയയുടെ ഒരു മൎമ്മഭാഗം ഉദ്ബോധനാൎത്ഥമായിലേഖിക്കുന്നു. സൎവ്വലോഹമാരണക്രിയയിൽ ഭസ്മമായിക്കിട്ടുന്ന ലോഹങ്ങളെല്ലാം സിന്ദൂരീകരിക്കാൻ ഒരൊററ പുടത്തിന്റെ ജോലിയേ ഉള്ളുവെന്നു പ്രതിപാദനരീതികൊണ്ടു തോന്നിപ്പോകും. എന്നാൽ ശക്തിയുക്തമായ ഗുരുമരുന്നുകളുടെസംബന്ധമില്ലാത്ത ഇത്തരം സിന്ദൂരങ്ങൾക്കു് ഒരുപുടംകൊണ്ടു സംസ്കാരവും വൎണ്ണസൌഭാഗ്യവും സിദ്ധിച്ചു എന്നു വരുന്നതല്ല. അപ്രകാരം സംസ്കാരമോ വൎണ്ണമോ * കുറഞ്ഞുകണ്ടാൽ വീണ്ടുംവീണ്ടും പുടക്രിയനടത്തി സംസ്കരിക്കേണ്ടതാകുന്നു. അഭിജ്ഞന്മാരായ സിദ്ധവൈദ്യന്മാർ അപ്രകാരം പ്രവൎത്തിച്ചുകൊള്ളുമെന്ന വിശ്വാസത്തോടുകൂടി പുടക്രിയ നിൎദ്ദേശിച്ചിരിക്കുന്നു എന്നല്ലാതെ ഒരൊററപ്പുടംതന്നെ മതിയെന്നു് ആചാൎയ്യന്നു് അഭിപ്രായമുള്ളതായി ആരുംതന്നെ തെററിദ്ധരിക്കരുതു്! എല്ലാം ആചാൎയ്യന്മാരും ഈ പതിവിനെത്തന്നെയാണു് ആചരിച്ചിരിക്കുന്നതു്. ചില പ്രത്യേകയോഗങ്ങൾക്കു് ഇത്രപുടംചെയ്യണമെന്നു നിൎദ്ദേശമുണ്ടായിരിക്കും. അവിടെയും കൈപാകസിദ്ധിയുടെ കുറവുകൊണ്ടോ കാരണാന്തരങ്ങളാലോ യോഗത്തിൽ നിൎദ്ദേശിച്ചിട്ടുള്ള നിറം ഔഷധത്തിനു ലഭിക്കപ്പെടാതിരുന്നാൽ വൎണ്ണയോഗ്യതയുണ്ടാകുന്നതുവരെ പുടത്തെ ആവൎത്തിക്കുകയെന്നുള്ളതു് തൊഴിലറിഞ്ഞ വൈദ്യന്റെ കൎത്തവ്യമാകുന്നു. ഇവിടെ മുൻപറഞ്ഞമൃതീകരണക്രിയനടത്തി ഭസ്മമാക്കിസ്വീകരിക്കുമ്പോൾതന്നെ വസ്തുവിനു മൃതിസംഭവിച്ചിട്ടുണ്ടോഎന്നു പരിശോധിക്കേണ്ടതാകുന്നു. അതിനൊരു വിധിയുണ്ടു്. ചില മരുന്നുകൾ ഒന്നിച്ചരച്ചു കുഴമ്പാക്കി അതിൽനിന്നും അല്പമെടുത്തു് സംസ്കരിക്കപ്പെട്ട ഭസ്മത്തിൽനിന്നും അല്പമെടുത്തു രണ്ടുംകൂടി ചേൎത്തു് ഒരു ചിരട്ടക്കരിയിൽവച്ചു കരിയോട്ടിൽ ഉരുക്കിനോക്കണം. ഭസ്മം മൃതമായിട്ടില്ലെങ്കിൽ പുനൎജ

* ഖരപുടം, ഗജപുടമാണു്. ചിലർ ഗജപുടത്തിലും വലുതാണെന്നു് അഭിപ്രായപ്പെടുന്നു. ഗജപുടമെന്നുവച്ചാൽ ഒരാനയോളം വലിപ്പത്തിലുള്ള പുടമാണെന്നു ചിലർപറയുന്നതുപോലെയല്ല ഖരപുടം ഗജപുടത്തിനുമീതെയെന്നു അഭിപ്രായം.

ന്നിക്കും. പുനർജ്ജനിക്കുന്നതായാൽ വീണ്ടും സംസ്കരിക്കണമെന്നു മനസ്സിലാക്കേണ്ടതാകുന്നു. മേൽപറഞ്ഞ കഴമ്പിനു പഞ്ചമിത്രം എന്നു പേരാകുന്നു. അതിന്റെ യോഗം യഥാവസരം വെളിപ്പെടുത്തിക്കൊള്ളാം. ഗ്രന്ഥാന്തരപരിചയത്തിൽനിന്നുള്ള ഈ ഉൽബോധനം ഇതിലധികം ഇവിടെ ദീർഘിപ്പിക്കുന്നില്ല.

## വംഗസിന്ദൂരം

മുൻപു പറഞ്ഞതുപോലെ മാരണക്രിയകൊണ്ടു ഭസ്മീകരിച്ച വെള്ളീയഭസ്മം സിന്ദൂരീകരിച്ചു യുക്താനുപാനങ്ങളിൽ പ്രയോഗിച്ചാൽ അനേകരോഗങ്ങൾ ശമിക്കുന്നതാണു്. വെള്ളീയത്താൽ തീരും വ്യാധികളും അനുപാനവിധികളും വൈദ്യന്മാർക്കു സുവിദിതമാകയാൽ ആചാര്യൻ ഇവിടെ മൗനംദീക്ഷിച്ചതായിരിക്കണം.

## താമ്രസിന്ദൂരം

മുൻവിധിയനുസരിച്ചു മൃതീകരിച്ച ചെമ്പും സമത്തൂക്കം ഗന്ധകവും എരുക്കിൻപാലിൽ അരച്ചു വില്ലയാക്കി ഉണക്കി ശീലമൺചെയ്തു ഗജപുടമിടണം. ശീതീഭൂതമായതിനുശേഷം പുടത്തിൽനിന്നെടുത്തുനോക്കിയാൽ മയിൽക്കഴുത്തിന്റെ നിറത്തിൽ കാണപ്പെടും. പത്തുദിവസം തേനിൽ സേവിച്ചാൽ ഗുല്മം എട്ടും നശിക്കും, പണവിടപ്രമാണം സേവിക്കണമെന്നു ആചാര്യൻ അഭിപ്രായപ്പെടുന്നു. കേരളീയരെ സംബന്ധിച്ചിടത്തോളം അമിതമാത്രയാകയാൽ വൃദ്ധവൈദ്യസമ്മതംകൂടി അറിഞ്ഞുകൊള്ളണം. കൂടാതെ ചുട്ടനീറൽ, ശോഫോദരം, മഹോദരങ്ങൾ, വമിച്ചുതരം വായുകോപങ്ങൾ എന്നിവയും താമ്രഭസ്മത്താൽ ഹനിക്കപ്പെടുന്നതാണു്.

## രജതസിന്ദൂരം

മൃതമായ വെള്ളിഭസ്മവും സമം ഗന്ധകവുംകൂടി ചെറുനാരങ്ങാനീരിൽ നാലു യാമം അരച്ചു വില്ലയാക്കി വെയിലിൽ ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു ഗജപുടം സാധിച്ചാൽ പവിഴനിറത്തിലുള്ള സിന്ദൂരമായിത്തീരും. ഈ സിന്ദൂരം യുക്തമായ അനുപാനങ്ങളിൽ സേവിപ്പിച്ചാൽ എല്ലാ രോഗങ്ങളുംതന്നെ ഒഴിഞ്ഞുമാറുന്നതാണു്. തീരും വ്യാധികൾ വൈദ്യന്മാർക്കു സുപരിചിതമാണല്ലോ.

## സുവർണ്ണഭസ്മം

മൃതീകരണം സാധിച്ചു സുവർണ്ണഭസ്മം, ഗന്ധകം, രസം ഇവ തുല്യതൂക്കത്തിലെടുത്തു ചെറുനാരങ്ങനീരിൽ അരച്ചു വില്ലപരത്തി

സൂക്ഷ്മപുടനേടത്തി ഇടിത്തിലിൽവച്ചു ശീലമൺചെയ്തുണക്കി ഗജപുടമിട്ടാൽ വർണ്ണസൗഭാഗ്യമുള്ള സിന്ദൂരമായിരിക്കും. തേനിൽ സേവിച്ചാൽ സന്നിപാതജ്വരം ഭേദപ്പെടും. ജ്വരങ്ങൾക്കെല്ലാം തന്നെ ഈ ഔഷധം ഉൽകൃഷ്ടഫലത്തെ ചെയ്യുന്നതാണു്. കാസം, കഫകാസം മേഹം, ശൂല, വ്രണങ്ങൾ, മേഹപ്പുറവുകൾ, ചൊറിചിരങ്ങുകൾ, കുഷ്ഠം, ഗുല്മം, വായുക്ഷോഭം, ചുട്ടുനീറൽ, ക്ഷയരോഗങ്ങൾ, പിത്തം എന്നിവയ്ക്കും സുതൃപ്തമായ ശമനൗഷധമാകുന്നു.

## സിന്ദൂരവർത്തി

സ്വർണ്ണസിന്ദൂരം, വംഗസിന്ദൂരം, നാഗസിന്ദൂരം, രജതസിന്ദൂരം ഇവയും അരിതാരം, ഗന്ധകം, മനയോല, സൗവീരം, രസം, ചായില്യം, പൊരികാരം ഇവയും ഓരോ കഴഞ്ചു തൂക്കിയെടുത്തു കഴിയമ്മിയിലിട്ടു ചെറുനാരങ്ങനീരൊഴിച്ചു് ഒരു യാമനേരം അരയ്ക്കണം. അരപ്പു ചെന്നതിനുശേഷം വർത്തിയാക്കി നിഴലുണക്കി സൂക്ഷിക്കേണ്ടതാകുന്നു. ഇവിടെ അരപ്പിനെപ്പററി അല്പം പറയേണ്ടതായിട്ടുണ്ടു്. ആദ്യം ഗന്ധകം കഴിയമ്മിയിലിട്ടു നല്ലതുപോലെ പൊടിച്ചു രസം ചേർത്തു ശരിക്കരച്ചു യോജിപ്പിച്ചതിനുശേഷം വേണം മററുള്ള മരുന്നുകൾ ഒന്നൊന്നായിച്ചേർത്തു അരച്ചുയോജിപ്പിക്കേണ്ടതു്. അരിതാരം തുടങ്ങിയുള്ള ചരക്കുകൾ വിധിപ്രകാരം ശുദ്ധിചെയ്തതായിരിക്കണമെന്നു ധരിച്ചിരിക്കേണ്ടതാകുന്നു.

ഇഞ്ചിച്ചാററിൽ സേവിച്ചാൽ ജ്വരങ്ങൾക്കും സന്നിപാതത്തിനും അത്യാശ്ചര്യമായ ഫലത്തെ നൽകും. വാതരോഗത്തിനും ഇതു ഉൽകൃഷ്ടമായ ഔഷധമാകുന്നു. എല്ലാവിധ ശ്ലേഷ്മരോഗങ്ങൾക്കും പിത്തസംബന്ധമായ വ്യാധികൾക്കും ശ്വാസം, കാസം, മഹോരകാസം, ക്ഷയരോഗം, മേഹം, ഗുല്മം, വായുക്ഷോഭം, ശൈത്യം, ചുട്ടുനീറൽ, ഗർഭസംബന്ധമായ രോഗങ്ങൾ, അരുചി, ഛർദ്ദി, ഹിക്ക, കാമില, പാണ്ഡു, മൂലവ്യാധികൾ, ഗ്രഹണി, ശൂല, നീരൊഴിവു്, കുഷ്ഠം, നയനരോഗങ്ങൾ, വിഷസംബന്ധമായ വ്യാധികൾ ഇവയ്ക്കും കൈകണ്ട ഫലത്തെ ചെയ്യുന്നതാണു്. രോഗമറിഞ്ഞു് യുക്തമായ അനുപാനത്തിൽ പ്രയോഗിച്ചാൽ ഈ ഔഷധത്താൽ ശമിക്കപ്പെടാത്ത രോഗങ്ങളില്ല

## ഗൗ രീ ഗു ളി ക

ഒരുപലം ഗൗരീപാഷാണം മൂന്നുദിവസം മുലപ്പാലിൽ ഭാവന നടത്തണം. അതിനുശേഷം ശുദ്ധജലത്തിൽ കഴുകിയുണക്കിയെടുത്തു അഞ്ചുയാമം മുലപ്പാലിൽ ചൊരുക്കുകൊട്ടണം. ചൊരുക്കുകൊട്ടുകയെന്ന ക്രിയ വെളിപ്പെടുത്തുന്നു. ചൊരുക്കുകൊട്ടുവാനുള്ള

ഔഷധം പുതിയ ചട്ടിയിൽവെച്ചു ദീപാഗ്നികൊടുത്തു് ചൂടുപിടിക്കുമ്പോൾ മുലപ്പാൽ അല്പാല്പമായി കൊടുത്തുകൊണ്ടിരിക്കണം. ചൊരുക്കുകൊടുക്കുന്നതിനു ഏനമുള്ള അരത്തകിടാണു് ഏററവും വിശേഷമായിട്ടുള്ളതു്. അരത്തകിടു കിട്ടാത്തപ്പോൾ ചട്ടി ഉപയോഗിച്ചുകൊള്ളണം. നിർദ്ദിഷ്ടസമയംമുഴുവൻ ചൊരുക്കുകൊടുക്കുന്നതോടുകൂടി പാഷാണം ശുദ്ധമാകും.

അതിനുശേഷം എഴുപ്രാവശ്യം ചുട്ടുനീറ്റു ശുദ്ധിസാധിച്ച പൊന്നരിതാരം ഒരുപലവും മുമ്പു ശുദ്ധിചെയ്ത ഗൗരീപാഷാണവും കൂടി കുഴിയമ്മിയിലിട്ടു നാലുയാമം മുലപ്പാലൊഴിച്ചരച്ചു ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുകൊള്ളണം. (അരിതാരത്തിന്റെ ചുട്ടുനീറ്റുശുദ്ധി യഥാസ്ഥാനം വെളിപ്പെടുത്തുന്നതാണു്.)

പിത്തജ്വരത്തിനു് ഈ ഗുളിക മൂന്നുദിവസം ആറുനേരം മുലപ്പാലിൽ സേവിപ്പിക്കണം. പിത്തദോഷങ്ങൾ ഛർദ്ദിച്ചു ജ്വരം ശമിക്കുന്നതാണു്.. ഏഴുദിവസം പുളി ഉപയോഗിക്കാൻ പാടില്ല. തുവരപ്പരിപ്പും പിഞ്ചുകത്തിരിക്കയും കൊണ്ടുള്ള ഉപദംശംകൂട്ടി ഊണുകഴിക്കണം. പഥ്യദോഷത്താലോ മററോ ഉണ്ടാകുന്ന വികാരങ്ങൾക്കു മുളകുകഷായം പ്രത്യൗഷധമാകുന്നു. പിത്തജ്വരം മാത്രമല്ല, വാതജ്വരം, കഫജ്വരം ഇവയും ഒന്നിരാടൻപനിയും, വിഷമജ്വരവും ശമിക്കുന്നതാണു്.

## പാഷാണഗുളിക

വെള്ളപ്പാഷാണം ഒററക്കട്ടയായി വാങ്ങി നാലുയാമനേരം എരുക്കിൻപാൽ ചൊരുക്കുകൊടുക്കണം; ശുദ്ധമാകും

ചായില്യം ആറുയാമം മുലപ്പാലിൽ ഭാവനചെയ്താൽ ശുദ്ധിസാധിച്ചു.

ഇപ്രകാരം ശുദ്ധിചെയ്ത പാഷാണവും ചായില്യവും വെണ്ണ ഉകം സമത്തൂക്കം കുഴിയമ്മിയിലിട്ടു ചെറുനാരങ്ങനീരൊഴിച്ചു് അരയ്ക്കണം, നാലുയാമം അരച്ചതിനുശേഷം ഉഴുന്നളവിൽ ഗുളിക ഉരുട്ടി നിഴലുണക്കി സൂക്ഷിക്കുക. ഈ ഗുളിക ശീതജ്വരത്തിനു തണുത്തവെള്ളത്തിൽ ഉരച്ചു കൊടുക്കണം. മൂന്നുദിവസം ആറുനേരം കൊടുക്കേണ്ടതാണു്. ഉപ്പും പുളിയും വർജ്ജിക്കണം, പിഞ്ചുകത്തിരിക്കായും, തുവരൻപരിപ്പും, ഉപയോഗിക്കാം. ഏഴാംദിവസം മുളകുകഷായം സേവിക്കയും എട്ടാംദിവസം ഓമം അരച്ചുതേച്ചു് ചൂടുവെള്ളത്തിൽ കുളിച്ചതിനുശേഷം, ചുട്ടപുളിയും വറുത്ത ഉപ്പുംകൂട്ടി പഥ്യംമുറിക്കുകയും ചെയ്യണം. ഈ മരുന്നു സേവിക്കുമ്പോൾ പിത്തം കോപിച്ചു് ദാഹമോ ഛർദ്ദിയോ കണ്ടാൽ മുളകുകഷായം സേവിപ്പിച്ചാൽ പ്രതിവിധിയാകും.

## അഭിമന്യുഗുളിക

അവിയൻ ആറുവരാഹനിട, ചുക്ക് ഏഴുവരാഹനിട, തിപ്പലി എട്ടുവരാഹനിട, ജീരകം ഒൻപതുവരാഹനിട. മുളക് പത്തുവരാഹനിട, ഇവ കഴിയമ്മിയിലിട്ട് അരച്ചു ചേർക്കണം. വിഷ്ണുക്രാന്തിയുടെ കഷായത്തിൽ നാലുയാമം അരയ്ക്കേണ്ടതാകുന്നു. അനന്തരം നിഴലുണക്കി സൂക്ഷിച്ചുകൊണ്ട് മൂന്നു ദിവസം ആറുനേരം സേവിപ്പിക്കേണ്ടതാണ്. കൂവളത്തിൻവേര്, വിഷ്ണുക്രാന്തി, ജീരകം, വെററിലഞെട്ട്, ഇവകൊണ്ടുള്ള കഷായത്തിലാണ ഗുളിക സേവിപ്പിക്കേണ്ടതു്. ജ്വരാതിസാരം, വാതജ്വരം ഇവശമിക്കും. വലിയവക്കും കുട്ടികൾക്കും ഉപയോഗിക്കാം. ആഹാരത്തിൽ പുളി വർജ്ജിക്കണം. പുളി ഉപയോഗിക്കുന്നതുകൊണ്ടു ദോഷമൊന്നുമില്ല. പക്ഷെ രോഗം ശമിക്കുകയില്ല.

ഈ മൂന്നു ഗുളികകൾക്കും പഴക്കംതോറുമാണ വീര്യം വർദ്ധിക്കുന്നതു്. പഴകുന്നതിനുമുമ്പു കൊടുക്കാതെ കുറെനാൾ ഡപ്പികളിൽ സൂക്ഷിച്ചുവയ്ക്കുകയാണ വേണ്ടതെന്നും ആചാര്യൻ അഭിപ്രായപ്പെടുന്നു.

## ചായില്യാദിഗുളിക

ചായില്യം, വത്സനാഭി, വെങ്കാരം, തിപ്പലി, മുളക്, നേർവാളം ഇവ വിധിപ്രകാരം ശുദ്ധിചെയ്തു് കഴിയമ്മിയിലിട്ട് ചെറുനാരങ്ങനീരൊഴിച്ചു നല്ലതുപോലെ അരച്ച് കുന്നിക്കുരുവലുപ്പത്തിൽ ഗുളികകളാക്കി നിഴലുണക്കി സൂക്ഷിക്കുക!

മൂന്നുദിവസം ആറുനേരം സേവിപ്പിക്കണം. വാതജ്വരത്തിനു ശർക്കരയിലും പിത്തജ്വരത്തിന് ജീരകകഷായത്തിലും കഫജ്വരത്തിനു ഇഞ്ചിച്ചാററിലുമാണ സേവിപ്പിക്കേണ്ടതു്, പുളി ഉപയോഗിക്കാൻ പാടില്ല.

വിരേചനാർത്ഥം ഈ ഔഷധം പ്രയോഗിക്കുമ്പോൾ രണ്ടു മാത്ര കൊടുക്കണം. ആദ്യം ഒരു നല്ലമുളകു ചവച്ചിറക്കിയതിനുശേഷം ഗുളിക വിഴുങ്ങിക്കൊള്ളണം. മലങ്ങൾ നിശ്ശേഷം പുറത്തുപോകും. ശരിക്കു വയറൊഴിഞ്ഞതിനുശേഷം മുളകുരസംകൂട്ടി ഊണു കഴിക്കേണ്ടതാകുന്നു രാത്രിയിൽ മുളകുകഷായം സേവിക്കുകയും വേണം. അമിതവിരേചനം സംഭവിച്ചാൽ തുവരപ്പരിപ്പും അരിയും ചേർത്തുവററിച്ചു് ഊണുകഴിക്കുക. പിന്നെ വിരേചനം ഉണ്ടാകയില്ല.

## താമ്രഗുളിക

ശുദ്ധമായചെമ്പു് രാകിപ്പൊടിച്ചു് ചട്ടിയിലിട്ടടുപ്പിൽവച്ചു നാലുയാമം വറുക്കണം; മൃതമാകും. ഈ മൃതതാമ്രവും, ശുദ്ധി

ചെയ്തു ചായില്യരസവും, ശുദ്ധഗന്ധകവും, ഒരുകഴഞ്ചുവീതം കഴിയമ്മിയിലിട്ട് ചെറിയ ആനച്ചുവടി പിഴിഞ്ഞ നീരൊഴിച്ച് ശരിയ്ക്കരയ്ക്കണം. മുളകുപ്രമാണം ഗുളികകളാക്കി നിഴലുണക്കണം. അനന്തരം, കുപ്പിയെരിപ്പുക്രിയകൊണ്ടു സംസ്കരിക്കണം. ഘനമുള്ള കുപ്പിക്ക് ഏഴു് ശീലമൺചെയ്തു ഉണക്കി ബലപ്പെടുത്തിയതിനു ശേഷം ഗുളികകൾ അതിനുള്ളിലാക്കി കൽകാർക്കകൊണ്ടു ദൃഢമായി അടച്ചു ശീലമൺചെയ്യണം. ആ കുപ്പി മണൽചട്ടിയിൽ വച്ചു രണ്ടുയാമം എരിപുടംതൊടുക്കയാണു വേണ്ടതു്. വായ് അകലമുള്ള കട്ടവൻചട്ടിയിൽ നാലുവിരൽകിട മണൽനിരത്തി കുപ്പിവച്ചു, പുറവും കുപ്പിയുടെ കഴുത്തളവു് മണലിട്ട് മേൽചട്ടിമൂടി ശീലമൺ ചെയ്തുണക്കിയതിനുശേഷം അടുപ്പിൽവച്ചു കമലാഗ്നിയിൽ സംസ്കരിക്കേണ്ടതാണു്. രണ്ടുയാമം കഴിഞ്ഞതിനുശേഷം തീയണച്ചു കനലുമാററിക്കളയണം. ചട്ടി ശീതീഭൂതമായതിനുശേഷം കുപ്പിയിലുള്ള ഗുളികകൾ എടുത്തു കഴിയമ്മിയിലിട്ട്, ഇഞ്ചിച്ചാററിൽ നല്ലതുപോലെ അരച്ചു പാരത്തിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി പിഞ്ഞാൺഭരണിയിൽ സൂക്ഷിക്കണം. തുളസിവേർകഷായത്തിൽ ഗുളികയരച്ചു് കടുത്രയചൂർണ്ണം മേൽപ്പൊടിചേർത്തു് ആറു നേരം (മൂന്നുദിവസം)സേവിപ്പിക്കണം സന്നിപാതമൂന്നും ശമിക്കും എല്ലാദോഷങ്ങളും അകന്നുമാറും. ആസന്നമരണനായ സന്നിപാതരോഗിയെപ്പോലും ഈ ഔഷധം രക്ഷിക്കുമെന്നാണു് ആചാര്യന്റെ അഭിപ്രായം. ഉപ്പും പുളിയും വർജ്ജിക്കേണ്ടതാകുന്നു. വറുത്ത പൊടിയരികൊണ്ടുള്ള കഞ്ഞി ഹിതാഹാരമാകുന്നു.

## സാമ്പ്രാണിപ്പതംഗം

നല്ലതരം സാമ്പ്രാണി നാലുപലം തൂക്കിഎടുത്തു് നല്ലതുപോലെ പൊടിച്ചു് വായകലമുള്ള ഒരു കട്ടവൻചട്ടിയിലിട്ട് ചട്ടിയുടെ മുകൾനിരപ്പിൽ കടലാസ്സൊട്ടിച്ചു് മേൽചട്ടിമൂടി ശീലമൺ ചെയ്യണം. ഉഴുന്നും മണ്ണും അരച്ചുവേണം ശീലമൺ ചെയ്യേണ്ടതു്. ശീലമൺ ഉണങ്ങിയതിനുശേഷം അടുപ്പിൽവച്ചു് ദീപാഗ്നി എരിക്കണം. നെയ്യിളക്കുവേണം ഉപയോഗിക്കേണ്ടതു്. ഇപ്രകാരം നാലുയാമം എരിപുടംചെയ്യേണ്ടതാകുന്നു. അനന്തരം തീ അണച്ചു് അടുപ്പിൽതന്നെ വച്ചിരുന്നു് അടുപ്പും ചട്ടിയും ആറിയതിനുശേഷം ശീലമൺ പൊളിച്ചു് കൈപാകം തെററാതെ കടലാസിളക്കിയെടുക്കണം. സാമ്പ്രാണി പതംഗിച്ചു് കടലാസിൽ പററിയിരിക്കുന്നതു കാണാം. സൗരഭ്യസംപൂർണ്ണമായ ആ പതംഗം നഷ്ടപ്പെടാതെ എടുത്തു കുപ്പിയിൽ സൂക്ഷിച്ചുകൊള്ളണം.

സാമ്പ്രാണിപ്പതംഗം താംബൂലത്തോടൊന്നിച്ചു ശീലിച്ചുവ

ന്നാൽ സർവ്വധാതുക്കൾക്കും ശക്തിയെ നൽകുന്നതാണ്. നല്ലമുളകു കൂട്ടി താംബൂലത്തോടു ചേർത്തുകൊള്ളണം. ഇതു വിശിഷ്ടമായ വൃഷ്യൗഷധമാകുന്നു.

## സാമ്പ്രാണിമാത്ര

മേല്പറഞ്ഞ സാമ്പ്രാണിപ്പതംഗം രണ്ടുകഴഞ്ചും ഗ്രാമ്പൂവ് മൂന്നുകഴഞ്ചും ഗോരോചന ഒരുകഴഞ്ചും വെററിലച്ചാററൊഴിച്ചരയ്ക്കണം. രണ്ടുയാമം അരച്ചതിന്നശേഷം കുന്നിക്കുരു വലുപ്പത്തിൽ ഗുളികകളാക്കി നിഴലുണക്കി സൂക്ഷിക്കുക!

സൂതികാജ്വരങ്ങൾക്ക് ആറുനേരം തേനിൽകൊടുത്താൽ കൈകണ്ടഫലം കിട്ടും. ഗർഭാശയസംബന്ധമായ രോഗങ്ങളെക്കൊണ്ടുണ്ടാകുന്ന ക്ഷയത്തിന്നു മുളകുചേർത്തു നെയ്യിൽകുഴച്ച് സേവിച്ചാൽ ഉൽകൃഷ്ടഫലം സിദ്ധിക്കും. ഗർഭാശയസംബന്ധമായ വായുകോപങ്ങൾക്കും, തീണ്ടാരിക്കറ ശരിക്കു സ്രവിക്കാതിരിക്കുക, അകാലത്തിൽ തീണ്ടാരി നിന്നുപോകുക മുതലായ ഗർഭാശയസംബന്ധമായ രോഗങ്ങൾക്കും ഏഴുദിവസം പഞ്ചസാരയിൽചേർത്തു സേവിപ്പിക്കേണ്ടതാകുന്നു. സുഖസന്നി എന്ന രോഗത്തിനു വെററിലയിൽ പൊതിഞ്ഞു ചവച്ചിറക്കണം. ഈ ഔഷധത്തിനു പഥ്യമില്ല.

## രസകർപ്പൂരഗുളിക

മുലപ്പാലിൽ മൂന്നുദിവസം ഭാവനചെയ്തു ശുദ്ധജലത്തിൽ കഴുകിയുണക്കിയെടുത്ത രസകർപ്പൂരം അഞ്ചുകഴഞ്ചും, പുറത്തെതൊലിയും അകത്തെകാമ്പും കളഞ്ഞെടുത്ത വെള്ളുള്ളി ഇരുപതു കഴഞ്ചും, കുരുമുളകു മുപ്പതുകഴഞ്ചും, കറുത്തവെററില നാല്പതുകഴഞ്ചും എടുക്കണം. ആദ്യം കർപ്പൂരം കുഴിയമ്മിയിലിട്ടരയ്ക്കണം. ഉടനെ വെള്ളുള്ളിയും മുളകും വെററിലയും അരച്ചു യോജിപ്പിക്കേണ്ടതാകുന്നു. ആറുയാമം അരപ്പുനടത്തണം. ചാറിന്റെ ആവശ്യം നേരിട്ടാൽ വെററിലച്ചാറു ചേർത്തുകൊള്ളണം. പുത്തരിച്ചുണ്ടയുടെ വലുപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുകൊള്ളുക!

ഈ ഗുളികയ്ക്ക് അനുപാനംവേണ്ട. വായിലിട്ടു വിഴുങ്ങിക്കൊള്ളണം. ഏഴുദിവസം പതിനാലുഗുളിക സേവിക്കണം. ഉപ്പും പുളിയും ഉപയോഗിക്കാൻ പാടില്ല. ഏഴുദിവസം മരുപഥ്യവും ആചരിക്കണം. ദിവസംതോറും ഒരു പ്രാവശ്യം പശുവിൻപാൽ ഉപയോഗിക്കണം. മരുപഥ്യകാലത്ത്, വറുത്തഉപ്പും തുവരൻപരിപ്പും ഉപയോഗിക്കാം. പതിനഞ്ചാംദിവസം കുളിച്ചതിന്നശേഷം പുളി ഉപയോഗിക്കാൻ വിരോധമില്ല. രാമം അരച്ചുവേണം കുളിക്കേണ്ടത്. അടുത്ത മുറമുതൽ എണ്ണതേച്ചു കുളിക്കാം. കുളിമുറിയിൽ

രോഗശമനം കണ്ടുതുടങ്ങും. തീയംവ്യാധികൾ: പഴക്കംചെന്ന ചൊറിചിരങ്ങുകൾ, ഗന്ധികൾ, കഴിപ്പുണ്ണ്, മേഹഗ്രന്ധി, യോനിപ്പുററ്, ലിംഗപ്പുററ് മുതലായവ.

## ചായില്യക്കട്ട്

ഒരു പലം ചായില്യം ഒരേകട്ടയായിട്ടെടുത്ത് പത്തുദിവസം മുലപ്പാലിലിട്ടുവയ്ക്കണം. ദിവസംതോറും പുതിയ പാൽ പകർന്നുകൊള്ളണം. പതിനൊന്നാംദിവസം ശുദ്ധജലത്തിൽ കഴുകി വെയിലിൽ ഉണക്കിയെടുക്കണം. അനന്തരം ഒരു പലം കർപ്പൂരവും ഒരുപലം പളുങ്കുസാമ്പ്രാണിയും നല്ലതുപോലെ അരയ്ക്കണം. ചൂടുപിടിക്കത്തക്കവണ്ണം കൈവിടാതെ അരയ്ക്കണം. മെഴുകുപാകത്തിൽ വടിച്ചെടുത്തു പത്തുഭാഗമായി വീതിക്കണം. ആദ്യം ഒരു ഭാഗം തുണിയിൽ തടവി ചായില്യക്കട്ടയിൽ ചുററി തീകൊളുത്തണം. എരിഞ്ഞടങ്ങി ആറിയതിനുശേഷം പുറത്തുപററിയിരിക്കുന്ന കരി ചുരണ്ടിക്കളയണം. ബാക്കി ഇരിപ്പുള്ള ഒൻപതുഭാഗം മെഴുകും ഇതേപ്രകാരം തുണിയിൽ തടവി വീണ്ടും വീണ്ടും ചായില്യക്കട്ട സംസ്കരിക്കണം. പത്തുസംസ്കാരവും കഴിഞ്ഞു് കരിയെല്ലാം ചുരണ്ടിക്കളഞ്ഞു സൂക്ഷിച്ചു പൊടിച്ചുവച്ചുകൊള്ളണം.

തേനിൽ സേവിച്ചാൽ സർവ്വ വായുകോപവും തീരും. ത്രികടുകചൂർണ്ണത്തിൽ സേവിച്ചാൽ സന്നിവികാരങ്ങളും നെഞ്ചടപ്പും ശ്വാസമൂർച്ഛയും ശമിക്കും. ഇഞ്ചിച്ചാററിൽ സേവിച്ചാൽ അതിസാരം, വയററുപെരുക്കം ഇവ മാറും. കൊടുവേലികഷായത്തിൽ സേവിച്ചാൽ പിത്തപാണ്ഡുവും വയററുവേദനയും ശൂലവും ഭേദപ്പെടും.

## രസകർപ്പൂരക്കട്ട്

ഒരു പലം രസകർപ്പൂരക്കട്ടയെടുത്ത് മുമ്പു ചായില്യത്തിനു പറഞ്ഞതുപോലെ പത്തുദിവസം മുലപ്പാലിൽ ഭാവനനടത്തണം. അനന്തരം കഴുകി ഉണക്കിയെടുത്ത് വെളുത്തുള്ളി കഴിഞ്ഞതൈലമിറക്കി മൂന്നുയാമം ചൊരുക്കുകൊടുക്കണം. അതിനുശേഷം മുകളിൽ പററിയിരിക്കുന്ന അഴുക്ക ചുരണ്ടിക്കളഞ്ഞു വെടിപ്പാക്കണം. ഒരു ചട്ടിയിൽ അഞ്ചുപലം വെടിയുപ്പു നിരത്തണം. മുകളിൽ മുമ്പു സംസ്കരിച്ച രസകർപ്പൂരക്കട്ട വയ്ക്കണം. മീതെയും അഞ്ചു പലം വെടിയുപ്പിടണം. എന്നിട്ട് അഞ്ചു കോഴിമുട്ട ഉടച്ചൊഴിക്കണം. വാലടുപ്പിൽവച്ച് കാൽനാഴികനേരം തീയെരിക്കണം. കമലാഗ്നിയാണു കണക്ക്. വെടിയുപ്പിനു തീകത്തുമ്പോൾ ചുവട്ടിലെ തീ മാററിക്കളയണം. മുട്ടക്കരുവിൻെറ സംയോഗം നിമിത്തം

വെടിയുപ്പു പുകയുകയില്ല; ഉരുകിക്കളയും. തീ അണഞ്ഞു് ആറിയതിനുശേഷം വെടിയുപ്പുടച്ചു രസകർപ്പൂരക്കട്ട എടുക്കണം.

സന്നിപാതജ്വരം, നാവുവരൾച്ച, വാതപ്പനി, മലമ്പനി, ഇവയെല്ലാം യുക്താനുപാനങ്ങളിൽ സേവിച്ചാൽ ഉൽകൃഷ്ടമായ ഫലം കിട്ടും. മുമ്പുപറഞ്ഞ ചായില്യക്കട്ടചേർത്തു സേവിപ്പിച്ചാൽ സർവ്വവാതരോഗങ്ങളും ശമിക്കുന്നതാണ്.

## കർപ്പൂരശിലാസത്തുഭസ്മം

കർപ്പൂരശിലാസത്തു ശുദ്ധിചെയ്തു് ആനച്ചുവടിയുടെ ചാറിൽ അരച്ചു് കനംകുറച്ചു വില്ലപരത്തി വെയിലിൽ ഉണക്കി ഇടിഞ്ഞിലിലാക്കി മൂന്നുനാലു ശീലമൺചെയ്തു് അൻപതു് എരുവിൽ പുടമിടണം. ഇപ്രകാരം മൂന്നുപുടത്തിൽ സംസ്കരിക്കേണ്ടതാകുന്നു. നല്ല വെള്ളനിറത്തിൽ ഭസ്മമാകും. ചുട്ടുനീറൽ, മേഹച്ചൂടു്, മൂത്രതടസ്സം എന്നീ രോഗങ്ങൾക്കു് വെണ്ണയിൽ കൊടുക്കണം.

## വെൺകാരഭസ്മം

വെൺകാരം ശുദ്ധിചെയ്തു രണ്ടുകഴഞ്ചു തൂക്കത്തിൽ ഒരു കട്ടയെടുക്കണം. മേല്പറഞ്ഞ കർപ്പൂരശിലാസത്തുഭസ്മം രണ്ടുകഴഞ്ചു മൂശയിലിട്ടു് വെൺകാരക്കട്ടവച്ചു് മുകളിലും രണ്ടുകഴഞ്ചു് കർപ്പൂരശിലാസത്തുഭസ്മമിട്ടു് ഓടുകൊണ്ടു മൂടി രണ്ടുമൂന്നു ശീലമൺചെയ്തു് മൂന്നെരുവിൽ പുടംചെയ്യണം; ഭസ്മമാകും. നെഞ്ചടപ്പു്, കല്ലടപ്പു് ഇവയ്ക്കു വെണ്ണയിൽകൊടുക്കണം. പല ചികിത്സകൊണ്ടും മാറാത്ത കല്ലടപ്പിനു് മുള്ളങ്കി ഇടിച്ചുപിഴിഞ്ഞെടുത്ത രണ്ടൗൺസ്ചാറിൽ കാൽ പണവിടഭസ്മം കലർത്തികൊടുത്താൽ കൈകണ്ടഫലംസിദ്ധിക്കും.

## വംഗഭസ്മം

മൂന്നുകഴഞ്ചു ശുദ്ധിചെയ്ത വെളുത്തീയം ഉരുക്കണം. ഉരുകി [illegible] നില്ക്കുമ്പോൾ മൂന്നുകഴഞ്ചു ചായില്യരസം കൊടുക്കണം. ആറിയശേഷം കഴിയമ്മിയിലിട്ടു പൊടിച്ചു് മൂന്നുകഴഞ്ചു കർപ്പൂരശിലാസത്തുഭസ്മം ചേർത്തരയ്ക്കണം. ചുണ്ണാമ്പുതെളിയിൽവേണം അരയ്ക്കേണ്ടതു്. അനന്തരം വില്ലയാക്കി ഉണക്കി ഇടിഞ്ഞിലിൽ വച്ചു ശീലമൺചെയ്തു മുപ്പതുവറളിയിൽ പുടമിടണം. നല്ലവണ്ണം മാറിയതിനുശേഷം എടുത്തു് വീണ്ടും ചുണ്ണാമ്പുതെളിയിൽ രണ്ടുയാമം അരച്ചു് അൻപതു എരുവിൽ പുടമിടണം. മല്ലിപ്പൂവുപോലെ വെള്ളനിറത്തിൽ ഭസ്മമാകും.

രണ്ടുപലം മാതളംപൂവു നിഴലുണക്കി പൊടിച്ചു് സമം ജീരകപ്പൊടിയും ചേർത്തു് അതിൽനിന്നു് നാലുപണവിട ചൂർണ്ണവും യുക്തമാത്രയിൽ വെളുത്തീയഭസ്മവുംകൂടി പശുവിൻനെയ്യിൽ സേവ

പ്പിക്കണം. അർശോരോഗങ്ങളെല്ലാം ശമിക്കും. അസ്ഥിസ്രാവത്തിനും നന്ന്. ധാതുപുഷ്ടിയുണ്ടാകും. സർവ്വതോന്മുഖമായ ബലമുണ്ടാക്കുകയും ചെയ്യും. ശുക്ലവൃദ്ധിക്ക് ഇതു ഒന്നാന്തരം ഔഷധമാകുന്നു. കഠിനപഥ്യങ്ങൾ ആവശ്യമില്ല. ഉഴുന്നും മൊച്ചപ്പരിപ്പും മത്സ്യങ്ങളും തള്ളണം.

## അഭ്രകസിന്ദൂരം

അഭ്രകനവനീതം ഒരു പലവും പനംകരുപ്പട്ടി ഒരു പലവും കുഴിയമ്മിയിലിട്ട് അരച്ചുയോജിപ്പിച്ച് ഒരു പലം വെടിയുപ്പുംചേർത്തു ശുദ്ധമായ മഴവെള്ളം തളിച്ചരയ്ക്കണം. നല്ലതുപോലെ അരച്ചു യോജിപ്പിച്ചതിനുശേഷം വില്ലയാക്കി ഉണക്കി ഇടിഞ്ഞിലിൽവച്ച് ബലമായി ശീലമൺചെയ്തു ഗജപുടമിടണം. ആറിയതിനുശേഷമെടുത്ത് എരുക്കിൻപാൽ തളിച്ച് ഒരു യാമമരച്ചു കുഴിയമ്മിയോടുകൂടി വെയിലിൽവച്ചു ഉണക്കണം. അടുത്തദിവസം വീണ്ടും എരുക്കിൻപാലിലരച്ച് വെയിലിലുണക്കണം. ഇപ്രകാരം ഒരു മണ്ഡലം അരപ്പും ഉണക്കും നടത്തണം. അതിനുശേഷം അരച്ചു വില്ലയാക്കി വെയിലിലുണക്കി ഇടിഞ്ഞിലിൽവച്ച് ഏഴു ശീലമൺചെയ്ത് ഗജപുടമിടണം. ശീതീഭൂതമായതിനുശേഷം എടുത്തുനോക്കിയാൽ ചുവന്നിരിക്കും. അതിനെ പൊൻകയ്യോന്നിച്ചാറിൽ നാലുയാമമരച്ച് ഗജപുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം പൊൻകയ്യോന്നിച്ചാറിൽ പതിനൊന്നു പുടം സാധിക്കണം. അരുണവർണ്ണമായ സിന്ദൂരമാകും. പൊടിച്ചു കുപ്പിയിൽ സൂക്ഷിച്ചുകൊൾക! പൊന്നാവരച്ചെടിയുടെ പഞ്ചാംഗം എട്ടുപലം, അമുക്കുരം എട്ടുപലം, ജീരകം രണ്ടുപലം ഇവ വസ്ത്രകായംചെയ്തു ചൂർണ്ണത്തിൽ പണവിട അഭ്രകസിന്ദൂരം ചേർത്ത് വെണ്ണയിൽ സേവിക്കണം. രണ്ടുനേരം വീതം ഒരു മണ്ഡലം സേവിച്ചാൽ ഇരുപത്തൊന്നുപ്രകാരത്തിലുള്ള പ്രമേഹങ്ങളും ശമിക്കുന്നതാണ്. പഥ്യമില്ല. ഇതൊരു കല്പൗഷധത്തിന്റെ ഫലംചെയ്യും.

## കാന്തസിന്ദൂരം

ശുദ്ധിചെയ്ത കാന്തവും സമം ഗന്ധകവുംകൂടി കയ്യോന്നിച്ചാറിൽത്തന്നെ അരച്ചു ഗജപുടം ചെയ്യണം. വീണ്ടും ഗന്ധകം ചേർത്തു കയ്യോന്നിച്ചാറിൽത്തന്നെ അരച്ചു ഗജപുടമിടേണ്ടതാണ്. പിന്നെയും ഗന്ധകം ചേർത്ത് ചെറുനാരങ്ങാനീരിൽ അരച്ചു ഗജപുടംചെയ്യണം. നാലാമതും ഗന്ധകംചേർത്ത് ഗന്ധകത്തിനുസമം കൊടുവേലിക്കിഴങ്ങും ചേർത്ത് മുലപ്പാലിൽ അരയ്ക്കണം. ഇതും ഗജപുടത്തിൽതന്നെ സംസ്കരിക്കേണ്ടതാകുന്നു. വീണ്ടും ഗന്ധകവും

കൊട്ടവേലിക്കിഴങ്ങും ചേൎത്ത് കോഴിമുട്ടയുടെ വെള്ളക്കരുവിൽ അരച്ച് ഗജപുടം ചെയ്യണം അതിനുശേഷം എടുത്ത് എരുക്കിൻപാലിൽ നാലുയാമമരച്ച് ഗജപുടത്തിൽതന്നെ സംസ്കരിക്കണം. എടുത്തുനോക്കിയാൽ ചെങ്കരുപ്പായിരിക്കും.

പണവിട പ്രമാണമാണ് ഇതു സേവിക്കേണ്ടതു്. രണ്ടുനേരവും ഒരു മണ്ഡലം സേവിക്കണം. പത്ഥ്യനിൎദ്ദേശമില്ല. തൃതീയപുരുഷാൎത്ഥാനുഷ്ഠാനംമാത്രം വൎജ്ജിക്കണം. വിഷസംബന്ധമായ രോഗങ്ങൾ, അതിൽനിന്നുമുണ്ടാകുന്ന പാണ്ഡു, വയററിൽ കട്ടി, പിത്തപാണ്ഡു, ജലോദരം, അണ്ഡവായു, അണ്ഡാൽഗമനരൂപമായ ആനന്ദവായു, സ്ഥായിയായ വായുക്കൾ ഇവയെല്ലാം ശമിക്കും.

## ലോഹസിന്ദൂരം

ഇരുമ്പു രാകിപ്പൊടിച്ചു കഴിയമ്മിയിലിട്ട്, ഉരിയുടെപട്ട കാടിത്തെളിയിൽ ഇടിച്ചു പിഴിഞ്ഞ നീരൊഴിച്ചു മൂന്നുദിവസം വെയിലിൽവയ്ക്കണം. നാലാംദിവസം മേൽപറഞ്ഞ നീരൊഴിച്ചു രയ്ക്കുക. അനന്തരം വില്ലയാക്കി ഉണക്കി ഇടിഞ്ഞിലിൽവച്ചു ഏഴു ശീലമൺചെയ്തു ബലപ്പെടുത്തിയതിനുശേഷം ഗജപുടത്തിൽ സംസ്കരിക്കണം. ആറിയതിനുശേഷമെടുത്തു മുൻപറഞ്ഞ ചാററിൽ പിന്നെയും അരച്ചു ഗജപുടം ചെയ്യണം. ഇപ്രകാരം എട്ടുപുടം ചെയ്യേണ്ടതാകുന്നു അതിനുശേഷം കാടിചേൎക്കാതെ ഉരിയിൻ പട്ടയുടെ ചാററിൽ മൂന്നു ഗജപുടംകൂടി നടത്തണം.

അനുപാനമറിഞ്ഞു പ്രയോഗിച്ചാൽ വാതവും പിത്തവും കഫവും സംബന്ധിച്ചുണ്ടാകുന്ന അനേകരോഗങ്ങൾ വിട്ടൊഴിയുന്നതാണ്. സൎവ്വനാഡികൾക്കും ബലം നൽകും. ശുക്ലവൃദ്ധിയും വീൎയ്യവൃദ്ധിയുമുണ്ടാകും. ശരീരം തേജോമയമാകും. ആലിൻവിത്ത്, അരയാലിൻവിത്ത്, പിച്ചിവിത്ത് ഇവ ഓരോഭാഗവും അതിമധുരം മൂന്നുഭാഗവും ചേൎത്ത് വസ്ത്രകായംചെയ്തു ചൂൎണ്ണത്തിൽ അയസ്സിന്ദൂരം പത്തുവിൻനെയ്യിൽ സേവിക്കാവുന്നതാണ്. തേനും യഥായോഗ്യം സംബന്ധിപ്പിക്കും. മദ്യപാനം വിട്ടൊഴിക്കാൻ നിവൃത്തിയില്ലാത്തവിധം ഉപയോഗിച്ചുകൊണ്ടിരിക്കുന്ന വലിയ വായുക്കൾ ഈ ഔഷധംകൊണ്ടു നീങ്ങുന്നതാണ്.

## നാകസിന്ദൂരം

നാകം ഉരുക്കി ഇരുപത്തൊന്നുപ്രാവശ്യം ഇലിപ്പെണ്ണയിലൊഴിച്ചാൽ ശുദ്ധിയാകും. അപ്രകാരം ശുദ്ധിചെയ്ത നാകം പുതിയ ചട്ടിയിലിട്ട് ഉരുക്കണം. ചെങ്കഴുനീർകിഴങ്ങ് അരിഞ്ഞു് അല്പാല്പമിട്ട് ഇരുമ്പുചട്ടുകംകൊണ്ട് ഇളക്കിക്കൊള്ളണം. കിഴങ്ങ്

അടിക്കടി ഇട്ടുകൊടുക്കുകയും വേണം. ഈ ക്രിയ നാലുയാമം നടത്തണം. നാഗം ഭസ്മമാകും. അനന്തരം, മേൽപ്പടി കിഴങ്ങിന്റെ ചാറു് ഒഴിച്ചരയ്ക്കണം. വില്ലയാക്കിവെയിലിൽ ഉണക്കി ഇടിഞ്ഞിലിൽവച്ച് ബലമായി ശീലമൺചെയ്തു ഗജപുടത്തിൽ സംസ്കരിക്കണം അതിനുശേഷം പൊൻകയ്യോന്നിച്ചാററിൽ അരച്ചു പുടം ചെയ്യണം. പൊൻകയ്യോന്നിച്ചാററിൽ മൂന്നു ഗജപുടം സാധിക്കേണ്ടതാണു്. നാഗം സിന്ദൂരമാകും.

പന്നിനെയ്യിൽ അരമണ്ഡലം ഈ നാഗഭസ്മം സേവിച്ചാൽ അർശോവ്യാധികൾ നിശ്ശേഷം ഒഴിഞ്ഞുമാറും. മേഹരോഗങ്ങളും ഭേദപ്പെടുന്നതാണു്. വലിയ പഥ്യമൊന്നും വേണമെന്നില്ല. മത്സ്യം മുതലായവ ഉപേക്ഷിക്കേണ്ടതാകുന്നു.

ഈ സിന്ദൂരത്തിനു് ചുവപ്പുനിറം ഉണ്ടായിരിക്കയില്ല. കറുത്ത നിറമേ കാണുകയുള്ളു. "ഒരു വൈദ്യന്റെ കൈവശം ഉണ്ടായിരിക്കേണ്ട മരുന്നാണിതു്" എന്നു് ആചാര്യൻ അഭിപ്രായപ്പെടുന്നു.

## താമ്രസിന്ദൂരം

ശുദ്ധിചെയ്ത താമ്രം കനംകുറച്ചു തകിടാക്കണം. തകിടിനു സമം മനയോല കഴിയാതിയിലിട്ടു് കടപ്പായൽ ഇടിച്ചുപിഴിഞ്ഞ ചാറൊഴിച്ചരച്ചു് താമ്രതകിട്ടിൽ ലേപനംചെയ്യണം. പത്തു് എരുവിൽ പുടമിടുക. പുടം ആറിയതിനുശേഷം എടുത്തു നോക്കിയാൽ തകിടിന്റെ ഇരുപുറവും ചെമ്പിന്റെ ക്ലാവു കനക്കെ കട്ടിപിടിച്ചിരിക്കുന്നതുകാണാം. അതിനെ അടർത്തിക്കളഞ്ഞശേഷം വീണ്ടും മേൽപ്രകാരം പുടംചെയ്യണം. ശേഷിച്ചുകിട്ടുന്ന ചെമ്പു് ശുദ്ധമായിരിക്കും. അതു പൊടിച്ചു പുതിയ ചട്ടിയിലിട്ടു് പുളിയിലച്ചാറു പിഴിഞ്ഞൊഴിച്ചു് അടുപ്പിൽവച്ചു് തീയെരിച്ചു് കഷായപാകത്തിൽ വരുമ്പോൾ ശുദ്ധജലമൊഴിച്ചു കലക്കി തെളിയെടുത്തുകളയണം. ഇപ്രകാരം ഒൻപതുപ്രാവശ്യം വെള്ളമൊഴിച്ചു കഴുകിയാൽ ക്ലാവിന്റെ പച്ചനിറം ജലത്തിൽ കലർന്നുകാണുകയില്ല. അതിനുശേഷം തെളിവിരുത്തുകളഞ്ഞു ചട്ടിയിലിട്ടു് അടുപ്പിൽവച്ചു പുളിയാരില കഷീരചേർത്തു് നാലുയാമം വറുക്കണം. അനന്തരം കഴിയാതിയിലിട്ടു പുളിയാരില ഇടിച്ചുപിഴിഞ്ഞ ചാറിൽ അരച്ചു വില്ലുരുട്ടണം. വില്ല ഉണങ്ങിയതിനുശേഷം ചട്ടിയിൽവച്ചുശീലമൺ ചെയ്തു ഗജപുടത്തിൽ സംസ്കരിക്കേണ്ടതാകുന്നു. പിന്നീടു പൊൻകയ്യോന്നിച്ചാറിലരച്ചു മൂന്നുഗജപുടംകൂടി സാധിക്കണം. സംസ്കാരം പോരെന്നു കണ്ടാൽ ത്രിഫലക്കഷായത്തിലരച്ചു ഒരു പുടംകൂടി സാധിച്ചുകൊള്ളണം. യുക്താനുപാനത്തിൽ സേവിപ്പിച്ചാൽ സർവ്വജാതിയിലുള്ള കുഷ്ഠങ്ങളും ഭേദമാകും, മേഹരോഗങ്ങളും ശമിക്കും. അതുപോലെ

തന്നെ ശ്വാസം, മന്ദാരകാസം ഇവയും ശമിക്കുന്നതാണ്. അടിയിൽപ്പറയുന്ന ലേഹ്യത്തിൽ ഒരു മണ്ഡലം സേവിച്ചാൽ സർവ്വരോഗങ്ങളും ഭേദപ്പെടും. പുളിയും പുകയും തള്ളണം. നെയ്യും വെളിയാട്ടിന്റെ ഉണങ്ങിയ ഇറച്ചിയും, ചെറുപയറും, തുവരപ്പരിപ്പും വഴുതിനങ്ങയും പിഞ്ചുമുരിങ്ങക്കായും ഉപയോഗിക്കാം.

## താമ്രസിന്ദൂരത്തിന്റെ ലേഹ്യം

കയ്യോന്നിച്ചാറു നാഴി, പശുവിൻനെയ്യിടങ്ങഴി, പഞ്ചസാര പത്തുപലം ഇവ ചേർത്തു പാവുകാച്ചി, കരുമുളകിൻചൂർണ്ണം പതിനാറുപലം ചേർത്തിളക്കി ഉഴക്കുനെയ്യും അതിൽ പകർന്നു ചെറുതേനും ചേർത്തു യോജിപ്പിക്കണം.

## നാകഭസ്മത്തിന്റെ ലേഹ്യം

തേററാമ്പരൽ, ത്രികടുക്, ത്രിഫല, ചിററരത്ത, ജീരകം ഇവ അരപ്പലംവീതം, ചൂർണ്ണമാക്കി വച്ചുകൊള്ളണം. ഇടങ്ങഴി പശുവിൻപാലിൽ നാലുപലം പഞ്ചസാരകലക്കി പാവാക്കി മേൽപ്പടി ചൂർണ്ണംചേർത്തിളക്കി നാഴി പശുവിൻനെയ് ചേർത്തു മർദ്ദിക്കണം. ആറിയതിനുശേഷം തക്കളം ചെറുതേൻ ചേർത്തു യോജിപ്പിക്കണം.

കൊട്ടപ്പാക്കളവുലേഹ്യത്തിൽ നാകഭസ്മംചേർത്ത് ഇരുപതുദിവസം സേവിച്ചാൽ അശോരോഗങ്ങൾ ശമിക്കും. ക്ഷയം, രാപ്പനി, വാതം, മന്ദാഗ്നി ഇവയ്ക്കും നന്ന്. മൂലവായുവിനും കൊള്ളാം. പുളിയും പുകയും തള്ളണം.

## കപാടലേഹ്യം

അരയാൽ, പേരാൽ, അത്തി, ഞാവൽ, മാവ്, കരിവേലം, വെൺവേലം ഇവയുടെ പട്ടയും, താറാവിൻവേരും തെങ്ങിൻപൂവും ഈരണ്ടു പലം. പതിനെട്ടിടങ്ങഴി വെള്ളത്തിൽ കഷായംവച്ച് എട്ടിലൊന്നു കറികൊൾ കണ്ടിറക്കി അരിച്ചെടുക്കണം. വെളുത്തുള്ളി തൊലിയും കാമ്പും കളഞ്ഞ് എട്ടുപലം തൂക്കിയെടുത്തു കഷായത്തിലിട്ടു വേവിക്കണം. നീരു വററിയതിനുശേഷം മത്തുകൊണ്ടു മർദ്ദിക്കണം. നാലുപലം പനംകരുപ്പട്ടി ചീകിയിട്ട് ഉരുക്കി രണ്ടുംകൂടി യോജിക്കുമ്പോൾ ജാതിക്ക, അവിയൻ, ഓമം ഇവ രണ്ടു വരാഹനിടവീതം പൊടിച്ചുചേർത്ത് ഇളക്കി യോജിപ്പിക്കണം. ഇളകിയപാകത്തിൽ കണ്ടാൽ വീണ്ടും അടുപ്പിൽവച്ചു പാകപ്പെടുത്തി അല്പം പശുവിൻനെയ് ചേർത്തു മർദ്ദിക്കണം.

ഈ ലേഹ്യം ഇരുപതുദിവസം നാകസിന്ദൂരംചേർത്തു സേവിച്ചാൽ ഭേദപ്പെടാത്ത അശോരോഗങ്ങൾ ഉണ്ടായിരിക്കയില്ല.

അസ്ഥിസ്രാവത്തിന്ന വളരെ വിശേഷമാണ്. ശീതമേഹം, രക്തമേഹം, പഴക്കംചെന്ന ഗ്രഹണി, മൂലക്കുരു ഇവയെല്ലാംതന്നെ ശമിക്കും. ശരീരം ബലിഷ്ഠവും പുഷ്ടിയും ആകും. ഈ യോഗം സുബ്രഹ്മണ്യൻ തനിക്കുപദേശിച്ചതാണെന്നും, ഇതിന്റെ മഹത്വം അന്യാദൃശമാണെന്നും ആചാര്യൻ അഭിപ്രായപ്പെടുന്നു.

## രസഗന്ധകമെഴുക്

ഈ യോഗം ഗ്രന്ഥകാരന്റെ കൈകാര്യത്തിലിരിക്കുന്നതും, പല രോഗങ്ങളിലും പ്രയോഗിച്ച് അഭിമാനിയമായ ഫലം കണ്ടിട്ടുള്ളതും ആകയാൽ ഈ ഗ്രന്ഥത്തിൽ ചേർത്തതാണ്. കൈപാകം തെറ്റാതെ ചെയ്തു സാധിച്ചാൽ ഇതിന്റെ അത്ഭുതവീര്യം വൈദ്യന്മാർക്ക് ബോദ്ധ്യപ്പെടും.

രസം, ഗന്ധകം, രസകർപ്പൂരം, അരിതാരം, സൂചികാന്തം, ഇരിമ്പ്, ഇന്തഫം, ചുക്ക്, ശംഖുപടിക്കാരം, ഓമം, മഞ്ഞതരം, തിപ്പലി, ചിററരത്ത, കൊട്ടം, വിളംഗം, പെരുംജീരകം, ഏലം, ജാതിക്കാ, മുളക്, ജീരകം, അമുക്കുരം, കൊല്ലൻകോവ, വിഴാലരി, കാർകോളി, മായാക്ക്, ദേവദാരം, വയമ്പ്, ഗ്രാമ്പൂവ്, ചീനപ്പാവ്, ചേക്കുരു, കടുക്ക, കരിംജീരകം, കാട്ടുജീരകം, ചെറുതേക്ക്, താലീശപത്രി, മുന്തിരിങ്ങാ, പിരണ്ടിൻകിഴങ്ങ്, കാഞ്ഞിരക്കുരു, തേററാമ്പരൽ, വെളുത്തുള്ളി, എള്ള്, മുതിര, പച്ചത്തേങ്ങ, ചിന്നിവേര്, ശംഖുപുഷ്പത്തിൻവേര്, കൊടുവേലിക്കിഴങ്ങ്.

ഇവ ഓരോ വരാഹനിട. പ്രത്യേകംപ്രത്യേകം ചൂർണ്ണംചെയ്തു് എടുക്കുകയാണ വേണ്ടതു്. ചൂർണ്ണങ്ങളെ കല്ലുരലിൽ ഇട്ട് സമം പനങ്കള്ളു കൂട്ടി ചേർത്ത് ഇരിമ്പുപൂണി ഇല്ലാത്ത ഉലക്കകൊണ്ടു് ഇടിച്ചു യോജിപ്പിച്ചതിനശേഷം രണ്ടു കോഴിമുട്ടയുടെ കരുവൊഴിച്ചു നാലുയാമം ഇടിച്ചു പാകപ്പെടുത്തണം. അനന്തരം കൊമ്പുഡപ്പിയിൽ സൂക്ഷിച്ചുകൊള്ളണം. പുത്തരിച്ചുണ്ടയ്ക്കാപ്രമാണം സേവിക്കണം. രണ്ടു നേരവും സേവിക്കാം. അപ്രകാരം ഒരു മണ്ഡലം സേവിച്ചാൽ തീരും വ്യാധികൾ ചുവടെ ചേർക്കുന്നു.

വെടി(ക്കുന്ന)ഗ്രന്ഥി, മേഹഗ്രന്ഥി, മേദശ്ശോഫം, മേഹവാതം, വാതഗ്രന്ഥി, മുടക്കുവാതം, പൊതുമുട്ട്, മുട്ടുവേദന, വിസ്ഫോടം, കണ്ഠമാല, കഴുത്തടിപ്പ്, വിഷനീരിളക്കം, സുഷിരഗ്രന്ഥി, യോനികന്ദം, യോനിവ്രണം, യോനിപ്പുറവ്, നയനപിടക, ഭഗന്ദരം, ചക്രപാദം, കർണ്ണവ്രണങ്ങൾ, വാതകണ്ടം, ഒഴിയാച്ചിരങ്ങുകൾ, പുഴുവെട്ട്, മേഹപ്പുറവുകൾ, കഴിപ്പുണ്ണ്, ചിലന്തിവിഷം, ചുവന്നഗ്രന്ഥി, കറുത്തഗ്രന്ഥി, പൊരിഗ്രന്ഥി, ഗജചർമ്മം, ഇടവാഴ്, പിടക,

ലിംഗപ്പുറവ്, ലിംഗത്രണം, കുന്നപ്പുറവ, കവിഠംവാപ്പ്, വങ്കടിവിഷം, രാജപിളവു, മൂലമുള ഇവയാകുന്നു.

ഈ ഔഷധത്തിനു പഥ്യനിർദ്ദേശങ്ങൾ യാതൊന്നുമില്ലെന്ന് ആചാര്യൻ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും രോഗഹേതുകമായ പദാർത്ഥങ്ങൾ വർജ്ജിക്കണമെന്നു നിർദ്ദേശിക്കുന്നതു യുക്തിയുക്തമായിരിക്കും. മദ്യപാനം, കാമസേവ്യാനം മുതലായവ ഏതൌഷധം സേവിക്കുമ്പോഴും അപഥ്യാചരണങ്ങളാണല്ലോ.

## പഞ്ചീകരണമെഴുക്ക്

അരിതാരം ഒന്നരഭാഗം, സൗവീരം ഒന്നേകാൽഭാഗം, ഗൗരീപാഷാണം ഒരു ഭാഗം, ശംഖപാഷാണം മുക്കാൽഭാഗം, ചായില്യം അരഭാഗം. ഇവ അഞ്ചും വിധിപ്രകാരം ശുദ്ധിചെയ്തു സ്വീകരിക്കണം. ഇവയുടെ നാലിരട്ടി ത്രികടുചൂർണ്ണം ചേർക്കണം. ചെറുതേനൊഴിച്ചു ഒരു ദിവസം മുഴുവൻവിടാതരച്ച് മെഴുകാക്കി കൊമ്പുചെപ്പിയിൽ സൂക്ഷിച്ചുകൊള്ളണം. പണവിടപ്രമാണം സേവിക്കണം. വായുരോഗങ്ങൾ, ഗുല്മം, നെഞ്ചടപ്പ്, വിഭ്രാന്തി, മൂർച്ഛ, ക്ഷയരോഗം, ഛർദ്ദി, ജ്വരങ്ങൾ, തൊണ്ടയടപ്പ്, വിഷവികാരങ്ങൾ, കാമില, പാണ്ഡു, സന്നി, അപസ്മാരം ഇവ ശമിക്കും.

## പഞ്ചമുഖസിന്ദൂരം

ചായില്യം, രസം, ഗന്ധകം, സൗവീരം, അരിതാരം ഇവ സമഭാഗം ശുദ്ധിചെയ്തു സ്വീകരിക്കണം. കാട്ടാവണക്കിൻപാലിലരച്ച് വില്ലതട്ടിയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തുണക്കി കക്കടപുടത്തിൽ സംസ്കരിക്കണം. സിന്ദൂരമാകും.

പണമിടപ്രമാണം സേവിപ്പിക്കുക. കടുത്രയചൂർണ്ണം, ചെറുതേൻ, പശുവിൻവെണ്ണ, പനംകരുപ്പട്ടി ഇവ യഥായോഗ്യം അനുപാനമായി സ്വീകരിച്ചുകൊള്ളണം. ഗജചർമ്മവും, ഗ്രന്ഥിരോഗങ്ങളും, കുഷ്ഠങ്ങളും, മേഹസംബന്ധമായ വ്യാധികളും ഗുല്മവും വായുക്കളും ശമിക്കും.

## താളകഭസ്മം

കട്ടിഅരിതാരംവാങ്ങി ശുദ്ധിചെയ്യണം. അതിന്റെ നാലിരട്ടി കക്കച്ചൂർണ്ണം ശുദ്ധജലമൊഴിച്ചു നല്ലവണ്ണമരച്ച് മെഴുകുപാകത്തിലെടുത്ത് അരിതാരക്കട്ടയ്ക്കു കവചംചെയ്യണം. കട്ട പൊതിയണമെന്നർത്ഥം. ഉണങ്ങിയതിനുശേഷം മൂശയിൽവച്ച് ഓട്ടുകൊണ്ടടച്ച്, ബലമായി ശീലമൺചെയ്തു രണ്ടെരുവിൽ പുടമിടണം. ഭസ്മമാകും. പൊടിച്ചു സൂക്ഷിച്ചുകൊള്ളുക!

യുക്തമാത്രയിൽ തേനിൽ സേവിപ്പിച്ചാൽ ജ്വരങ്ങൾ, കാസം, പാണ്ഡു, എലിവിഷം, പിത്തം, പിത്തമേഹം ഇവ ശമിക്കും.

പുളിയും, പുകയും, പുകയിലയും തള്ളണം. ഔഷധസേവ തീർന്ന് എഴുദിവസം മരുപഥ്യം ആചരിച്ച് കുളിക്കണം കുളിക്കുന്ന ദിവസം അമരിവേരുകൊണ്ടുള്ള കഷായം സേവിക്കണം. അടുത്ത ദിവസംമുതൽ പഥ്യം മുറിക്കാം.

## പെരുക്കാലിനുലേഹ്യം

കരിംകുറുവനെല്ലിന്റെ അരി ഇടിച്ച മാവ് നാഴി, തിരുകക്കള്ളിയുടെ പാൽ ഉരിയ, പശുവിൻപാൽ ഉരിയ, പെരുന്തേൻ ഉരിയ ഇവ ലേഹ്യമാക്കണം വീണ്ടും അതു കുഴിയമ്മിയിലിട്ട് ഊറിയതിനശേഷം നല്ലവണ്ണം അരച്ചു സൂക്ഷിക്കണം. കഴററിക്കുപ്രമാണം രണ്ടുനേരവും അഞ്ചുദിവസം സേവിക്കണം. പുളി ഉപേക്ഷിക്കണം. വറുത്ത ഉപ്പു ചേർക്കാം. ചെറുപയറും നെയ്യും ഉപയോഗിക്കാം. മരുപഥ്യം ആചരിക്കണം. അതിനുശേഷം ആവണക്കെണ്ണ തേച്ചുകുളിക്കണം. ഇപ്രകാരം പ്രതിമാസം അഞ്ചുദിവസംവീതം മൂന്നു മാസം സേവിക്കണം.

## താമ്രകസിന്ദൂരത്തിന ചൂർണ്ണം

ചീനപ്പാവ്, കനംകുറഞ്ഞതും വെളുത്തനിറത്തിലുള്ളതും പഴക്കമില്ലാത്തതും തിരഞ്ഞെടുത്ത് പത്തുപലം തൂക്കണം. ഇടങ്ങഴി വേലിപ്പരുത്തിൻപാലിൽ ഇട്ട് അടുപ്പിൽവച്ച് വററിച്ചെടുക്കണം. അനന്തരം അതിൽ പററിയിരിക്കുന്ന പാലിന്റെ അംശങ്ങൾ വടിച്ചുകളഞ്ഞു നിഴലുണക്കി വീണ്ടും ഇടങ്ങഴി പശുവിൻപാലിൽ അവിച്ചെടുത്തു വെയിലിൽ ഉണക്കണം. (വെയിലിൽ ഉണക്കണമെന്ന് ആചാര്യന്റെ വിധിഅനുസരിച്ച് എഴുതിയതാണ്. നിഴലുണക്കണമെന്നാണ് ഇജ്ജനത്തിനുള്ള ഉപദേശം.) അനന്തരം ചൂർണ്ണീകരിച്ചു സൂക്ഷിച്ചുകൊള്ളണം. ചിരമ്പിൻകിഴങ്ങ്, കൊട്ടവേലികിഴങ്ങ്, നാകതാളി, നറുനണ്ടി, ആട്ടുതിണ്ടാപ്പാല, അമരി, തഴുതാമ, കൊല്ലംകോവ, നിലപ്പനകിഴങ്ങ്, മേത്തോന്നി ഇവ പത്തും ചെറുതുചെറുതായി നുറുക്കി ഉണക്കി ഓരോന്നും രണ്ടരപ്പലംവീതം തൂക്കിഎടുത്തു ചൂർണ്ണീകരിച്ചുവയ്ക്കണം അനന്തരം നറുക്കമൂലം, മുളക്, അക്രാവ്, ചിററരത്ത, ചോക്കത്ത, ഓമം ഇവ ആറും ഓരോ പലംവീതം എടുത്തു ചൂർണ്ണമാക്കണം. നെയ്യ് തടവി മയക്കിയ ചട്ടിയിൽ മേല്പറഞ്ഞ മൂന്നുവക ചൂർണ്ണങ്ങളും യോജിപ്പിച്ചിട്ട വറുക്കണം. തീപിടിച്ചു പുകഞ്ഞുപോകാതെ ഇളക്കി ചുവക്കെ വറുത്തെടുക്കണം. എന്നിട്ട് കുഴിയമ്മിയിലിട്ട നേർമ്മിച്ചു സൂക്ഷിച്ചുകൊള്ളണം.

കുഷ്ഠം, ഗ്രന്ഥി, വിരൂപകരം കരയുന്ന കുഷ്ഠം, പടർത്താമര, (താമരപോലെ വൃത്തത്തിൽ പടൎന്നുതടിക്കുക.) വെള്ളപ്പാണ്ഡുകം, കറുത്തപാണ്ഡുകം, ഗുല്മം, വായുകോപം, അപസ്മാരം, ക്ഷയം,ശൈത്ഥില്യം, മൂലവ്യാധികൾ, പാൎശ്വവായു, ആനാഹവായു ഇത്യാദി രോഗങ്ങൾക്ക് ഈ ചൂൎണ്ണം മൂന്നു വിരൽക്കുടിയെടുത്തു് തേനിൽ കുഴച്ച് അതിൽ താളകസിന്ദൂരവും ഒരു പണവിട കൎപ്പൂരവുംചേൎത്ത് സേവിക്കണം. രോഗസ്ഥിതി അനുസരിച്ച് സിന്ദൂരം കാൽകഴഞ്ചോടിത്തൂക്കമോ അരകഴഞ്ചോടിത്തൂക്കമോ സ്വീകരിക്കണമെന്ന് ആചാൎയ്യൻ വിധിക്കുന്നു. പഥ്യം ആചരിക്കണം. ചൂടുവെള്ളമേ കുടിക്കാൻ പാടുള്ളൂ. പാലും, നെയ്യും, കുമ്പളങ്ങ, ചെറുപയറു, ഗോതമ്പരിയും ഉപയോഗിക്കാം. പാലൊഴിച്ചു ചോറുണ്ണാം. രോഗസ്ഥിതി അനുസരിച്ച് കാൽ, അര, മുക്കാൽ എന്നീ മണ്ഡലക്കണക്കിനു സേവിപ്പിക്കണം. ഇതു വിശിഷ്ടമായ ഒരു ഔഷധമാകുന്നു. ക്ഷയരോഗത്തിനും മൂലമുളയ്ക്കും ഈ ഔഷധം ഒക്കെക്കണ്ട ഫലത്തെ ചെയ്യുമെന്നു പ്രത്യക്ഷിച്ചും അറിയേണ്ടതാകുന്നു.

## ഗൎഭാശയചികിത്സ

പ്രാദേശികവായു കോപിക്കുമ്പോൾ തീണ്ടാരിരക്തം ശരിക്കു ബഹിൎഗ്ഗമിക്കാതെ തങ്ങിനിൽക്കവെ ശുക്ലശോണിതങ്ങൾ പതിച്ചു മൂന്നും കൂടിച്ചേൎന്ന് കൃമികൾ ഉണ്ടാകുന്നു. ആൎത്തവശേഷം പ്രതിമാസംതോറും ശരിക്കു സംഭവിക്കുന്നില്ല. പ്രാദേശികവായു കോപിക്കുകയും ചെയ്യുന്നു. തീണ്ടാരിയുടെ തലേദിവസം കഠിനമായ വയറുവേദനയുമുണ്ടാകുന്നു. പുറത്തുപോകാതെ നിന്നു ദുഷിച്ച രക്തം കൃമിസംബന്ധത്താൽ ഒരു ജാതി ദുൎജ്ജലമാകുന്നു അതു് അല്പാല്പമായി ബഹിൎഗ്ഗമിക്കുന്നു. ആ ദുൎന്നീരിന്റെ സ്പൎശനത്താൽ ഗൎഭനാളത്തിൽ വ്രണങ്ങളുണ്ടാകുന്നു അവിടെ കൃമികൾ ഉണ്ടായി ക്ഷയരോഗികളെപ്പോലെ ശരീരം ആസകലം ചുട്ടും ദേഹത്തിനു മെലിച്ചിലും ഉണ്ടാകുന്നു. കൂടാതെ വന്ധ്യാത്വത്തിനും കാരണം ഗൎഭാശയത്തിലെ കൃമികൾ തന്നെയാണു്. ഗൎഭകോശത്തിൽ പതിക്കുന്ന ശുക്ലത്തെ കൃമികൾ ഭക്ഷിച്ചുകളയുന്നു. തന്നിമിത്തം ഗൎഭധാരണം സംഭവിക്കുന്നില്ല. ഇത്തരം സ്ത്രീകളുടെ ജീവിതം ക്ലേശഭൂയിഷ്ഠവും അനുകമ്പനീയവുമാകുന്നു. യുക്തമായ ചികിത്സകൊണ്ടു് ഈ രോഗത്തെ പരിഹരിക്കണം. അതിലേക്കു് പൊതുവെ ഒരു ചികിത്സ ഇവിടെ നിൎദ്ദേശിക്കുന്നു.

പൊൻകുഴന്തയുടെ മൂത്രം അരക്കിടങ്ങഴി അളന്ന് പുതിയ ചട്ടിയിലൊഴിക്കണം. ഒരുപലം വയമ്പും ഒരുപലം വെളുത്തുള്ളിയും അരച്ചുകലക്കണം. അരക്കാൽ കഴഞ്ച് മുപ്പുപുനം പൊടിച്ചിടുക

കയറ്റി നിഴലുണക്കി വച്ചുകൊള്ളണം. മേല്പറഞ്ഞ ശുദ്ധിചെയ്ത ചെമ്പ് മൂശയിൽ ഉരുക്കണം. ഉരുകിവരുമ്പോൾ ഒരുപലം ഗുളികയെടുത്തു് ഒന്നൊന്നായി ഗ്രാസംകൊടുക്കണം. (ഉരുകിനില്ക്കുന്ന ലോഹങ്ങളിൽ അല്പാല്പമായി ചേർക്കപ്പെടുന്ന ഏതൊരു സാധനത്തിനും ഗ്രാസം എന്നു പറയുന്നു. ഗ്രസിക്കപ്പെടുന്നതു് ഏതൊന്നോ അതു ഗ്രാസം) ഇട്ടുകൊടുക്കുന്ന ഗുളികകൾ താമ്രം അപ്പപ്പോൾ ഭുജിച്ചുകൊള്ളും. ഗുളിക തീർന്നതിന്റെശേഷം മൂശയിറക്കിവച്ചു് ആറിയതിൽപിന്നെ എടുത്തു നോക്കിയാൽ താമ്രം വെങ്കലംപോലെ വെളുത്തായിരിക്കും. ഉടയത്തക്കരൂപത്തിൽ ലഭിക്കപ്പെടുന്ന, സംസ്കാരപൂർത്തി വന്നിട്ടില്ലാത്ത ഔഷധവസ്തുവിനു വെട്ടു എന്നു് ദ്രാവിഡവൈദ്യശാസ്ത്രത്തിലെ സാങ്കേതികഭാഷ. താമ്രവെട്ടു കഴിയമ്മിയിലിട്ടുപൊടിച്ചു് ഒരുകഴഞ്ചു രസവീരം ചേർത്തു് എരുക്കിൻപാലൊഴിച്ചു മൂന്നുദിവസം അരയ്ക്കണം. അനന്തരം വെയിലിലുണക്കി ശരാവവിൽ പുടംചെയ്യേണ്ടതാകുന്നു. പുടം ആറിയതിനുശേഷം എടുത്തു കഴിയമ്മിയിലിട്ടു് ഒരുകഴഞ്ചു് ചായില്യരസം ചേർത്തു മുലപ്പാലിൽ അരച്ചു കുക്കുടപുടത്തിൽ സംസ്കരിക്കണം. കോഴിയോളം ഉയരമുള്ള പുടത്തിനു കുക്കുടപുടമെന്നു പേർ. ഘൃതാനുപാനത്തിൽ സേവിപ്പിച്ചാൽ ഗുല്മരോഗം നശിക്കും. പാൽക്കഞ്ഞി പഥ്യാഹാരം.

## അരയാപ്പിനു്

കരുമുളകും ഉപ്പും ആവണക്കെണ്ണയിലരച്ചു പിന്നെ നെയ് ചേർത്തു് അരച്ചു മെഴുകാക്കി ആ മെഴുകിൽ പണവിടത്തൂക്കം വെള്ളപ്പാഷാണം കലർത്തു് വില്പപരത്തി അരയാപ്പുകട്ടിയിൽ വച്ചുകെട്ടിയാൽ വററിപ്പോകും.

## രസപതംഗം

ഉദ്ദേശം അരയിടങ്ങഴി വെള്ളംകൊള്ളുന്ന വായകലമുള്ള രണ്ടു കറുവൻചട്ടി ഒരേ അളവിൽ വാങ്ങി വായുരച്ചു യോജിപ്പിക്കണം. മുള്ളുമുരുക്കിന്റെ ഇലയോ വെററിലയോ തേച്ചു ചട്ടി മയക്കുന്നതു കൊള്ളാം. ഗന്ധകം, പച്ചക്കല്ലു്, ജടാമാഞ്ചി, ശംഖപാഷാണം ഇവ അരക്കഴഞ്ചുവീതം കഴിയമ്മിയിലിട്ടു് വെററിലച്ചാററിൽ അരയ്ക്കണം. മെഴുകായതിനുശേഷം ആ മെഴുകുകൊണ്ടു ഒരിടിഞ്ഞിലുണ്ടാക്കി ഉണക്കിയെടുക്കണം. മുൻപറഞ്ഞ ചട്ടികളിൽ ഒന്നെടുത്തു അതിന്റെ പകുതിഭാഗത്തോളം ഉപ്പിട്ടു നിരത്തി അതിന്റെ മുകളിൽ മുമ്പുപറഞ്ഞ ഇടിഞ്ഞിൽവച്ചു് അതിൽ രണ്ടുപലം ചായില്യരസം പകരണം. അടിയിലിട്ടിടത്തോളം ഉപ്പു് അതിനുമുകളിലിടണം. രണ്ടാമത്തെ ചട്ടികൊണ്ടു കമഴ്ത്തി അടച്ചു ബലമായി ശീലമൺചെയ്തുണക്കി അടുപ്പിൽവച്ചു് എട്ടുയാമം തീയെരിക്കണം. ഈ

ഊർദ്ധ്വപാതനയന്ത്രവിധി വൈദ്യന്മാർ സ്വപരിചിതമാണെന്നിരുന്നാലും പരിചയിച്ചിട്ടില്ലാത്തവരുടെ അറിവിനായി മേൽച്ചട്ടിക്ക് അടിക്കടി തണുപ്പുകൊടുത്തുകൊണ്ടിരിക്കണമെന്ന കൈപാകത്തെ വെളിപ്പെടുത്തേണ്ടിയിരിക്കുന്നു. തണുപ്പുകൊടുത്തില്ലെങ്കിൽ കമഴ്ത്തിയടച്ച ചട്ടിയിൽ പററുന്ന പാരദം നഷ്ടപ്പെട്ടുപോകാനിടയുണ്ട്. തണുപ്പുകൊടുക്കാനായി ചാണകം കുഴച്ച് ആ ചട്ടിയുടെ മുകളിൽ പൊതിഞ്ഞുകൊള്ളണം.

മേൽപ്രകാരം കൈപാകം തെററാതെ ഒരു രാത്രിയും പകലും എരിപുടം നടത്തി ആറിയതിനുശേഷം വാങ്ങി ശീലമൺ ഇളക്കി മേൽച്ചട്ടി മലർത്തിനോക്കിയാൽ രസം പററിപ്പിടിച്ചിരിക്കുന്നതു കാണാം. നഷ്ടപ്പെടാതെ ബ്രഷുകൊണ്ട് തുടച്ചെടുത്തുകൊള്ളണം. പന്നിരോമത്തിൽ ചെയ്ത ബ്രഷുകൊണ്ടുവേണം പാരദഭസ്മങ്ങൾ എപ്പോഴും തുടച്ചെടുക്കേണ്ടതെന്നാണു വിധി. ഈ ഔഷധം പിഞ്ഞാണിഭരണിയിൽ സൂക്ഷിച്ചുകൊള്ളണം. പനങ്കൽക്കണ്ടി, വാഴപ്പഴം, പഞ്ചസാര ഇവയാണു ഈ ഔഷധത്തിൽ അനുപാനങ്ങൾ. ഏഴുദിവസം സേവിച്ചാൽ പറങ്കിപ്പുണ്ണ്, മേഹഗ്രന്ഥി ഇവ ശമിക്കും. വായ്കെട്ടുമെങ്കിൽ കരിവേലംപട്ട കഷായം വായിൽ കൊള്ളണം. മുഖത്തോ മറേറാ വീക്കം കണ്ടാൽ ഈ പ്രയോഗം കൊണ്ടുതന്നെ മാറുന്നതാണ്. മുലക്കെട്ടു മുതലായ വികാരങ്ങൾ ഉണ്ടായിരുന്നാൽ ഇളം ചൂടോടുകൂടി പാൽക്കഞ്ഞി കുടിച്ചാൽ മതിയാകും. മൂന്നുമാസം കാമാനുഷ്ഠാനം നടത്താൻ പാടില്ല.

വാകെട്ടുക മുതലായ അനിഷ്ടഫലങ്ങളുണ്ടാകുമെന്ന ഭയന്ന്, മലയാളികളിൽ അധികം പേരും രസഭസ്മം മുതലായ ഔഷധങ്ങൾ സേവിക്കാറില്ല. വൈദ്യന്മാർ തന്നെയും സേവിപ്പിക്കാൻ മടിക്കാറുണ്ട്. ചികിത്സയുടെ തത്വം അറിഞ്ഞുകൂടാത്തതുകൊണ്ടുള്ള പേടിയാണിത്. അനിഷ്ടഫലങ്ങളെ ചെയ്യുന്ന തീക്ഷ്ണമായ ഔഷധമാണ് കഠിനമായ രോഗങ്ങൾക്കു കൈകണ്ട ഫലത്തെ ചെയ്യുന്നതു. അനിഷ്ടഫലങ്ങൾക്കു പ്രതിവിധികളും ഉണ്ട്. പ്രതിവിധികളെക്കൊണ്ട് അനിഷ്ടവികാരങ്ങളെ പരിഹരിക്കാവുന്നതാണ്. അതിനു കഴിവുള്ള വൈദ്യന്മാർ മാത്രമേ ഇത്തരം ഔഷധങ്ങൾ സേവിപ്പിക്കാൻ പാടുള്ളു. കഴിവില്ലാത്ത വൈദ്യന്മാർ—തീക്ഷ്ണമായ ഔഷധങ്ങൾ കൈകാര്യം ചെയ്യാൻ അറിഞ്ഞുകൂടാത്ത വൈദ്യന്മാർ ആപൽഘട്ടങ്ങളിൽ രോഗിയെ രക്ഷിക്കാൻ അർഹന്മാരല്ല. "രസപ്രയോഗമില്ലാത്ത വൈദ്യൻ നാമ്നികേവലം" എന്നഭിപ്രായപ്പെട്ടിട്ടുള്ളതു വൈദ്യകലയുടെ മർമ്മമറിഞ്ഞ മഹാനാണ്.

ഇഞ്ചെക്ഷൻ മുതലായ പ്രയോഗങ്ങൾ നിമിത്തം രോഗികൾക്കു സംഭവിക്കുന്ന ആപത്തുകളെപ്പററി ചിന്തിക്കുമ്പോൾ, പ്രതി

വിധിയുള്ള വാതകെട്ടുക മുതലായ ദോഷങ്ങളും എത്രയോ നിസ്സാരങ്ങൾ!

ഭസ്മപാകം ചെയ്യേണമെന്നു വിധിച്ചുകാണുന്ന യോഗങ്ങളിലെല്ലാം ഈ പ്രസംഗമാണു സംബന്ധിപ്പിക്കേണ്ടതു്.

## അരിതാരഭസ്മം

കട്ടി അരിതാരം ഒരുപലം മൂത്രത്തിൽ ഒരു ചട്ടവാഴയിൽ പത്തു പ്രാവശ്യം ചുണ്ണാമ്പിൽ ശുദ്ധിചെയ്യണം. വെടിയുപ്പുചുന്നാം, സൗവീരം, ചൂനീർ, ചീനക്കാരം, തുരിശുപാഷാണം ഇവ എരുക്കിൻപാലിൽ അരച്ചുശുദ്ധിചെയ്തു അരിതാരക്കട്ടയ്ക്കു കവചം കൊടുക്കണം. കവചവസ്തു കവചിതവസ്തുവിന്റെ നാലിരട്ടിയാണു കണക്ക്. കവചം ഉണങ്ങിയതിനുശേഷം പൂവരശിൻപട്ട ചുട്ട ചാമ്പൽ ഒരു ചട്ടിയുടെ പകുതിഭാഗം നിറത്തി അതിന്റെ നടുവിൽവച്ചു മീതെയും ചാമ്പലിട്ടുമറ്റി മേൽ ചട്ടി മൂടി ശീലമൺചെയ്തു നാലുയാമനേരം അഗ്നിത്രയത്താൽ എരിപുടം ചെയ്യണം. ദീപാഗ്നി, കമലാഗ്നി, ഗാഢാഗ്നി ഇവയാണ് അഗ്നിത്രയങ്ങൾ. ഇപ്രകാരം എരിപുടം സാധിച്ചെടുത്ത അരിതാരക്കട്ട പൊടിച്ചു കുപ്പിയിൽ സൂക്ഷിച്ചുകൊള്ളണം. ക്ഷയരോഗത്തെയും, ജ്വരത്തെയും, ശ്വാസത്തെയും, ഗ്രന്ഥി, കഫം, പീനസം, വിഷനീരിളക്കം എന്നീ രോഗങ്ങളെയും ജയിക്കണമെന്നാഗ്രഹിക്കുന്ന വൈദ്യന്മാർ ഈ ഭസ്മം ചെയ്തു സൂക്ഷിച്ചുകൊള്ളേണ്ടതാണെന്ന് ആചാര്യൻ അഭിഭാഷണംചെയ്യുന്നു. ത്രികടുകചൂർണ്ണത്തിൽചേർത്തു തേനിൽ കുഴച്ചു സേവിപ്പിക്കണമെന്നാണുവിധി. പുളിയും പുകയും പുകയിലയും വർജ്ജിക്കേണ്ടതാകുന്നു. മരുപഥ്യംകൊണ്ടു തലയും കുളിച്ചതിനുശേഷമേ പഥ്യംമുറിക്കാൻപാടുള്ളൂ.

## പല്ലിനു ചികിത്സ

പത്തുപലം നീർമുരിങ്ങവിത്തും, അരപ്പലം വയമ്പും, ആറിടങ്ങഴി വെള്ളത്തിൽ കഷായംവച്ചു് എട്ടിലൊന്നാക്കി കാലത്തും വൈകിട്ടും വായിൽ കൊള്ളുക. പല്ലുനോവും ഊനിന്റെ വീക്കവും വിട്ടുമാറും.

---

നാലാം അദ്ധ്യായം

---

## ഹരിതാലാദിഗുളിക

അരിതാരം ഒരുപലം, ചായില്യം അരക്കാൽപലം, രസം അരപ്പലം, സൗവീരം കാൽപലം ഇവ കറുകനീരിൽ അരച്ചു

ണം. കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചുകൊള്ളണം.

കാസം, ശ്വാസം, മന്ദാരകാസം, രക്തപിത്തം, മൂലരോഗങ്ങൾ എന്നിവയ്ക്കു് അമൃതസഞ്ജീവിലേഹ്യത്തിൽ കൊടുക്കണം.

## സൈന്ധവാദിമാത്ര

ഇന്തുപ്പു് ഒരുപലം, താളകം ഒരുപലം, തിപ്പലി ഒരുപലം, രാമച്ചം ഒരുപലം, നേർവാളം ഒരുപലം, കഴുതാനീർച്ചാറ്റിൽ അരയ്ക്കണം. മുളകുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കണം. ചുക്കും, തേനും അനുപാനം. മഹോദരം, പ്ലീഹോദരം, പാണ്ഡു, ശോഫോദരം, വയറുപെരുക്കം, ഗുല്മം, കാസരോഗം, അണ്ഡവായു എന്നീ വ്യാധികൾ ശമിക്കും.

## താമ്രാദി സിന്ദൂരം

ശുദ്ധതാമ്രം ഒരുഭാഗം, വെൺകാരം ഒരുഭാഗം, കാന്തം ഒരു ഭാഗം, സൗവീരം ഒരുഭാഗം, വത്സനാഭി ഒരുഭാഗം, വെടിയുപ്പു കാൽ ഭാഗം ഇവ പാവലിലച്ചാറ്റിൽ അരയ്ക്കണം. കല്ക്കാട്ടകൂടി ഉണക്കിയതിനുശേഷം കുപ്പിയിലടച്ചു് ഏഴുപുടം നടത്തണം. രണ്ടാമം കമലാഗ്നിയിൽ സംസ്കരിക്കണം. മാതളപ്പൂവിന്റെ നിറത്തിൽ സിന്ദൂരമായികിട്ടും. തേനിൽ സേവിക്കണം. അഗ്നിമാന്ദ്യവും, ഗ്രന്ഥിയും, ശൂലയും, പിത്തരോഗങ്ങളും ചെങ്കവും, കരിങ്കവും ഇവയും ശമിക്കും.

## താളകദ്രുത

വിഷ്ണുക്രാന്തി സമൂലം കഴുകി വെടിപ്പാക്കി ഇടിച്ചു ചാർപിഴിഞ്ഞു പിഞ്ഞാണിയിലൊഴിച്ചു് മൂപ്പുചുന്നം അല്പമിട്ടു വെയിലിൽ വയ്ക്കണം. ശുദ്ധജലംപോലെ തെളിഞ്ഞുകിട്ടും. അരിച്ചെടുത്തു് അതിൽനിന്നും ഉഴക്കു ചാറു് അരിതാരത്തിനു കവചം കൊടുക്കണം; തീയിൽ പുകഞ്ഞുപോകാത്തവിധം ബന്ധിച്ചുകിട്ടും.

കെട്ടികിട്ടിയ അരിതാരത്തിനു് മൂപ്പുചുന്നം കവചം കൊടുക്കണം. കവചം ഉണങ്ങിയതിനുശേഷം ദൃഢമായി ശീലമൺചെയ്യണം. ഉചിതപുടത്തിൽ സംസ്കരിക്കേണ്ടതാകുന്നു. പുടം ആറിയതിനുശേഷം എടുത്തുനോക്കിയാൽ അരിതാരം ഉരുകിക്കെട്ടിയിരിക്കും. ഉരുകിക്കെട്ടിയ അരിതാരത്തിന്റെ പുറത്തു സമത്തൂക്കം തങ്കരേക്ക പുരട്ടണം. അതിന്റെ മുകളിൽ വെൺകാരമരച്ചു കവചംചെയ്യണം. ഉണങ്ങിയതിനുശേഷം ബലമായി ശീലമൺ ചെയ്യേണ്ടതാകുന്നു. വിധിപ്രകാരം പുടം ചെയ്തെടുത്തുകൊള്ളണം. അരിതാരം ഭസ്മമാകും. ഇതിന്റെ മഹത്വം വാചാമഗോചരമാകുന്നു. അ

ത്രം മുതലായ ലോഹങ്ങളിൽ യഥാവിധി പ്രയോഗിച്ചാൽ സ്വർണ്ണമാകും. ഇതിനെ കൽപൗഷധവഴിക്കും പ്രയോഗിക്കാം. രണ്ടുമാർഗ്ഗത്തിലും പ്രയോഗിക്കാനുള്ളവിധി ഗുരുമുഖത്തുനിന്ന് അറിഞ്ഞുകൊള്ളേണ്ടതാണ്. ഈ ഗുരുവിനെയും അതിന്റെ പ്രയോഗവിധാനങ്ങളെയും വശപ്പെടുത്തിക്കൊണ്ടാൽ ആ മഹാന് ഈ ലോകത്തിൽ സാധിക്കേണ്ടതായി യാതൊന്നും അവശേഷിക്കുന്നില്ല. പിന്നത്തെലക്ഷ്യം സ്വസ്വരൂപമുഖമാകുന്നു. നാസാഗ്രത്തിൽ ശ്രദ്ധയും ദൃഷ്ടിയും ഉറപ്പിക്കുന്നു. കർപ്പൂരദീപം പ്രകാശിക്കുന്നു. ചിദാകാശത്തിൽ ബാലാംബികയെ ദർശിക്കുന്നു. ഖേചരിയെ അനുഭവിക്കുന്നു.

## വന്ധ്യാത്വത്തിനു ചികിത്സ

സ്ത്രീകളിൽ വന്ധ്യകളില്ല. പിത്തദോഷത്താലും വായുകോപത്താലും ക്രിമികോപത്താലും ഗ്രഹദോഷത്താലും ഗർഭകോശം ഗർഭധാരണയോഗ്യമല്ലാതായിത്തീരുന്നു. തന്നിമിത്തം സന്താനലാഭമുണ്ടാകുന്നില്ല. ആ അവസ്ഥയിൽ വന്ധ്യകളെന്നു പറയുന്നു. എന്നല്ലാതെ ജന്മനാ വന്ധ്യകളില്ലെന്നറിയേണ്ടതാണ്. മേൽപ്പറഞ്ഞ ദോഷങ്ങൾ നിവർത്തിച്ചാൽ പുത്രസമ്പത്തുണ്ടാകും. അതിലേയ്ക്കു ചില യോഗങ്ങൾ അടിയിൽ വിവരിക്കുന്നു.

1. ഇലക്കള്ളിയുടെ വേരരച്ച് പുന്നയ്ക്കാപ്രമാണമെടുത്ത് കൊട്ടപ്പാക്കളവു പശുവിൻവെണ്ണചേർത്തു മർദ്ദിക്കണം. മാസമുറ കഴിഞ്ഞു കുളിക്കുന്ന ദിവസംമുതൽ മുടങ്ങാതെ പ്രഭാതത്തിൽ മൂന്നു ദിവസം സേവിക്കണം. പുളിയും പുകയും ഉപ്പും മററും വർജ്ജിക്കണം. പശുവിൻപാലും ചോറുംമാത്രം ആഹാരമാക്കണം. ഗർഭമുണ്ടാകും.

2. പെരുങ്കായം, ഇന്തുപ്പ്, പുളിമരത്തിന്റെ പൊററ (കരിംതൊലി) ഇവ കററാഴവേര് ഇടിച്ചുപിഴിഞ്ഞ ചാററിൽ അരച്ചുരുട്ടി പുന്നയ്ക്കായളവ് സേവിക്കണം. തീണ്ടാരിതുണകുളിക്കുന്നദിവസംമുതൽ മുടങ്ങാതെ മൂന്നു ദിവസം സേവിച്ചാൽ വായുകോപത്തെ ശമിപ്പിച്ചും ക്രിമികളെ പുറംതള്ളിയും ഗ്രഹദോഷത്തെ പരിഹരിച്ചും ഗർഭകോശത്തെ ഗർഭധാരണയോഗ്യമാക്കിച്ചെയ്യുന്നതാണ്.

## ഗർഭദോഷത്തിന്

തുതുവള, കുപ്പമേനി, കടപ്പായൽ ഇവ അരച്ചുരുട്ടി പുന്നയ്ക്കാപ്രമാണമെടുത്ത് പഞ്ചസാരയും കൂട്ടി തീണ്ടാരിയുടെ ആരംഭം മുതൽ മുടങ്ങാതെ മൂന്നുദിവസം രാവിലെ സേവിക്കണം. തീണ്ടാരിക്കുറ ശരിക്ക് തെളിയും.

## സിദ്ധാദിതൈലം

കായം, ചുവന്നുള്ളി, നേർവാളം, വെൺകാരം, എരുക്കിൻവേര്, കടുക്കാ, ഇന്തുപ്പ്, ജീരകം, തിപ്പലി ഇവ ഓരോകഴഞ്ച്, നേർവാളം ഒരുപലം, ഈരുള്ളി ഒരുപലം, കടുക്കാ ഒരുപലം, ചിററാവണക്കെണ്ണ ഒരിടങ്ങഴി, തേങ്ങാപ്പാൽ ഇടങ്ങഴി, വെലിപ്പരുത്തിച്ചാറ് എട്ടിടങ്ങഴി. ഈ എണ്ണ മെഴുകുപാകത്തിൽ കാച്ചി അരിക്കണം. ഒരുകഴഞ്ചെണ്ണ ഒരുനേരത്തേക്കു സേവിക്കേണ്ട മാത്രയാകുന്നു. വിട്ടുമാറാത്ത ചൊറിചിരങ്ങുകളും ബാധോപദ്രവങ്ങളും തണ്ണീർദ്ദാഹവും ഹിക്ക, ഗുല്മം, ഗ്രന്ഥി, അരയാപ്പ്, ഊളു്, ശൂല, പറങ്കിപ്പുണ്ണ്, സ്വരസാദം, ഗൾശൂല, കാതടപ്പ്, കണ്ണെരിച്ചിൽ, പുഴുവെട്ട്, സൂതകച്ചൂട്, ദുർമ്മാംസംവളരുക, ഭഗന്ദരം എന്നീ രോഗങ്ങളും ശമിക്കുന്നതാണ്.

ഈ എണ്ണ ചെറുപ്പക്കാർക്കും വൃദ്ധന്മാർക്കും ഉപയോഗിക്കാം. അപഥ്യപദാർത്ഥങ്ങൾ വർജ്ജിക്കണം.

## സഞ്ജീവിതൈലം

കടുക്കാ, ഇഞ്ചി, ചുക്ക്, ജീരകം, നിലവേപ്പിൻതൊലി, ചീനപ്പാവ്, കുരുമുളക്, ഉലുവാ, നെല്ലിക്കാ, കൊട്ടം, അതിമധുരം ഇവ ഓരോപലം, നേർവാളം മുക്കാൽപലം, ചിററാവണക്കെണ്ണ ഒരിടങ്ങഴി, കരുത്തപശുവിന്റെപാല് ഒരിടങ്ങഴി, കററാഴനീര് ഒരിടങ്ങഴി, ചെറ്റാമ്പലിൻചാർ ഒരിടങ്ങഴി, ചെങ്കരിക്കിൻവെള്ളം ഒരിടങ്ങഴി,

ഈ എണ്ണ മെഴുകുപാകത്തിൽ കാച്ചിയരിക്കണം. പ്രതിദിനം രാവിലെ കരണ്ടിയളവ് മുടങ്ങാതെ ഒരു മണ്ഡലം സേവിക്കണം. മേഹസംബന്ധമായ സർവ്വരോഗങ്ങളും പക്ഷവാതവും പോകുമെന്നാണ് ആചാര്യൻ അഭിപ്രായപ്പെടുന്നത്. മാത്രമല്ല വേറെയും പലരോഗങ്ങളും ശമിക്കുമെന്നും പറയുന്നു. പുളിയും പുകയും വർജ്ജിക്കണം. കാമസേവനം പാടില്ല. കടുകെണ്ണയും തള്ളണം. ദൃഢചിത്തതയോടുകൂടി മുടങ്ങാതെ സേവിച്ചാൽ കർമ്മരോഗങ്ങൾപോലും നീങ്ങുമെന്നാണ് ഫലശ്രുതി.

## മേഹാരിതൈലം

ചിററാവണക്കെണ്ണ ഒരിടങ്ങഴി, വെള്ളരുക്കിൻചാറ് ഒരിടങ്ങഴി, കററാഴനീര് ഒരിടങ്ങഴി, ബ്രഹ്മിച്ചാറ് ഒരിടങ്ങഴി, നാകതാളിച്ചാറ് ഒരിടങ്ങഴി, അത്തിപ്പാൽ ഒരിടങ്ങഴി, പൂവരശിൻപട്ടച്ചാർ കാൽഇടങ്ങഴി, പശുവിൻപാൽ ഇടങ്ങഴി, മുള്ളങ്കിച്ചാർ ഒരിടങ്ങഴി.

കൊട്ടം, അതിമധുരം, ത്രികടുക്, ജടാമാഞ്ചി, ജീരകം, ഉലുവാ. തിപ്പലി, ചീനപ്പാവ്, കടുകരോഹിണി, വാൽമുളക്, കടുക്കാപ്പിഞ്ചു, ചെറുതേക്ക്, നേർവാളം ഇവ ഓരോപലം. ഈ മരുന്നുകൾ കരിക്കിൻവെള്ളത്തിൽ അരച്ചുകലക്കണം. മെഴുകുപാകത്തിൽ കാച്ചിഅരിക്കണം.

പ്രതിദിനം രാവിലെ ഒരുകരണ്ടിവീതം സേവിക്കണം. ഉപ്പും പുളിയും തള്ളി കടുംപഥ്യം ആചരിക്കണം. മേഹരോഗങ്ങളെല്ലാം അസ്തമിക്കും.

## ശീതളതൈലം

കാരെള്ളിന്റെ എണ്ണ ഒരിടങ്ങഴി, കററാഴച്ചാറ് ഒരിടങ്ങഴി, കരിക്കിൻവെള്ളം ഒരിടങ്ങഴി, നെയ്ച്ചുട്ടിക്കീരയുടെ ചാറ് ഒരിടങ്ങഴി, (നെയ്ചിട്ടിക്കീരഎന്നും പറയും) ആവാരഇലയിൻചാർ ഒരിടങ്ങഴി, പൊന്നാങ്ങാണിച്ചാറ് ഒരിടങ്ങഴി.

സാമ്പ്രാണി രണ്ടുപലം, കച്ചോലം രണ്ടുപലം, കുരുമുളക് ഒരുപലം, പാകംതെററാതെ കാച്ചിയരിക്കണം. ആഴ്ചയിൽ രണ്ടുപ്രാവശ്യംവീതം ഈ എണ്ണതേച്ചു കുളിക്കണം. പതിനഞ്ചു കുളിമുറനടത്തിയാൽ മേഹരോഗങ്ങൾ പോകും. പിത്തമയക്കം മാറും. തലവേദന, കണ്ണെരിവ്, വ്രണങ്ങൾ, ചൊറിചിരങ്ങ്, പടർതാമര, കൺമൂട്ട് ഇവയെല്ലാം ശമിക്കും. മുടങ്ങാതെ ഈ തൈലം ഉപയോഗിച്ചുവന്നാൽ ശരീരം പൊൻനിറമാകും. ദേഹത്തിനു ബലമുണ്ടാകയും ചെയ്യും. നേത്രരോഗങ്ങൾക്കും കണ്ണുരോഗങ്ങൾക്കും വളരെ വിശേഷമാണ്. മുഖത്തു തേജസ്സുവർദ്ധിക്കും. വൈദ്യന്മാരിലുള്ള ഗുണബുദ്ധിയോടുകൂടി ഈ യോഗം വെളിപ്പെടുത്തി എന്നാണ് ആചാര്യൻ അരുളിച്ചെയ്യുന്നത്.

## മേഹാന്തതൈലം

മുരുകരണവേര്, പറങ്കിമാവിൻവേര്, വേപ്പിൻവേര്, ചിററമൃത്, പേരാലിൻവേര്, വെള്ളച്ചാരണവേര്, മുരിങ്ങവേര്, കററാഴവേര്, കാട്ടപ്പ, നിലപ്പനവേര്, കയ്യോന്നി, അമുക്കുരം, അഴിഞ്ഞിപ്പട്ട, ബ്രഹ്മി, അഗത്തിയില, പൊന്നാങ്ങാണി, ശംഖുപുഷ്പം, വെള്ളരിക്ക്, താഴുതാമ.

ഇവ രണ്ടുപലംവീതം, ആവര സമൂലം പത്തുപലം, ജീരകം എട്ടുപലം, ഉലുവാ എട്ടുപലം; വെള്ളം ഇടങ്ങഴി പതിനാറ്, കരി കോൽ ഇടങ്ങഴി രണ്ട് ആവണക്കെണ്ണ രണ്ടിടങ്ങഴി, ചുവന്നുള്ളിച്ചാർ രണ്ടിടങ്ങഴി, പശുവിൻപാൽ രണ്ടിടങ്ങഴി.

കന്നാരം എട്ടുപലം വസ്ത്രകായംചെയ്യണം. കൽക്കണ്ടം എട്ടുപലം. ഇവ ചേർത്തു മെഴുകുപാകത്തിൽ കാച്ചി അരിക്കണം. – മര

ണിയിലാക്കി അടച്ചുകെട്ടി പതിനഞ്ചുദിവസം ധാന്യപുടത്തിൽ സംസ്കരിക്കണം. പ്രതിദിവസം രണ്ടുപ്രാവശ്യം ഒരു കഴഞ്ചുവീതം സേവിക്കണം. സർവ്വമേഹകുലാന്തകം എന്ന നാമം അന്വർത്ഥമായിഭവിക്കും. അതിനുപുറമേ ഗ്രന്ഥി, അരയാപ്പ്. കണ്ഠം, അസ്ഥിജ്വരം, മേഹജ്വരം, കരപ്പൻ, ചൊറിചിരങ്ങ്, വെൺകുഷ്ഠം, പടർതാമര, മേഹസംബന്ധമായ നീരിളക്കം, പിത്തവായു, ഉഷ്ണവായു, ചുട്ടുനീറൽ, കൈകാൽഎരിച്ചിൽ, മേഹവായു, അണ്ഡവാതം, ഗർഭാശയരോഗങ്ങൾ, വന്ധ്യാത്വം ഇവ ശമിക്കും.

പഥ്യമില്ല. വൃദ്ധന്മാർക്കും ചെറുപ്പക്കാർക്കും സ്ത്രീകൾക്കും സേവിക്കാം. എണ്ണ സേവിക്കുമ്പോൾ ആയാസകരമായ പ്രവൃത്തികളും മദ്യപാനവും കാമാനുധ്യാനവും വർജ്ജിക്കേണ്ടതാകുന്നു.

## അഗസ്ത്യതൈലം

ചിററാവണക്കെണ്ണ, കഴുതമൂത്രം, പശുവിൻപാൽ, അത്തിമരത്തിൻപാൽ, പേരാലിൻവിഴുത് ഇടിച്ചുപിഴിഞ്ഞചാറ്, കററാഴച്ചാറ്, ബ്രഹ്മിച്ചാറ്, നറുനീണ്ടിവേരിൻകഷായം ഇവ ഒരിടങ്ങഴിവീതം. മുലപ്പാൽ, നാകതാളി ഇടിച്ചുപിഴിഞ്ഞ ചാർ, കമ്മട്ടിച്ചാർ ഇവ അരയിടങ്ങഴിവീതം.

### കല്ക്കത്തിന്

ചുക്ക്, മുളക്, തിപ്പലി, കടുക്ക, നെല്ലിക്ക, താന്നിക്ക, ജീരകം, കൊട്ടം, കടുകരോഹിണി, കൊത്തമ്പാലരി, അതിമധുരം ഇവ അഞ്ചു പലംവീതം തൂക്കിയെടുത്തു കരിക്കിൻവെള്ളത്തിലരച്ചുചേർക്കണം. മെഴുകുപാകത്തിൽ കാച്ചി അരിക്കണം. പ്രതിദിനം ഒരു ഞൊറയിലയിൽ കൊള്ളുന്ന എണ്ണ രാവിലെ സേവിക്കണം. ഒരു മണ്ഡലം സേവിക്കേണ്ടതാണ്. പുളിയും, പുകയും, പുകയിലയും പാടില്ല. കാമാനുധ്യാനം മാനസികമായും വർജ്ജിക്കേണ്ടതാകുന്നു. കരിമേഹം, കരിങ്കുഷ്ഠം, പാണ്ഡു, വാതം, പാർശ്വശൂല, പിത്തരോഗങ്ങൾ, വായുസംബന്ധമായ പീഡകൾ, മേഹത്തടിപ്പ്, ചിരങ്ങ്, ഉഷ്ണസംബന്ധമായ രോഗങ്ങൾ, ഗർഭാശയവ്യാധികൾ, കാമില, അസ്ഥിസ്രാവം, മെലിച്ചിൽ, ഗുല്മം ഇവയുടെ വേരററുപോകും. സന്നിയും ശമിക്കും. ഈ എണ്ണ സേവിച്ചാൽ തേജസ്സും ഓജസ്സും വർദ്ധിക്കും. ശരീരം ശക്തിയുക്തമായിഭവിക്കും. ഈ തൈലം തൈലവർഗ്ഗങ്ങളിൽ പ്രാധാന്യംവഹിക്കുന്നു എന്ന് ആചാര്യൻ അരുളിച്ചെയ്യുന്നു.

## ഗന്ധകതൈലം

പത്തുപലം ഗന്ധകം കുഴിയമ്മിയിലിട്ട് വെൺതാമരപ്പൂവിന്റെ ചാറൊഴിച്ച് ഇരുപത്തുദിവസം മുടങ്ങാതെ അരയ്ക്കണം. അതി

നുശേഷം അഴിഞ്ഞിക്കുരു ചേൎത്തു മൂന്നുദിവസം അരച്ച് നല്ലവണ്ണം ഉണക്കണം. അനന്തരം ശീലമൺചെയ്തു കുപ്പിയിലാക്കി കുഴിത്തൈലമിറക്കുക!

കുഴിത്തൈലമിറക്കേണ്ടവിധം വൈദ്യന്മാരിലധികംപേൎക്കും പരിചയമുണ്ടായിരിക്കും. പരിചയിച്ചിട്ടില്ലാത്തവരുടെ അറിവിനായി ഇവിടെ വിവരിക്കുന്നു. വായകലമുള്ള ഒരു വലിയ ചട്ടിയുടെ മദ്ധ്യഭാഗത്തു കുപ്പിയുടെ കഴുത്തു കടക്കത്തക്കവണ്ണം ഒരു ദ്വാരമുണ്ടാക്കണം. കുപ്പിയുടെ കഴുത്തു പുറത്തു വരത്തക്കവിധത്തിൽ ചട്ടിക്കകത്ത് കമഴ്ത്തിവയ്ക്കണം. അതിനുശേഷം മണലിട്ടു കുപ്പി മൂടണം. കുപ്പിയുടെ മുകളിൽ നാലുവിരൽക്കിട മണലുണ്ടായിരിക്കണം. ചട്ടിയുടെ മൂട്ടിൽ, ചട്ടിയും കുപ്പിയുംചേൎത്തു വിടവടച്ചു ശീലമൺചെയ്യണം. രോമത്തിൽചെയ്ത കാൎക്കുകൊണ്ടുവേണം കുപ്പി അടച്ചിരിക്കേണ്ടതു്. എന്നിട്ടു കുഴിയടുപ്പിൽവയ്ക്കണം. അടുപ്പിനകത്തു കുപ്പിയുടെ വായുടെനേരെ ഒരു കുടുവൻപിഞ്ഞാണി വയ്ക്കേണ്ടതാകുന്നു. ചട്ടിക്കകത്ത് മണലിന്റെ മുകളിൽ തീയിടണം. കനത്ത തീയുണ്ടായിരിക്കണം. മണലിനു ചൂടുപിടിക്കുമ്പോൾ കുപ്പിക്കകത്തുള്ള മരുന്നുരുകി കാൎക്കിൽക്കൂടി തൈലം തുള്ളിക്കണക്കിൽ പിഞ്ഞാണിയിൽ വീഴുന്നതു കാണാം. ഇപ്രകാരമാണ് കുഴിത്തൈലമിറക്കാനുള്ള വിധി. ഒരു സംഗതി പ്രത്യേകം ഓൎമ്മിക്കേണ്ടതാകുന്നു. ആദ്യമേതന്നെ കുപ്പിക്ക് ബലമായി ഏഴു ശീലമൺചെയ്ത് ഉണക്കിക്കൊള്ളണം. അല്ലെങ്കിൽ ചൂടുതട്ടുമ്പോൾ കുപ്പി പൊട്ടിപ്പോകാനിടയുണ്ട്.

മുൻചൊന്നവിധത്തിൽ ഇറക്കിയ ഗന്ധകത്തൈലത്തിൽ മുപ്പു ചുന്നം ചേൎക്കണം. ഈ തൈലംകൊണ്ട് ഇരിമ്പു വെളുക്കും; രസം കെട്ടും. വെളുത്തുകിട്ടിയ ഇരിമ്പിന്റെയും ബന്ധിച്ചു കിട്ടിയ രസത്തിന്റെയും പ്രയോജനം പറഞ്ഞറിയിക്കണമെന്നുണ്ടോ. പുകച്ചരക്കുകളെല്ലാംതന്നെ ഈ ഗന്ധകത്തൈലംകൊണ്ടു ബന്ധിക്കാം. ഓരോന്നുകൊണ്ടും കോടിക്കണക്കിനു് തൊഴിലുകൾ സാധിക്കാമെന്നാണു് ആചാര്യൻ അഭിപ്രായപ്പെടുന്നതു്. സിന്ദൂരവഴിക്കും കൎമ്മാന്ത്യത്തിലും സകല ചരക്കുകളെയും സംസ്കരിക്കുന്നതിനു് ഈ തൈലം പ്രയോഗിക്കാം. ബന്ധിച്ച രസവും തങ്കവുംചേൎത്തു സംസ്കാരപ്പൂൎത്തി വരുത്തിയാൽ അഷ്ടസിദ്ധിയും അതിൽ അന്തൎഭവിക്കുമെന്നു കാണുന്നു.

ഈ തൈലം യുക്തമാത്രയിൽ ഒരു മണ്ഡലം സേവിച്ചാൽ സൎവരോഗങ്ങളും അസ്തമിച്ചു്, ശുക്ലം മണിയായി, ജരാനരകൾ നശിച്ചു കായസിദ്ധി സാധിക്കും.

## സൂതജലം

പത്തു പലം ഗന്ധകം കുഴിയമ്മിയിലിടണം. രണ്ടരപ്പലം കർപ്പൂരലവണം (കർപ്പൂരലവണത്തിൻെറ യോഗം അന്യത്ര കാണ്ക!) ചേൎക്കണം. തൈലദോഷനിവൃത്തി വരുത്തിയിട്ടില്ലാത്ത (സംസ്കരിച്ചിട്ടില്ലാത്ത) രണ്ടരപ്പലം * പൂനീറും ചേൎക്കണം. വെടിയുപ്പുദ്രാവകമൊഴിച്ചു് ഒരു ദിവസം തികച്ചും അരയ്ക്കണം. അനന്തരം വില്ലതട്ടി വെയിലിൽ ഉണക്കിപ്പൊടിച്ചു് കുപ്പിയിലടച്ചു തൈലമിറക്കണം.

പതംഗരസം കുഴിയമ്മിയിലിട്ടു് ഈ തൈലമൊഴിച്ചരയ്ക്കണം. തേനിൻെറ ആകൃതിയിൽവരണം. ശുക്ലവൎണ്ണവുമായിരിക്കും. അതിൽ വെടിയുപ്പുദ്രാവകം ഒഴിച്ചരയ്ക്കണം. സൂതത്തിൻെറ ഗതിയെന്തുപറയട്ടെ എന്നു ആചാര്യൻ ആശ്ചര്യപ്പെടുന്നു. സാക്ഷാൽ ശിവഗംഗ എന്നു പറയപ്പെടാവുന്ന ഈ ദ്രവസാധനമാണു് അതിവല്ലഭമായ സൂതജലം. പ്രസ്തുത സൂതജലത്തെ രസവാദസമൎത്ഥന്മാൎക്ക് രസവാദവഴിക്കു ഫലപ്രദമായി പ്രയോഗിക്കാൻ അനായാസേന സാധിക്കുന്നതാണു്.

## വെടിയുപ്പുകെട്ട്

വെടിയുപ്പിൽ സൂതജലം പകൎന്നു പതിനഞ്ചുദിവസം വെയിലിൽ ഭാവനചെയ്യണം. സൂതജലം ആദ്യമേതന്നെ കൂടുതൽ ഒഴിക്കരുതു്! ദിവസം തോറും ആവശ്യംപോലെ ഒഴിക്കേണ്ടതാണു്. ഭാവന ശരിക്കു സാധിച്ചു് ഉണക്കിയെടുത്തതിനുശേഷം പൂനീറും വെള്ളപ്പാഷാണവും നീററിയ ശംഖും വെടിയുപ്പുദ്രാവകത്തിലരച്ചു കവചം കൊടുക്കണം. ഉണങ്ങിയതിനുശേഷം നീററിയ കക്കാ അടിയിലും മുകളിലുമിട്ടു കനലടുപ്പിൽവച്ചു ചൂടുപിടിപ്പിക്കണം. മുകളിലത്തെ കക്കാ ചൂടായാൽ ഇറക്കിവയ്ക്കണം. ആറിയതിനുശേഷം വീണ്ടും കനലിൽവച്ചു ചൂടാക്കണം. ഇങ്ങനെ പലപ്രാവശ്യം സൂക്ഷിച്ചു സംസ്കരിച്ചാൽ വെടിയുപ്പുകമ്പികറം ഉരുകിക്കെട്ടും. അസ്ഥിഖണ്ഡംപോലെ ഉറപ്പും വൎണ്ണവും ഉണ്ടായിരിക്കും. അല്പമെടുത്തുരുക്കിനോക്കിയാൽ ഉരുകി ആടിനില്ക്കുന്നതു കാണാം.

## വെടിയുപ്പുസിന്ദൂരം

മേൽപ്രകാരം ഉരുകിക്കെട്ടിയ വെടിയുപ്പിനു തുല്യമാവും രസപതംഗവും വെടിയുപ്പുദ്രാവകത്തിലരച്ചു കവചംകൊടുത്തു്

---

* ഈ യോഗത്തിനുള്ള പൂനീറു ന്യൂനദീക്ഷയോടുകൂടിയും മററും ശേഖരിക്കാം. വിശിഷ്ടമായതായിരിക്കണമെന്നില്ല. സേലംജില്ലയിലും മററും വിലയ്ക്കു വാങ്ങാൻ കിട്ടുന്ന പൂനീറുകൊണ്ടു തൃപ്തിപ്പെടാവുന്നതാണു്.

വെയിലിൽ ഉണക്കണം. കടുംചുവപ്പോടുകൂടിയ സിന്ദൂരമാകും. തങ്കച്ചുണ്ണാം മേൽ വിവരിക്കുന്നതാണ്. ശുദ്ധിചെയ്ത കറുത്തീയം മൂശയിലിട്ട് ഉരുക്കണം. ഉരുകി ഞെട്ടിനിൽക്കുമ്പോൾ മേല്പടി സിന്ദൂരം പത്തുകൊണ്ടുകൊടുത്താൽ കറുത്തീയം വെൺകലംപോലാകും. അതിൽ ഇരിമ്പുചുണ്ണാംചേർത്ത് ഉരുക്കുക! ഫലം അനുഭവത്തിലറിയേണ്ടതാണ്.

ഈ സിന്ദൂരം യുക്തമാത്രയിൽ യുക്താനുപാനത്തിൽ സേവിച്ചാൽ മേഹവ്യാധികൾ, ഗർഭാശയരോഗങ്ങൾ, ഗുല്മരോഗങ്ങൾ ഇവയെല്ലാം ശമിക്കുകയും ശരീരം ശക്തിയുക്തമാവുകയും ചെയ്യും.

---

അഞ്ചാം അദ്ധ്യായം

---

## മയൂരതാമ്രസിന്ദൂരം

ഈ അദ്ധ്യായത്തിന്റെ ആരംഭത്തിൽ വൈദ്യന്മാർക്കും രസവാദികൾക്കും ഏറ്റവും പ്രയോജനപ്രദമായ ഒരു യോഗത്തെ നിർദ്ദേശിക്കുന്നു.

മയിൽപ്പീലിവാങ്ങി അതിന്റെ രോമംമാത്രം അടർത്തിയെടുത്തു പത്തു പലം തൂക്കണം. ഇരുമ്പുചട്ടിയിലിട്ട് നല്ലെണ്ണയൊഴിച്ചു തിളയരിച്ച് ഉരുകിവരുമ്പോൾ, മൺകൂട്ടി ശുദ്ധിചെയ്തു വച്ചിട്ടുള്ള പത്തുപലം ഇരുമ്പുപൊടി (രാകിപ്പൊടിച്ചതു്) ചേർത്ത് ഇളക്കിയെടുക്കണം. അനന്തരം പൊടിച്ചുവരുത്ത അൻപതുപലം തുരിശും, രാകിപ്പൊടിച്ചു ശുദ്ധിചെയ്ത മുപ്പതുപലം ചെമ്പും, പൊടിച്ചു പൊരിച്ചെടുത്ത അഞ്ചുപലം വെൺകാരവുംകൂടി ഇരുമ്പുചട്ടിയിലിട്ടു മിതമായ നല്ലെണ്ണ ഒഴിച്ച് അടുപ്പിൽവച്ചു തിളപ്പിക്കണം. എല്ലാംകൂടി ഉരുകിച്ചേർന്നു ഖരപാകത്തിലാകും. അത്യഗ്നിയിൽ പാകപ്പെടുത്തേണ്ടതാകുന്നു. അകത്തു തീപിടിക്കാതെ സൂക്ഷിച്ചുകൊള്ളേണ്ടതാണ്. മയിൽരോമം പാകപ്പെടുത്തുമ്പോഴും ഈ ശ്രദ്ധ വേണ്ടതാണ്.

രണ്ടുപ്രാവശ്യമായി ഉരുക്കിക്കിട്ടിയതെല്ലാംകൂടി യോജിപ്പിച്ച് ഒരു വലിയ മൂശയിലിട്ട് ഉരുക്കേണ്ടതാകുന്നു. ശരവുലയിൽവച്ചു വേണം ഉരുക്കേണ്ടതു്. നാലുഭാഗത്തും നാലു തുരുത്തിവച്ച് ഊതുന്ന ഉലയ്ക്കു ശരവുല എന്നുപേർ. അതിനുപകരം ഇക്കാലത്ത് നടപ്പിലിരിക്കുന്ന യന്ത്രത്തുരുത്തി ഉപയോഗിച്ചാലും മതിയാകും. ഏതായാലും അത്യഗ്നിയിൽമാത്രമേ ഇതിനെ ഉരുക്കാൻ സാധിക്കൂ. ഉരുകി

കിട്ടുന്ന സാധനത്തിന് സത്വമെന്നാണുപേര്. ദ്രാവിഡർസത്ത് എന്നു പറയുന്നു. ഉരുകിയതിനുശേഷം ഇറക്കി ആറിയതിൽപ്പിന്നെ നോക്കിയാൽ മൂശയുടെ അടിയിൽ സത്തുരുകി ചെറിയ ചെറിയ മണികളായി നില്ക്കുന്നതു കാണാം. ആ സത്വത്തെയെടുത്തു സൂക്ഷിക്കുകയും ബാക്കിയുള്ള ഭാഗം വീണ്ടും മൂശയിലിട്ടുരുക്കി സത്തുവരുത്തുകയും ചെയ്യണം. ഇപ്രകാരം സത്തു കിട്ടാതാകുന്നതുവരെ വീണ്ടും വീണ്ടും ഉരുക്കേണ്ടതാകുന്നു. പ്രസ്തുത സത്തിന്റെ മണികൾ കഴിയായിയിട്ടെടുത്താൽ വെൺകലംപോലെ പൊടിയുന്നതാണ്. വെൺകാരം ചേർത്തു വീണ്ടും ഉരുക്കണം. സത്വം അഴുക്കററു ശുദ്ധമായി കിട്ടും. അതിന്റെ പകുതിത്തൂക്കം കർപ്പൂരംചേർത്തു ചെറുതാമരപ്പൂവിൻ ചാറൊഴിച്ച് നല്ലവണ്ണമരച്ചു വില്ലയാക്കി വെയിലിൽവച്ചുണക്കി ഇടിഞ്ഞിലിൽ വച്ചു ബലത്തിൽ ശീലമൺചെയ്തു കുക്കുടപുടത്തിൽ സംസ്കരിച്ചുവയ്ക്കണം. കരിനിറത്തിൽ കാണപ്പെടും. അതിന്റെ പകുതിത്തൂക്കം വെൺകാരം ചേർത്തു ചെറുതാമരപ്പൂവിന്റെ ചാറൊഴിച്ച് അരച്ചു വില്ലതട്ടി ഉണക്കണം. ഉണങ്ങിയതിനുശേഷം വീണ്ടും പുടസംസ്കാരം സാധിപ്പിക്കുക!

അനന്തരം മൂശയിലിട്ട് ഉലയിൽവച്ച് കനക്കെ ഊതിയാൽ ചെമ്പാകും. ബാക്കിയുള്ള കിട്ടാംശം അതിന്റെ പകുതിത്തൂക്കം കർപ്പൂരം ചേർത്തു ചെറുതാമരപ്പൂവിൻചാറൊഴിച്ചു അരച്ച് യഥാവിധി പുടംചെയ്യേണ്ടതാണ്. അതിൽ വെൺകാരം ചേർത്തു മേല്പറഞ്ഞ ചാറിൽത്തന്നെയരച്ച് പിന്നെയും ഒരു പുടം സാധിച്ചതിനുശേഷം ഉരുക്കണം. അപ്പോഴും ചെമ്പു കിട്ടും. ചെമ്പു കിട്ടാതാകുന്നതുവരെ അവശേഷത്തെ വീണ്ടും വീണ്ടും പുടമിട്ടുരുക്കണം.

മേൽപ്രകാരം പലപ്രാവശ്യം കിട്ടിയ ചെമ്പുകളെല്ലാം ഒന്നിച്ചു മൂശയിലിട്ട് ഉരുക്കി വെൺകാരമിട്ട് അഴുക്കുകളഞ്ഞെടുക്കണം. സുവർണ്ണതുല്യം തേജോമയമായിരിക്കും. ഈ ചെമ്പുകൊണ്ടുണ്ടാക്കിയ മോതിരം കയ്യിൽ ധരിച്ചുകൊണ്ട് ഉഗ്രവിഷസർപ്പത്തെപ്പിടിക്കുക! കടിക്കുകയില്ല. കടിച്ചാൽ വിഷം ഏൽക്കുകയുമില്ല. മാത്രമല്ല, കടിച്ച പാമ്പു മരിക്കുംതന്നെ. ഈ മോതിരം ധരിച്ചുകൊണ്ടു പാമ്പിനെ വിളിച്ചാൽ അടുത്തുവന്നു പണിഞ്ഞുനില്ക്കും. ഇത്രമാത്രമാണ് മയൂരതാമ്രത്തിന്റെ (മയിൽതോമചെമ്പിന്റെ) പ്രയോജനം എന്ന് ധരിച്ചുപോകരുത്! അനന്യസാധാരണമായ അതിന്റെ ഉപയോഗത്തെ ഇവിടെ വെളിപ്പെടുത്തുന്നു.

വെളുത്തിയംചേർത്തു തീ ശുദ്ധമാക്കിയെടുത്ത വെള്ളി എട്ടു ഭാഗം, മയൂരതാമ്രം രണ്ടുഭാഗം. വെള്ളിമൂശയിൽ ഉരുക്കണം. ഉരുകിയുടിനില്ക്കുമ്പോൾ താമ്രം കൊടുക്കുക! ലയിച്ചുകൊള്ളും. രണ്ടുംചേ

ന്നാക്കി കല്ലുവിട്ടാടിനില്ക്കുന്ന സന്ദർഭത്തിൽ സമം തങ്കം കൊടുക്കുക. ഫലം കണ്ടറിയേണ്ടതാകുന്നു.

മയൂരതാമ്രത്തിന്റെ ഉൽകൃഷ്ടമായ ഫലത്തെ ഇനിയും വെളിപ്പെടുത്തേണ്ടതായിട്ടാണിരിക്കുന്നതു്. ഒരു പലം മയൂരതാമ്രവും ഒരു പലം തങ്കവും ഒന്നിച്ചുരുക്കി എടുത്തു തകിടുപരത്തണം. ഗന്ധകം, സൗവീരം, കർപ്പൂരം ഇവ സമത്തൂക്കത്തിൽ കഴിയാമ്പിയിലിട്ടു നാരങ്ങനീരൊഴിച്ചരച്ചു് മെഴുകുപാകത്തിൽ മേൽപടി തകിടിനു കവചം കൊടുക്കണം. ഉണങ്ങിയതിനുശേഷം ശീലമൺചെയ്തുണക്കി കുക്കുടപുടമിടണം. തകിടുവെട്ടയാകുന്നതുവരെ (നുറുങ്ങുന്നതുവരെ) വീണ്ടും വീണ്ടും പുടമിടണം. ഓരോ പുടത്തിനും പുതിയ കവചം കൊടുക്കാൻ പ്രത്യേകം പറയണമെന്നില്ലല്ലോ. തകിടു നുറുങ്ങുന്ന പാകത്തിലാകുമ്പോൾ കരിനിറത്തിൽ കാണപ്പെടും. അതിന്റെ നാലിലൊന്നുതൂക്കം മനശ്ശിലചേർത്തു ചെവ്വാമ്പൽപ്പൂവിൻചാറൊഴിച്ചരച്ചു് വില്ലയാക്കി ഉണക്കി, ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തുണക്കി പുടമിടണം മുരിക്കിൻപൂവിൻതുല്യം സിന്ദൂരമായിക്കിട്ടും. പരിശുദ്ധമായ വെള്ളിമൂശയിലിട്ടുരുക്കി പത്തിനൊന്നെന്ന കണക്കിൽ ഈ സിന്ദൂരം കൊടുക്കുക. ലഭിക്കപ്പെടുന്ന അമോഘമായ ഫലത്തെ അനുഭവത്തിലറിയുക!

അനുപാനംഅറിഞ്ഞുസേവിച്ചാൽ സർവരോഗങ്ങളും അസ്തംഗതമാകും. വിധിപ്രകാരം സേവിച്ചു കായസിദ്ധിവരുത്തുകയുംചെയ്യാം.

## വെടിയുപ്പുദ്രാവകം

മുൻയോഗങ്ങളിൽ വെടിയുപ്പുദ്രാവകം ഒഴിച്ചരയ്ക്കണമെന്നു് ഒന്നിലധികം പ്രാവശ്യം നിർദ്ദേശിച്ചിട്ടുണ്ടു്. ഇനിമേലും നിർദ്ദേശിക്കാനിടയുണ്ടു്. അതുകൊണ്ടു വെടിയുപ്പുദ്രാവകത്തിന്റെ ആവശ്യം ഒഴിച്ചുമാറാൻ പാടില്ലാതായിത്തീർന്നിരിക്കുന്നു. വെടിയുപ്പുദ്രാവകത്തിന്റെ യോഗങ്ങൾ പലതാണു്. ഒരുയോഗം ഇതിനടിയിൽ വെളിപ്പെടുത്തുന്നു.

പത്തുപലം വെടിയുപ്പും ഇരുപത്തിയഞ്ചുപലം ചീനക്കാരവും പൊടിച്ചു ദ്രാവകയന്ത്രത്തിലിട്ടു് ഉഴുന്നരച്ചു ശീലചെയ്തു് അടുപ്പിൽ വച്ചു തീയെരിക്കണം. ആദ്യമിറങ്ങുന്ന ദ്രാവകം വെള്ളനിറത്തിൽ കാണപ്പെടും. അതു നിഷ്പ്രയോജനമാണു്. തുടർന്നുവരുന്ന മഞ്ഞനിറത്തിലുള്ള ദ്രാവകം സ്വീകരിച്ചു സൂക്ഷിച്ചുകൊള്ളണം. ദ്രാവകങ്ങൾ അരക്കുകൊണ്ടുള്ള കുപ്പിയിൽ സൂക്ഷിക്കണമെന്നാണു് പൊതുവിധി. ഒരുദിവസമെങ്കിലും പഴകിയതിനുശേഷമേ ദ്രാവകം യോഗങ്ങളിൽ സംബന്ധിപ്പിക്കുവാൻ യോഗ്യമാകുന്നുള്ളു എന്നും ഗ്രഹിച്ചിരിക്കേണ്ടതാകുന്നു.

## അഗസ്ത്യർ ശിവഗുളിക

ദ്രാവിഡവൈദ്യകലയുടെ ആചാര്യന്മാരായ പതിനെട്ടു സിദ്ധന്മാരും അവരുടെ ശിഷ്യപ്രശിഷ്യന്മാരും ശിവഗുളിക എന്ന പേരിൽ അല്പാല്പഭേദങ്ങളോടുകൂടി ഒരു ഗുളികായോഗം വിധിച്ചിട്ടുണ്ടു്. അഗസ്ത്യമഹർഷിയാൽ വിധിക്കപ്പെട്ടയോഗം ഇവിടെ വെളിപ്പെടുത്തുന്നു. ഈ ഗുളിക സുബ്രഹ്മണ്യൻ തനിക്കു് ഉപദേശിച്ചതായി ആചാര്യൻ പറഞ്ഞിട്ടുണ്ടു്.

കല്പഴമനിവേരു്, തിരുനീറ്റുപച്ചവേരു്, പെരുങ്കായം, വയമ്പു്, ചെറുപൂളവേരു്, ചെറിയബ്രഹ്മിവേരു്, കാട്ടുമൊച്ചവേരു്, വെള്ളച്ചാരണവേരു്, ചിററരത്ത, വെളുത്തുള്ളി, തിപ്പലി, ഗ്രാമ്പൂവു്, വേലിപ്പരുത്തിവേരു്, ജാതിപത്രി, അമുക്കരം (വടക്കോട്ടുപോയ കിഴങ്ങു്), ഇഞ്ചി, ശതാവരി, വ്ളാമരത്തിൻവേരു് (പടിഞ്ഞാറോട്ടു പോയതു്) നീർതിപ്പലിവേരു് ആദ്യംപറഞ്ഞ വേരുവക പതിമൂന്നും ഓരോഭാഗം, പെരുങ്കായംമുതൽ എട്ടു മരുന്നുകളും ഇരണ്ടുഭാഗം.

ഇവയെല്ലാം കഴിയമ്മിയിലിട്ടരയ്ക്കണം. വ്ളാവിൻപട്ട ഇടിച്ചുപിഴിഞ്ഞ ചാറൊഴിച്ചു വേണം അരയ്ക്കേണ്ടതു്. അരച്ചു പാകപ്പെട്ടതിനുശേഷം വേലിപ്പരുത്തിയുടെ ചാറൊഴിച്ചു് അരയ്ക്കേണ്ടതാകുന്നു. വേണ്ടവണ്ണം അരപ്പുചെന്നതിനുശേഷം മെഴുകുപാകത്തിൽ മുരുക്കി കുന്നിക്കുരു വലിപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കിക്കൊള്ളണം. സംപൂജ്യമായ ഈ ഗുളികയുടെ പേരു പറഞ്ഞാൽ പിണിയകലുമെന്നാണു് ആചാര്യൻ പറയുന്നതു്. മുലപ്പാലിൽ ഉരച്ചുകൊടുത്താൽ ത്രിദോഷകോപം ശമിക്കും. വേലിപ്പരുത്തിച്ചാറിൽ കൊടുത്താൽ അഗ്നിമാന്ദ്യം സംബന്ധിച്ചരോഗങ്ങൾ അസ്തമിക്കും. മനസ്സിനെ സംബന്ധിച്ച രോഗങ്ങൾക്കു് ഇഞ്ചിവേരിൻചാറിൽ കൊടുക്കണം. പക്ഷിദോഷം, പുള്ളുദോഷം മുതലായവയ്ക്കു് ചൂടുവെള്ളത്തിൽ കൊടുക്കണം. എല്ലാവിധ കാസങ്ങൾക്കും വേലിപ്പരുത്തിച്ചാറു വിശേഷമാണു്. കരപ്പൻസംബന്ധിച്ചു രോഗങ്ങൾക്കെല്ലാം അമുക്കരത്തിന്റെ ചാറിൽ സേവിപ്പിക്കണം. ശിശുക്കളുടെ വ്യാധികൾക്കെല്ലാം ഈ ഗുളിക യുക്താനുപാനത്തിൽ സേവിപ്പിക്കുക!

## മോഹനതൈലം

കഷായം 1—ചെറുകീര, പൊന്നാവരയില, കൈതമൂല, പൊന്നാങ്കാണി, താമരവളയം ഇവ അഞ്ചുപലംവീതം.

കഷായം 2—രാമച്ചവേരു്, ഇരുവേലിവേരു്, ചന്ദനം ഇവ അഞ്ചുപലംവീതം, ചെങ്ങഴുനീർകിഴങ്ങു് രണ്ടുപലം.

കല്ക്കത്തിന്:—ഗ്രാമ്പൂവ്, കൊട്ടം, ചെമ്പകപ്പൂവ്, മഞ്ചട്ടി, ജാതിക്ക, ഏലം, അതിമധുരം, ജാതിപത്രി, കന്നാരം, ജടാമാഞ്ചി, ഇലവർഗ്ഗം, മരമഞ്ഞൾ, ജീരകം, ക്രുവന്തുരു. ഇവ ഓരോ കഴഞ്ച്. ചെങ്ങഴിക്കിൻനീരിൽ അരച്ചു കലക്കി ഇടങ്ങഴി എണ്ണയും ചേർത്ത് പാകം തെറ്റാതെ കാച്ചിയരിക്കണം.

കർപ്പൂരം, വെരുകിൻചട്ടം, ഗോരോചന ഇവ ഈരണ്ട പണവിട പാത്രപാകം.

ഈ എണ്ണ സ്നാനത്തിന ഉപയോഗിച്ചുവന്നാൽ മേഹസംബന്ധമായ വ്യാധികൾ ശമിക്കും. മേഹത്തടിപ്പു മുതലായിട്ടുള്ള ചർമ്മരോഗങ്ങൾ മാറി ശരീരത്തിന കാന്തിയുണ്ടാകും.

## അഞ്ചെണ്ണച്ചുടർതൈലം

പുങ്കെണ്ണ, വേപ്പെണ്ണ, എള്ളെണ്ണ, ഇലുപ്പെണ്ണ, ആവണക്കെണ്ണ ഇവ സമം യോജിപ്പിച്ചുവയ്ക്കണം. രസം, ഗന്ധകം, താളകം, മനശ്ശില, ചായില്യം ഇവ രണ്ടുകഴഞ്ചുവീതം. പഴംകോടി ഒഴിച്ചരയ്ക്കണം. നല്ലതുപോലെ അരച്ച് തുണിയിൽ തടവി തിരി തെറുത്ത് മേല്പറഞ്ഞ അഞ്ചെണ്ണക്കൂട്ടിൽ മുക്കി തീ കൊളുത്തി ചുടർതൈലം ഇറക്കണം. ഈ ചുടർതൈലത്തിൽ പുതിയ തിരി മുക്കി വീണ്ടും തൈലമിറക്കണം. രണ്ടാമതിറക്കിയ തൈലത്തിൽ പിന്നെയും പുതിയ തിരിമുക്കി മൂന്നാമതും തൈലമിറക്കേണ്ടതാകുന്നു. ശക്തിയുക്തമായ ഈ ചുടർതൈലം പ്രത്യേകം വൈദ്യന്റെയും കൈവശമുണ്ടായിരിക്കേണ്ടതാണ്.

കാശിട തൈലമെടുത്ത് കാലിൽ തേച്ചാൽ ശീതവും സന്നിയും ഉടനടി വിട്ടൊഴിയും. പതിമൂന്നുപ്രകാരത്തിലുള്ള സന്നികൾക്കും വാതം എൺപതിനും വളരെ വിശേഷമാണ്.

## ചീനപ്പാവുചൂർണ്ണം

പുഴുക്കുത്തില്ലാത്തതും ദൃഢതരത്തതും വെള്ളനിറത്തിലുള്ളതുമായ ചീനപ്പാവ് അഞ്ചുപലം ചെറുപിറപ്പക്കിഴങ്ങ്, കൊന്നത്തൊലി, ചാരണവേര്, കൊട്ടവേലിക്കിഴങ്ങ് ഇവ വെട്ടി ഉണക്കിയെടുക്കണം. എല്ലാംകൂടി കല്ലുരലിൽ ഇടിച്ച് ശീലപ്പൊടി തട്ടിയതിനുശേഷം നാലിടങ്ങഴി പശുവിൻപാൽ ഒരു ചട്ടിയിലൊഴിച്ച് ചട്ടിയുടെ വായിൽ തുണികെട്ടി ചൂർണ്ണം നിരത്തി മേൽച്ചട്ടിമൂടി ശീലമൺചെയ്ത് അടുപ്പിൽവച്ചു തീയെരിക്കണം.

കൊത്തമ്പാലരി, അതിമധുരം, ഓമം, അതിവിടയം, മുളക്, ഉലുവാ, ചിറ്റരത്ത, അക്കുരാവ്, തിപ്പലി, ജാതിക്ക, ജാതിപത്രി, ഗ്രാമ്പൂവ്, ജീരകംരണ്ടും, ത്രികടുക് ഇവ മൂന്നുകഴഞ്ചുവീതം ഉണക്കി

ശീലപ്പൊടിതട്ടണം. മുമ്പ് അവിപ്പടംചെയ്തുവെച്ച ചൂർണ്ണത്തോടു ചേർത്ത് യോജിപ്പിക്കണം. എല്ലാംകൂടി ചെന്നതിന്റെ പകുതി പഞ്ചസാര ചേർക്കണം. ഈ ചൂർണ്ണം മൂന്നുവിരൽകൊണ്ടെടുത്താൽ വരുന്ന അളവിൽ രണ്ടുനേരവും സേവിക്കുക. ഒരു മണ്ഡലം സേവിച്ചാൽ മാറാപ്പുണ്ണുകൾ ഉണങ്ങും. എല്ലാവക ഗ്രന്ഥികളും മഹാവാതങ്ങളും മേഹരോഗവും മന്ദാഗ്നിയും മേഹാച്ചൂടും ശൂലയും ഗ്രഹണിയും വയറുവീർപ്പും വയറിളപ്പിലും പൊരികച്ചിലും ശമിക്കും.

## ചീനപ്പാവുപതംഗം

ചീനപ്പാവ് കേടില്ലാത്തതും നല്ല നിറത്തിലുള്ളതും ആറുപലം തൂക്കിയെടുത്ത് കൊട്ടപ്പാക്കളവിൽ നുറുക്കണം. ശംഖുപുഷ്പത്തിന്റെ ചാറുപുരട്ടി വെയിലിൽവയ്ക്കണം. മൂന്നുദിവസം അങ്ങനെ ഭാവനചെയ്യണം.

ശംഖുപുഷ്പത്തിൻവേര്, അമുക്കുരം, ചെറുപിറപ്പുകിഴങ്ങ്, കൊട്ടവേലിക്കിഴങ്ങ്, കൊന്നത്തൊലി, എരുക്കിൻവേര്, ചാരണവേര്, കാഞ്ഞിരവേര്, വലിയകടലാടിവേര്, ശിവവേമ്പ്, വെള്ളരുക്ക് ഇവ അഞ്ചുപലംവീതം നുറുക്കി മൺകലത്തിലിടണം. അതിന്റെ മുകളിൽ തുണികെട്ടി മുൻപു സംസ്കരിച്ചുവച്ചിട്ടുള്ള ചീനപ്പാവിന്റെ കഷണങ്ങൾ നിരത്തണം. പുളിമരത്തിന്റെ പൊത്തുള്ള മറ്റൊരു കലത്തിലിട്ടു മുൻപറഞ്ഞ കലം അതിന്റെ മുകളിൽവച്ച് മേൽകലത്തിന്റെ അടിഭാഗവും അടികലത്തിന്റെ വായും ചേർന്നിരിക്കുന്നിടത്തു വിടവടച്ചു ശീലമൺചെയ്തു വെയിലിൽ ഉണക്കണം. വീണ്ടും വീണ്ടും ശീലമൺചെയ്തുണക്കി ബലപ്പെടുത്തണം. മേൽകലത്തിന്റെ മുകളിൽ മറ്റൊരു ചട്ടി കമഴ്ത്തി അടച്ച് ശീലമൺചെയ്യണം. ഉണങ്ങിയതിനുശേഷം അടുപ്പിൽ വയ്ക്കണം. പുളിംപൊരിക്കയിട്ടുള്ള ചട്ടിയുടെ വശത്ത് ദ്വാരമിട്ട് ആ ദ്വാരത്തിൽകൂടി തീക്കനലിട്ട് ഊതിപ്പെരുക്കിയതിനുശേഷം കുഴിഅടുപ്പിൽവച്ചു ഉരുത്തിവച്ചൂതണം. ഒൻപതുദിവസം കാലത്തും വൈകിട്ടും ഓരോയാമംവീതം ഇപ്രകാരം ഉരുത്തിവച്ചൂതേണ്ടതാണ്. പുളിംപൊരിക തീരുംതോറും ദ്വാരത്തിൽകൂടി ആവശ്യംപോലെ ഇട്ടുകൊടുക്കുക. കുഴിയടുപ്പിൽവച്ചാണ് ഈ ജോലി സാധിക്കേണ്ടത്. അടിയിലത്തെകലത്തിന്റെ മൂട്ടിൽ നാലഞ്ചു ചെറിയ സുഷിരങ്ങൾ ഇട്ടു മുമ്പേകൂട്ടിത്തന്നെ സജ്ജീകരിച്ചുകൊള്ളേണ്ടതാകുന്നു. അടുപ്പിൽ ചട്ടിവച്ചതിനുശേഷം ഉരുത്തിവയ്ക്കുന്നതിനുള്ള മാർഗ്ഗംമാത്രം കരുതികൊണ്ട് ബാക്കിയെല്ലാഭാഗത്തും കാററു വെളിയിൽ പോകാതെ വിടവടച്ചുകൊള്ളണം. അടിച്ചട്ടിയുടെ വശത്ത് ഇട്ടിട്ടുള്ള ദ്വാരം പുളിമ്പൊരിക തീരുന്നത

റിഞ്ഞു് ആവശ്യംപോലെ അരിക്കടി അകത്തേക്കിടാനുള്ള മാർഗ്ഗമാണു്. ഇതുതിരികൊണ്ടു കനകക്ക ഉരുതേണ്ടതാകുന്നു. ഒൻപതു ദിവസംകഴിഞ്ഞു ശീലമൺ പൊളിച്ചുനോക്കിയാൽ ചീനപ്പാവിന്റെ കഷണങ്ങൾ നല്ലതുപോലെ വെന്തും അടിയിലുണ്ടായിരുന്ന മരുന്നുകൾ അതിൽ പതംഗിച്ചും സംസ്കൃതമായിരിക്കും. അതു കല്ലുരലിലിട്ടിടിച്ചു ശീലപ്പൊടിതട്ടി സമം പഞ്ചസാരചേർക്കണം. ശുദ്ധിചെയ്തു പൊടിച്ചു പൊരിച്ചെടുത്ത വെൺകാരം പഞ്ചസാരയുടെ സമം ചേർക്കുകയുംവേണം എല്ലാംകൂടി യോജിപ്പിച്ചു സൂക്ഷിച്ചുകൊള്ളുക. രണ്ടുനേരവും ഒരു മണ്ഡലം മുടങ്ങാതെ സേവിക്കണം; അടിയിൽപ്പറയുന്ന വ്യാധികൾ ശമിക്കുന്നതാണു്. മേഹഗ്രന്ഥി, കഴിഗ്രന്ഥി, വെടിക്കുന്നഗ്രന്ഥികൾ, കുഷ്ഠം, കഠിനകാസം, ശ്വാസം, ഗ്രഹണി, അതിസാരം, ക്ഷയകാസം, ചുട്ടുനീറൽ മുതലായവ.

## താളകഭസ്മം

താളകം ഒരുപലം, നീററിയ വെള്ളക്കല്ലു് ഏഴിടങ്ങഴി, കഴുതമൂത്രം പതിന്നാലിടങ്ങഴി.

കഴുതമൂത്രത്തിൽ ഉപ്പുകലക്കി തെളിച്ചുവച്ചുകൊള്ളണം. ഒരു പുതിയ ചട്ടിയിൽ അരയിടങ്ങഴി നീററിയ കല്ലിട്ടു് മീതെ തുണിയിട്ടു താളകം നിരത്തണം. മുകളിൽ തുണിയിട്ടു് പിന്നെയും അരയിടങ്ങഴി കൽച്ചുണ്ണാമ്പിടണം. തെളിച്ചുവച്ചിരിക്കുന്ന കഴുതമൂത്രം ഒരിടങ്ങഴി അളന്നൊഴിക്കണം. കല്ലു നീറിത്തിളച്ചു് ആറിയതിനുശേഷം താളകം സൂക്ഷിച്ചെടുത്തു ശുദ്ധജലത്തിൽ കഴുകി വെടിപ്പാക്കി ഉണക്കിയെടുക്കണം. ഇപ്രകാരം ഏഴു ശുദ്ധി സാധിച്ചുകൊള്ളണം. അരിതാരത്തിന്റെ മഞ്ഞനിറംമാറി വെള്ളനിറമാകും.

മറെറാരുചട്ടിയിൽ ഒരിടങ്ങഴി പുവന്നള്ളിച്ചാറും ഒരിടങ്ങഴി കയ്യൂന്നിച്ചാറും ഒഴിച്ചു് താളകമതിലിട്ടു് അടുപ്പിൽവച്ചു തീയെരിക്കണം. നീരുവററിയതിനുശേഷം അരിതാരം ശുദ്ധജലത്തിൽ കഴുകി ഉണക്കിയെടുക്കണം.

പൂവരശിൻപട്ട, പുളിംപൊരിക്ക, കടലാടി ഇവയുടെ ചാമ്പൽ രണ്ടിടങ്ങഴിവീതം ശേഖരിക്കുക! മുട്ടത്തോടും ഉപ്പും മനുഷ്യന്റെ തലയോടും ചുണ്ണാമ്പിനു നീററിയ വെള്ളക്കല്ലും സമഭാഗം പശുവിൻപാലൊഴിച്ചരയ്ക്കണം. അരിതാരത്തിനു കവചം കൊടുക്കണം. കവചം ഉണങ്ങിയതിനുശേഷം മുൻപറഞ്ഞ ചാമ്പലുകൾ ഒന്നിച്ചുകലർന്ന പകുതിഭാഗം ഒരു ചട്ടിയിലിട്ടു് കവചവസ്തുവച്ചു് ബാക്കിയുള്ള ചാമ്പൽ മുകളിലും നിരത്തി അമർത്തിയതിനുശേഷം മേൽച്ചട്ടിമൂടി വിടവടച്ചു ശീലമൺചെയ്തുണക്കി അടുപ്പിൽവച്ചു തെങ്ങിന്റെവേരോ മടലോ കൊതുമ്പോ മറേറാകൊണ്ടു തീയെരിക്കണം.

കമലാഗ്നിയാണ് എരിയേണ്ടതു്. നാലുയാമമാണ് എരിപുടം നടത്തേണ്ടതു്. ആറിയതിനുശേഷം എടുത്തുനോക്കുക! അരിതാരം നീറിയിരിക്കും. ബ്രഹ്മമുനിനിർദ്ദിഷ്ടമായ ഈ യോഗം അത്യന്തം ശ്രേഷ്ഠമാകുന്നു ഈ ഭസ്മം യുക്തമാത്രയിൽ നെയ്യ്, തേൻ മുതലായ അനുപാനങ്ങളിൽ സേവിപ്പിച്ചാൽ ക്ഷയരോഗം, മന്ദാകാസം, ഗ്രന്ഥി, ആരയാപ്പ്, കുഷ്ഠം ഇവ ശമിക്കും. ബുദ്ധിമാന്മാർക്ക് രസവാദവഴിക്കും ഇതിനെ വിനിയോഗിക്കാം. രസഭസ്മംചേർത്തു സേവിച്ചാൽ തീരാത്ത വ്യാധികളില്ല.

## പ വി ഴ ഭ സ്മം

നല്ല പവിഴം ഒരുപലം എടുക്കണം. ചന്ദനയില അരച്ചു രണ്ടിടത്തിൽ ഉണ്ടാക്കണം. ഉണങ്ങിയതിനുശേഷം പവിഴം അതിൽവച്ചു ശീലമൺചെയ്തു ഗജപുടമിടണം. ആറിയതിനുശേഷം എടുത്തു്, പവിഴം പിഞ്ഞാണിയിലിട്ടു പശുവിൻപാൽ മിതക്കെവിട്ട് വെയിലിൽവയ്ക്കണം; നീറിക്കിട്ടും. ഈ പവിഴഭസ്മം ലഘുവിൽ സാധിക്കാവുന്നതും വളരെഫലപ്രദമായിട്ടുള്ളതുമാകുന്നു. പശുവിൻനെയ്യിൽ പണവിടപ്രമാണം സേവിച്ചാൽ മേഹം, ഗ്രന്ഥി, ശൂല, ക്ഷയം, ശ്വാസം, അടിക്കടിമൂത്രംപോവുക ഇവ ശമിക്കും. യഥായുക്തം തേനും അനുപാനമായി ഉപയോഗിക്കാം.

## മൃഗശൃംഗഭസ്മം

കലമാൻകൊമ്പ് വിരൽനീളത്തിൽ കണ്ടിച്ചു നാലായിട്ടു പിളർക്കണം. കുപ്പമേനിയില അരച്ചു കവചംകൊടുത്തു മുഴപുടത്തിലിടണം. നല്ലതുപോലെ നീറും. അനന്തരം പശുവിൻപാലൊഴിച്ചരച്ചു വീണ്ടും മുഴപുടം ചെയ്തെടുത്താൽ നല്ലതുപോലെ നീറി ഭസ്മമാകും. രണ്ടുപണവിടഭസ്മം പശുവിൻവെണ്ണയിൽ സേവിപ്പിക്കണം. മേഹവും ഉഷ്ണസംബന്ധമായ രോഗങ്ങളും ചുട്ടുനീറലും നീരൊപ്പും ക്ഷയരോഗവും ക്ഷയകാസവും ശ്വാസവും ഒഴിഞ്ഞുമാറും.

## ദന്തരോഗങ്ങൾക്കു്

ഒരുപലം ഉപ്പെടുക്കണം. എരുക്കിൻപാലും കുപ്പമേനിച്ചാറും ചേർത്തരയ്ക്കണം. വില്ലതട്ടി ഉണക്കിയതിനുശേഷം മുഴപുടത്തിൽ നീറ്റണം.

ഇരിമ്പുപൊടി, ഇന്തുപ്പ്, ഇന്തം, കാശിക്കട്ടി, കണ്ടകാരിച്ചുണ്ടവിത്തു്, കരിംജീരകം, കളിപ്പാക്ക് ഇവ ഓരോകഴഞ്ച് ഇരുമ്പുചട്ടിയിലിട്ടു വറുത്തു കഴിയമ്മിയിൽ പൊടിക്കണം. ചിരട്ടക്കരി പൊടിച്ചു വേറെവയ്ക്കണം. നീറിയ ഉപ്പും വറുത്തുപൊടിച്ച മരുന്നുകളും സമവീതമെടുത്തു യോജിപ്പിച്ചു സൂക്ഷിച്ചുകൊള്ളണം. ദന്തശുദ്ധി

ക്ക് ഈ ചൂൎണ്ണം ഉപയോഗിച്ചുവന്നാൽ മേഹസംബന്ധമായുണ്ടാകുന്ന സകല രോഗങ്ങളും നിശ്ശേഷം വിട്ടുമാറുന്നതാണ്. ചൂൎണ്ണം കൊണ്ടു പല്ലുതേയ്ക്കുമ്പോഴും വായ് കഴുകാൻ ഒരു കഷായനീരാണ് ഉപയോഗിക്കേണ്ടതു്.

കടുക്ക, ചുക്കാൻകല്ല്, കരുവേലംപട്ട ഇവകൊണ്ടുള്ള കഷായമാണതു്.

---

ആറാം അദ്ധ്യായം.

---

## അയസ്കാന്തനാഗകല്പസിന്ദൂരം

ഈ അദ്ധ്യായത്തിന്റെ ആരംഭത്തിൽ രസവാദവഴിക്കും വൈദ്യത്തൊഴിലിലും സാൎത്ഥമായി പ്രയോഗിക്കപ്പെടാവുന്ന അതിവിശിഷ്ടമായ ഒരു യോഗത്തെ വെളിപ്പെടുത്തുന്നു.

ഇരുമ്പു രാകിപ്പൊടിച്ചു പത്തുപലമെടുത്തു പിഞ്ഞാണിയിലിട്ട് നാരങ്ങനീരൊഴിച്ചു മൂന്നുദിവസം വച്ചിരിക്കണം. അതുകഴികെ ശുദ്ധജലത്തിൽ കഴുകി ഉണക്കിയെടുക്കുക. അനന്തരം തുരിശു നല്ലതുപോലെ പൊടിച്ചു ചട്ടിയിലിട്ടു വറുത്താൽ നീരുവറ്റി വെളുത്തുകിട്ടും. അതിൽനിന്നും അഞ്ചുപലം എടുക്കണം. മുൻചൊന്ന ഇരുമ്പുപൊടിയും വറുത്ത തുരിശും മൂന്നുപലം ഗന്ധകവും കുഴിയമ്മിയിലിട്ടു നാരങ്ങനീരൊഴിച്ചു മൂന്നുദിവസം അരയ്ക്കണം. അനന്തരം വില്ലയാക്കിയുണക്കി സൂക്ഷിക്കുക

ചുണ്ണാമ്പും ഉപ്പും സമവീതമെടുത്തു കപ്പമഞ്ഞൾച്ചാറൊഴിച്ചു അരച്ചു കുക്കുടപുടത്തിൽ സംസ്കരിച്ചതിനുശേഷം വീണ്ടും അതേ ചാറിൽ അരച്ചു മുമ്പുണക്കിവച്ചിട്ടുള്ള വില്ലയ്ക്കു കവചംചെയ്തു് ഉണക്കിയതിനുശേഷം ഏഴു ശീലമൺചെയ്യണം. ഉണക്കിയതിൽപിന്നെ മുഴപ്പുടത്തിൽ സംസ്കരിച്ചെടുത്താൽ കരിപോലെ കറുത്തിരിക്കും അതിൽനിന്നും അല്പമെടുത്തു കരിയിൽവച്ചുരുക്കിനോക്കിയാൽ സത്തുകിട്ടും. കിട്ടിയില്ലെങ്കിൽ ശരിക്കു സംസ്കാരം സാധിച്ചില്ലെന്നു ധരിച്ചു ഗന്ധകം ചേൎത്തരച്ചു പുടമിടണം. വീണ്ടും പരിശോധനയിൽ സത്തു കിട്ടുന്നവെങ്കിൽ പുടനവസ്തു കുഴിയമ്മിയിലിട്ടു പകുതിവീതം തുരിശുചേൎത്തു ചെവ്വാമ്പൽപൂവിൻചാറൊഴിച്ചരച്ച് വില്ലയാക്കി ഉണക്കണം. അതു പുടമിട്ടെടുത്തു സൂക്ഷിച്ചുകൊള്ളുക.

പത്തുപലം കരുത്തീയം വെലിയാട്ടിൻമൂത്രത്തിൽ പതിനൊന്നു പ്രാവശ്യം ഉരുക്കി പായ്ക്കണം; ശുദ്ധമാകും, വെളുക്കുകയുംചെയ്യും. കറ്റാഴച്ചാറിൽ കടുക്ക പൊടിച്ചിട്ടു വച്ചിരുന്നാൽ നീർതെ

ളിയും. ശുദ്ധിചെയ്ത കരുത്തീയവും അൎദ്ധഭാഗം വെൺകാരവും കഴിയമ്മിയിലിട്ടു മേല്പടി കറ്റാഴനീരൊഴിച്ചു നാലുയാമം അരച്ചു വില്ലയാക്കിയുണക്കി ഗജപുടമിടണം. വീണ്ടും കഴിയമ്മിയിലിട്ടു പകുതിവീതം വെൺകാരംചേൎത്തു കറ്റാഴനീരിൽത്തന്നെ നാലുയാമം അരച്ചു വില്ലയാക്കിയുണക്കി ഇടിഞ്ഞിലിൽവച്ചു പുടമിടണം. ഇപ്രകാരം അഞ്ചുപുടം നടത്തേണ്ടതാകുന്നു. മുൻപ് സംസ്കരിച്ചുവച്ചിട്ടുള്ള അയസ്സുതാപ്യവും അതിന്റെ എട്ടിൽ ഒരുഭാഗം ഈ കരുത്തീയസിന്ദൂരവും (സിന്ദൂരത്തിന്റെ ചവപ്പുനിറം കാണുകയില്ല) കഴിയമ്മിയിലിട്ടു നാരങ്ങാനീരൊഴിച്ചരച്ചു വില്ലയാക്കി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു പുടമിടണം. വീണ്ടും കഴിയമ്മിയിലിട്ടു നാരങ്ങാനീരൊഴിച്ചരച്ചു പുടംചെയ്യണം.

അനന്തരം മൂശയിലിട്ടു ഓവുലയിൽവച്ചു കനക്കെ ഊതിയാൽ ലോഹമാകും. ഉൽകൃഷ്ടമായ ചെമ്പാണിത്. തേജസ്സുള്ളതുമായിരിക്കും. [illegible]ഭാഗം വെള്ളിയുരുക്കി മൂന്നുഭാഗം പ്രസ്തുത താമ്രം ചേൎക്കുക. രണ്ടുംകൂടി ഉരുകി യോജിക്കുമ്പോൾ സമം തങ്കം ചേൎക്കണം. ഫലം അതിലംഘനീയമായിരിക്കും.

അയസ്സാമ്രം ഒരുഭാഗം, ശുദ്ധിചെയ്ത തങ്കം ഒരുഭാഗം രണ്ടുംകൂടി ഉരുക്കി യോജിപ്പിച്ചു തകിടു പരത്തണം. അനന്തരം ഗന്ധകവും സമം രസവീരവും നാരങ്ങാനീരൊഴിച്ചു നാലുയാമം അരച്ചു തകിടിനു കവചംകൊടുക്കണം. ഉണങ്ങിയതിനുശേഷം ഒരു ചെറുപുടമിട്ടെടുത്തു കവചമടൎത്തിക്കളഞ്ഞു വീണ്ടും അതേ മരുന്നിൽ പുതിയ കവചം സാധിച്ചു പുടമിടണം. തകിടു വെട്ടയാകും. അതിനെ കഴിയമ്മിയിലിട്ടു പൊടിച്ചു നാരങ്ങാനീരിലരച്ചു വില്ലയാക്കി ഇടിഞ്ഞിലിൽവച്ചു പുടമിട്ടെടുത്താൽ കരിഞ്ഞുകിട്ടും. അതിനോടൊന്നിച്ചു പകുതിഭാഗം ഇരിമ്പുചേൎത്തു ചെറ്വാമ്പൽപ്പൂവിൻചാറൊഴിച്ചു നാലുയാമം അരച്ചു വില്ലയാക്കിയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു പുടമിടണം. അനന്തരം കഴിയമ്മിയിലിട്ട് എട്ടിലൊന്നു വെൺകാരംചേൎത്തു ചെറ്വാമ്പൽപ്പൂവിൻചാറൊഴിച്ചുതന്നെ ഒരുയാമം അരച്ചു വില്ലയാക്കി യഥാവിധി പുടമിട്ടെടുത്താൽ സിന്ദൂരമാകും. വിശിഷ്ടമായ ഈ സിന്ദൂരം പത്തുഭാഗം വെള്ളിയുരുക്കി രണ്ടുഭാഗം യോജിപ്പിച്ചാൽ ഫലം സ്തുത്യൎഹമായിരിക്കും.

അയസ്സാമ്രനാഗകല്പസിന്ദൂരമെന്ന ഈ ഔഷധം രോഗശമനത്തിനും കായസിദ്ധിക്കും യഥാവിധി പ്രയോഗിക്കാവുന്നതാണ്.

## ചണ്ഡമാരുതക്കുഴമ്പ്

രസം, ഛായില്യം, അരിതാരം, മനശ്ശില, രസകർപ്പൂരം, വെൺകാരം, വത്സനാഭി, ഗൗരീപാഷാണം. ഇവ ഓരോ കഴഞ്ച് മൺ

ചട്ടിയിലിട്ടു കയ്യോന്നിച്ചാറൊഴിച്ചു് അടുപ്പിൽവച്ചു തീയെരിക്കണം. ചാറു വററിയശേഷം എടുത്തു നാരങ്ങാനീരിൽ വീണ്ടും അതേപ്രകാരം ശുദ്ധിചെയ്യണം. ഇപ്രകാരം സംസ്കരിച്ചു വച്ചുകൊള്ളുക.

ശുദ്ധിചെയ്ത നേർവ്വാളം എട്ടുകഴഞ്ചു്, വാൽമുളക്, ക്രോശാളിശമം, കണ്ടകാരിച്ചുണ്ട, ചെററരത്ത, കടുക്ക, താന്നിക്ക, ഗ്രാമ്പൂവ്, കടുക്, ചുക്ക്, കടുകരോഹണി, കായം, കസ്തൂരിമഞ്ഞൾ, അത്തിത്തിപ്പലി, തിപ്പലിമൂലം, ചെറുതിപ്പലി, ഓമം, നാഗപ്പൂവ്, ഇരട്ടിമധുരം, വിളംഗം, കൊട്ടം, ജാതിക്ക, മുളകരണ, ചിററരത്ത, അതിമധുരം, മായാക്ക്, ചീനക്കാരം. ഇവയുടെ ചൂർണ്ണം ഓരോന്നരണ്ടു കഴഞ്ചുവീതം. ആദ്യം അരിതാരം നല്ലവണ്ണമരച്ചതിനുശേഷം രസമരച്ചു യോജിപ്പിക്കുക. അതിന്റെശേഷം ഓരോ മരുന്നുകളും അരച്ചു ചേർത്തിട്ടു നേർവ്വാളം ഈരണ്ടുവീതം അരച്ചു യോജിപ്പിക്കേണ്ടതാണ്. അതിനുശേഷം കടവിൽ പറഞ്ഞ ചൂർണ്ണങ്ങൾ ചേർക്കണം. ആദ്യം തിരുക്കള്ളിയുടെ പാലൊഴിച്ചരക്കണം. ഒരുദിവസം മുഴുവനരച്ചതിനുശേഷം ശിവതയും കൊട്ടവേലിവേരും കൊണ്ടുള്ള കഷായമൊഴിച്ചു് രണ്ടുദിവസം അരപ്പുനടത്തണം. അനന്തരം മെഴുകുപാകത്തിൽ മുറുക്കി കൊമ്പു ഡെപ്പിയിൽ സൂക്ഷിച്ചുകൊള്ളണം. ഈ ഔഷധം അനുപാനഭേദേന അനേകരോഗങ്ങൾക്കു സയുക്തികം പ്രയോഗിക്കാവുന്നതാണ്. ചില പ്രയോഗവിധികൾ അടിയിൽ വിവരിക്കുന്നു.

1) ജ്വരങ്ങൾക്കു്, ചിററരത്തയും ചുക്കും കൊണ്ടുള്ള കഷായത്തിൽ സേവിപ്പിക്കണം.

2) സന്നി പതിമൂന്നിനും ചിത്തരത്ത, ചുക്ക, ഗ്രാമ്പൂവ്, തിപ്പലി, ഇഞ്ചി, മാവിലിംഗപ്പട്ട, തൈവേള, കാട്ടാവണക്ക, വെള്ളത്തകൊച്ചിവേര് ഇവകൊണ്ടുള്ള കഷായത്തിൽ സേവിപ്പിക്കണം. കഷായത്തിന് എല്ലാ മരുന്നുകളും ചേർക്കണമെന്നില്ല. യുക്തംപോലെ സ്വീകരിച്ചുകൊള്ളണം.

3) എല്ലാവിധ കാസരോഗങ്ങൾക്കും, കടുക്കാകഷായത്തിൽ കൊടുക്കുന്നതു കൊള്ളാം.

4) വാതം എൺപതിനും വെള്ളത്താമരച്ചിയിലച്ചാററിൽ തകിഴാമച്ചൂർണ്ണം മേൽപൊടിചേർത്തു കഴമ്പു സേവിപ്പിക്കണം.

5) ക്ഷയത്തിനും ക്ഷയകാസത്തിനും തുളസിയില, കണ്ടകാരിച്ചുണ്ട, ആടലോടകം, ചിററരത്ത, വള്ളിക്കാഞ്ഞിരത്തിൻവേര്, തിപ്പലി, കടുക്ക ഇവകൊണ്ടുള്ള കഷായത്തിൽ സേവിപ്പിക്കണം.

6) കാമിലയ്ക്കും പാണ്ഡുവിനും നാരങ്ങാനീര്, വെലിയാട്ടിൻമൂത്രം, കയ്യോന്നിച്ചാറ് ഇവ യോജിപ്പിച്ചു മുളകുചൂർണ്ണം മേൽപ്പൊടിചേർത്ത് അതിൽ സേവിപ്പിക്കണം.

7) മഹോദരം, പെരുവയറു്, കല്ലരം മുതലായ ഉദരരോഗങ്ങൾക്കെല്ലാം നീർമുള്ളിച്ചാറിൽ അൽപ്പം നവസാരംചേർത്തു് അതിൽ സേവിപ്പിക്കണം.

8) ഗുൽമം എട്ടിനും പൂവരശിൻപട്ട, പോസ്റ്റുമട്ടിവേരു്, ജീരകം, മുളകു്, ഏലം ഇവകൊണ്ടുള്ള കഷായത്തിൽസേവിപ്പിക്കുക.

9) പിത്തരോഗങ്ങൾക്കു് കൊത്തമ്പാലരിയും ജീരകവും തഴുതാമവേരും കൊണ്ടുള്ള കഷായത്തിൽ കൊടുക്കണം.

10) ഗ്രന്ഥി, അരയാപ്പു്, ശൂല, മേഹം, കരപ്പൻ ഇവയ്ക്കു കയ്യോന്നിച്ചാറിൽ സേവിപ്പിക്കണം.

11) അണ്ഡവാതം, അന്ത്രവായു മുതലായവയ്ക്കു് എരുക്കിൻ പൂവിന്റെ ചാറിലും കൊടികള്ളിയുടെ (കമ്പിപ്പാല എന്നു മലയാളികൾ പറയുന്നു) ചാറിലും സേവിപ്പിക്കാം.

12) വായുരോഗങ്ങൾക്കു വേളയുടെ വേരുകൊണ്ടുള്ള കഷായത്തിലോ, ചുക്കുകഷായത്തിലോ, നൊച്ചിയിലച്ചാറിലോ, വേലിപ്പരുത്തിച്ചാറിലോ സേവിപ്പിക്കാം.

13) കരപ്പൻ, കുഷ്ഠം മുതലായവയ്ക്കു്, ശിവനാർവേമ്പിൻ വേരും ചിനപ്പാവും ചൂർണ്ണീകരിച്ചു് കുട്ടികളുടെ മൂത്രത്തിൽ കുഴച്ചു, സേവിപ്പിക്കണം. കുഷ്ഠത്തിനു കൈകണ്ട പ്രയോഗമാണിതു്.

14) ഗർഭാശയക്രിമികൾക്കു്, പാവലിൻചാറിൽ കൊടുക്കണം.

15) കരപ്പനു്, കറ്റാഴച്ചാറിലും കയ്യോന്നിച്ചാറിലും കൊടുക്കാം.

16) എലിവിഷത്തിനു്, മുരിങ്ങപ്പട്ടച്ചാറിലും വേളയിലച്ചാറിലും വെളുത്തുള്ളിച്ചാറിലും പ്രയോഗിക്കാം.

17) സർപ്പവിഷങ്ങൾക്കു് ആടുതൊടാപ്പാലയുടെ വേരിൻ കഷായത്തിൽ സേവിപ്പിക്കാം.

18) ഇളംപിള്ളവാതത്തിനു്, (പ്രസവസ്ത്രീകൾക്കുണ്ടാകുന്ന വാതം. കുട്ടികൾക്കുണ്ടാകുന്ന വാതമാണു് ഇളംപിള്ളവാതമെന്നു പലർക്കുമുള്ള ധാരണയെ അഭിജ്ഞന്മാരായ ദ്രാവിഡവൈദ്യന്മാർ ആധിക്ഷേപിക്കുന്നു) പക്ഷവാതം, പാർശ്വവായു എന്നിവയ്ക്കു്, കരിവാകക്കഷായത്തിലെങ്കിലും വേപ്പിൻപട്ടകഷായത്തിലെങ്കിലും ചങ്ങലംപരണ്ടച്ചാറിലെങ്കിലും ഇലിപ്പമരത്തിലുണ്ടാകുന്ന ഇത്തിൾ ഇടിച്ചുപിഴിഞ്ഞ ചാറിലെങ്കിലും ഉപയോഗിക്കാം.

അനുപാനസമർത്ഥന്മാരായ വൈദ്യന്മാർ സർവരോഗങ്ങൾക്കും പ്രയോഗിക്കാവുന്ന ഒരു മഹത്തായ ഔഷധമാണിതു്. മുൻപു് അഗസ്ത്യർകുഴമ്പിനു പറഞ്ഞതുപോലെ മാത്ര നിശ്ചയിച്ചുകൊള്ളണം.

## മഹാമേഹാരിഘൃതം

പേശ്ശൂമട്ടിവേരു് പത്തുഭാഗം, കടുക്കാവേരു്, താന്നിവേരു്, ചെറുമുല്ലവേരു്, ഇരുവേലിവേരു്, മാതളത്തിൻവേരു്, പൊൻമുത്തുട്ടുവേരു്, നെയ്തലിക്കിഴങ്ങു്, താമരക്കിഴങ്ങു്, നിലപ്പനക്കിഴങ്ങു്, കണ്ടകാരിച്ചുണ്ട, നെല്ലിവേരു്, മുല്ലവേരു്, കൂവളത്തിൻവേരു്, ത്രുവളസമൂലം, കാഞ്ഞിരത്തിൻവേരു്, നറുനണ്ടിവേരു്, ചെങ്ങഴുനീർക്കിഴങ്ങു്, ആമ്പൽക്കിഴങ്ങു്, നിലവാകവേരു്. ഇവ ആറുഭാഗംവീതം കഷായംവെച്ചു നാലിടങ്ങഴി കുറിക്കോലിൽ അരിക്കണം.

പശുവിൻപാൽ നാലിടങ്ങഴി, ചെങ്കരിക്കിൻനീർ രണ്ടിടങ്ങഴി, ബ്രഹ്മിച്ചാർ രണ്ടിടങ്ങഴി, പശുവിൻനെയ്യു് ഒരിടങ്ങഴി, കൽക്കത്തിനു്:—ജാതിക്ക, ഗ്രാമ്പൂവു്, ജാതിപത്രി, ജീരകം, ഏലം, മഞ്ചട്ടി, ശതകുപ്പ, താലീശപത്രി, ചന്ദനം, ഇരട്ടിമധുരം, മുളകു്, ശംഖപാടികാരം, കരിഞ്ജീരകം, തിപ്പലി, ജടാമാഞ്ചി, ഞെരിഞ്ഞിൽ, മുത്തങ്ങ, വാൽമുളകു്, നെല്ലിക്ക, മാതളംപിഞ്ചു്, ഇലവർങ്ങപ്പട്ട, സഹസ്രവേധി, വിളംഗം, ദേവതാരം, നാഗപ്പൂവു്, കൊട്ടം, വിഴാലരി, ചെറുതേക്കു്, കസ്തൂരിമഞ്ഞൾ, തിപ്പലിമൂലം, കടുകരോഹിണി, കൊത്തമ്പാലരി, ക്രോശാളിമാമം, കട്ഫലം, കുങ്കുമപ്പൂവു്. ഇവ നാലു കഴഞ്ചുവീതം. പഞ്ചസാര നാലുപലം. ശർക്കര നാലുപലം.

മെഴുകുപാകത്തിൽ കാച്ചി അരിക്കണം. നെയ്യ് പുരട്ടി മയക്കിയ മൺപാത്രത്തിൽ സൂക്ഷിക്കണം. ജീരകപ്പൊടിയും ഗോരോചനയും, മയക്കിയ പാത്രത്തിലിട്ടതിനുശേഷംവേണം അരിച്ച നെയ്യൊഴിക്കേണ്ടതു്. ഗണപതിയെയും സുബ്രഹ്മണ്യനെയും പൂജിച്ചതിനുശേഷം നെല്ലിൽ കുഴിച്ചുവയ്ക്കണം. മുപ്പതുദിവസം കഴിഞ്ഞെടുക്കണം. സേവിക്കേണ്ടുന്ന മാത്ര മൂന്നുകഴഞ്ചു്. രണ്ടുനേരവും സേവിക്കണം. ക്ഷയം, ക്ഷയകാസം, ശ്വാസകാസം, പിത്തരോഗങ്ങൾ, ശിരഃകമ്പം, സ്വരവൈകല്യം, ഉഷ്ണസംബന്ധമായ രോഗങ്ങൾ, പ്രമേഹങ്ങൾ, മൂത്രകൃച്ഛ്റം, അശ്മരി, രക്തസ്രാവം, ചുട്ടുനീറൽ, മെയ്യെരിച്ചിൽ, മുയൽവലിവു്, ശ്ലേഷ്മസംബന്ധമായ രോഗങ്ങൾ, വായുക്കളും, ബിന്ദുമൂത്രം, മേഹച്ചൂടു് എന്നീ രോഗങ്ങൾക്കു കൈകണ്ട ഫലത്തെ നൽകും. പവിഴഭസ്മംചേർത്തു സേവിക്കുന്നതു വളരെ വിശേഷമാണു്. ഗർഭാശയസംബന്ധമായ രോഗങ്ങൾക്ക സ്തുത്യർഹമായ ഫലത്തെ നൽകും. വന്ധ്യസ്ത്രീക്കു സന്താനമുണ്ടാകും. മിതമായ പഥ്യാചരണത്തോടുകൂടി സേവിക്കണം. പുളിയും ഉപ്പും വർജ്ജിക്കണം. നയനരോഗങ്ങൾ മാറുമെന്നുമാത്രമല്ല വീക്ഷണശക്തി വർദ്ധിക്കുകയും ചെയ്യും.

## വാശാദിലേഹ്യം

ആടലോടകം സമൂലം കൊണ്ടുവന്നു് അരിഞ്ഞിട്ടു നിഴലുണക്കി ഇടിച്ചുപൊടിച്ചു ശീലപ്പൊടിതട്ടിയ ചൂൎണ്ണം പത്തുപലം.

മുളകു്, കൊത്തമ്പാലരി, അതിമധുരം, ഇന്തുപ്പു്, കൊട്ടം, ചിററരത്ത, ചുക്കു്, താലീശപത്രി, പേരരത്ത, കരിംജീരകം, കടുകരോഹിണി, വിഴാലരി, ചെറുതേക്കു്, ചെറുനാഗപ്പൂവു്, ഗ്രാമ്പൂവു്, അതിവിടയം ഇവയുടെചൂൎണ്ണം ഓരോപലം, ആറരപ്പലം പഞ്ചസാരപാവുകാച്ചി മേൽപ്പറഞ്ഞചൂൎണ്ണങ്ങൾചേൎത്തു് ലേഹ്യമാക്കി യുക്തമായ അളവിൽ നെയ്യും തേനും ചേൎത്തു യോജിപ്പിച്ചു് സൂക്ഷിക്കണം. നെയ്പുരട്ടി മയക്കിയ മൺപാത്രത്തിൽ സൂക്ഷിച്ചുവയ്ക്കേണ്ടതാണു്. രണ്ടുനേരവും കൊട്ടപ്പാക്കളവു സേവിച്ചുവന്നാൽ ക്ഷയം, കഫോദകാപം, മന്ദോദകാസം, അസ്ഥിജ്വരം, പിത്തം, വായു, പലപ്രകാരത്തിലുള്ള കാസങ്ങൾ, പുകച്ചിൽ, ഓക്കാനം, പിത്തമയക്കം, ശൈഥില്യം, കാളെരിച്ചിൽ, കടൽപിരട്ടൽ ഇവ ശമിക്കും. ഇച്ഛാപഥ്യം. പുളിയും പുകയും തള്ളേണ്ടതാകുന്നു.

## അഭ്രകസിന്ദൂരം

കൃഷ്ണാഭ്രകംവാങ്ങി ഉലയിൽകാച്ചി പശുവിൻപാലിൽ മുക്കണം. പലപ്രാവശ്യം മുക്കിയതിനുശേഷം കയ്യോന്നി, പൊങ്കയ്യോന്നി, കപ്പാമണി ഇവയുടെ ചാററിലും ഏഴേഴുപ്രാവശ്യം കാച്ചി മുക്കേണ്ടതാണു്. എന്നിട്ടു് അതിനെ നവനീതമാക്കി കല്ലുമേനിച്ചാറൊഴിച്ചുവയ്ക്കണം. അനന്തരം വില്ലതട്ടി ഇടിഞ്ഞതിലിൽവച്ചു ശീലമൺചെയ്തു മുഴപ്പുടമിടണം. അപ്രകാരം കല്ലുമേനിച്ചാററിലരച്ചു് പത്തു പുടം ചെയ്യേണ്ടതാകുന്നു. അതുകഴിഞ്ഞു മുക്കുറ്റിച്ചാററിലരച്ചു് പത്തു പുടം നടത്തണം. പിന്നീടു പൊൻകയ്യോന്നിച്ചാററിൽ പത്തു പുടം. അതിനുശേഷം പൊന്നാങ്കാണിച്ചാററിൽ പത്തു പുടവും കദളിവാഴക്കിഴങ്ങിൻചാററിൽ പത്തുപുടവും മല്ലിച്ചാററിലും മണത്തക്കാളിച്ചാററിലും പതുപ്പത്തുപുടവും നടത്തേണ്ടതാകുന്നു. അനന്തരം നീർമുള്ളിച്ചാറു്, മുള്ളുമുരിക്കിൻചാറു്, കററാഴനീരു്, നീലയമരിച്ചാറു്, മുത്തുമുത്തുക്കച്ചാറു് ഇവ ഓരോന്നിലും പത്തുപുടം വീതം സാധിക്കണം.

മേൽപറഞ്ഞ പുടകൎമ്മങ്ങൾ സാധിച്ചതിനുശേഷം വെടിയുപ്പുജയനീർഒഴിച്ചു് ഒരുയാമനേരം അരച്ചു് വീണ്ടും മുഴപ്പുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം വെടിയുപ്പുജയനീരിൽ ദശസംസ്കാരം നടത്തേണ്ടതാകുന്നു. അതോടുകൂടി അഭ്രകത്തിന്റെ സകലമാലിന്യങ്ങളും നശിച്ചു പരിശുദ്ധമാകുകയും ഓജസ്സുള്ളതായ സിന്ദൂരമാകുകയും ചെയ്യും. പരീക്ഷിച്ചറിയണമെന്നുണ്ടെങ്കിൽ ഒരു

പാത്രത്തിൽ വെള്ളമൊഴിച്ചു ഒരു പണവിട സിന്ദൂരം മുകളിലിട്ട് ഒരു ഉഴുന്ന് ആ സിന്ദൂരത്തിന്റെ മുകളിൽ വയ്ക്കണം. ഉഴുന്ന് വെള്ളത്തിനടിയിൽ പോകാതെ തങ്ങിനിൽക്കും. പരീക്ഷയിൽ തോറവെങ്കിൽ വീണ്ടും കുഴിയമ്മിയിലിട്ട് വെടിയുപ്പുജയനീരൊഴിച്ചരച്ച് പുടസംസ്കാരം നടത്തേണ്ടതാണ്. ഇപ്രകാരം സംസ്കരിക്കപ്പെട്ട അഭ്രകസിന്ദൂരത്തിന്റെ മഹാത്മ്യത്തെപ്പറ്റി എന്തുപറയട്ടെ! വെടിയുപ്പുജയനീരുകൊണ്ടല്ലാതെ അഭ്രകത്തിന്റെ അഴുക്കറുക്കുവാൻ ശരിക്കു സാധിക്കുന്നതല്ല. അതുകൊണ്ടാണ് ഈ യോഗത്തിനു വൈശിഷ്ട്യം കല്പിക്കുന്നത്. പ്രസ്തുതസിന്ദൂരം അഭ്രകംകൊണ്ടുള്ള സകല പ്രയോഗങ്ങൾക്കും വിനിയോഗിക്കാവുന്നതാണ്. അനുപാനനിർദ്ദേശസമർത്ഥന്മാരായ വൈദ്യന്മാർക്ക് ചികിത്സാർത്ഥം മറ്റൊരു മരുന്നിന്റെ ആവശ്യമില്ല.

## വെടിയുപ്പുജയനീർ

മുൻപറഞ്ഞ അഭ്രകസംസ്കാരത്തിനുമാത്രമല്ല അനേകജോലികൾക്ക് വെടിയുപ്പുജയനീരിന്റെ ആവശ്യമുണ്ട്. അതുകൊണ്ട് വെടിയുപ്പുജയനീരിന്റെ യോഗം ഇവിടെ വെളിപ്പെടുത്തുന്നു.

അഞ്ചാം പ്രാവശ്യം കാച്ചിയവെടിയുപ്പ് പത്തു പലം. (മൂന്നു പ്രാവശ്യം കാച്ചിയ വെടിയുപ്പാണ് കടയിൽ കിട്ടുന്നത്. അതു വാങ്ങി രണ്ടു സംസ്കാരം കൂടി നടത്തിയാൽ മതിയാകും.) തുരിശ്ശു രണ്ടുപലം കർപ്പൂരം രണ്ടുപലം., ചീനക്കാരം രണ്ടുപലം, കടൽനുര രണ്ടുപലം, കഫ്രാ രണ്ടുപലം. എല്ലാംകൂടി കുഴിയമ്മിയിലിട്ട് അരയ്ക്കണം. അരയ്ക്കുന്നമുറ ചാറ് അടിയിൽ നിർദ്ദേശിക്കുന്നു.

മനുഷ്യമൂത്രത്തിൽ പൂനീറുകലക്കി കോഴിമുട്ടയുടെ വെള്ളക്കരുവൊഴിച്ച് അടച്ചുവയ്ക്കണം ഒന്നോരണ്ടോ ദിവസംകഴിഞ്ഞു നോക്കിയാൽ നിർമ്മലജലംപോലെ തെളിഞ്ഞുനിൽക്കും. ആ തെളിവുനീര് അരിച്ചെടുത്ത് അതിൽവേണം മുൻപറഞ്ഞ ചരക്കുകൾ അരയ്ക്കേണ്ടത്. അരച്ചതിനുശേഷം വില്ലയാക്കി വെയിലത്തുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു മുഴപ്പുടം ചെയ്യണം. നീറി ചുണ്ണാമ്പായിക്കിട്ടും. അതിൽ പകുതിതൂക്കം നവസാരം ചേർത്തു പൊടിച്ചു യോജിപ്പിച്ചു പിഞ്ഞാണിയിൽ വയ്ക്കുക!

ഒരു പരന്നചട്ടിയിൽ ചാണകമിട്ടു വെള്ളമൊഴിച്ചതിനുശേഷം പിഞ്ഞാണി അതിനുള്ളിൽ വയ്ക്കണം. പിഞ്ഞാണിയുടെ വിളുമ്പുകൾ ചട്ടിയുടെ വായിൽതട്ടിയിരിക്കണം. വെള്ളത്തിൽതൊട്ടിരിക്കയും വേണം. എന്നിട്ട് മേൽച്ചട്ടിമൂടി ശീലമൺചെയ്യണം. അനന്തരം ഉഷ്ണംതട്ടാത്ത ഒരു സ്ഥലത്തു കുഴിവെട്ടി വെള്ളമൊഴിച്ച്, തണുത്തതിനുശേഷം മുൻചൊന്ന ചട്ടി അനക്കംകൂടാതെ

ആ കുഴിയിൽവച്ചു മണ്ണിട്ടു മൂടണം. പതിനഞ്ചുദിവസം കഴിഞ്ഞു് എടുത്തുനോക്കിയാൽ പിഞ്ഞാണിക്കകത്തുണ്ടായിരുന്ന മരുന്നു നിർമ്മലജലംപോലെ ദ്രവാന്തരപ്പെട്ടിരിക്കുന്നതു കാണാം. ഇതാണു് വെടിയുപ്പുജയനീർ അരുവകജയനീരെന്നും ഇതിനുപേരുണ്ടു്. ഈ ജയനീരുകൊണ്ടു് സകല പുകച്ചരക്കുകളെയും ബന്ധിക്കാവുന്നതാണു്. പുകഞ്ഞുപോകാത്ത മറ്റു ചരക്കുകൾക്കു് ഈ ജയനീർ ഉപയോഗിക്കുന്നതായാൽ പുടസംസ്കാരത്തിൽ അവയുടെ സ്വതഗുണം നഷ്ടപ്പെട്ടുപോകാതെ ബന്ധിച്ചു നിറുത്തുകയും ചെയ്യും.

## മഹാദ്രാവകം

"മാരണമാം രോഗമെല്ലാം മാണ്ടു പോക
മഹത്താന ചരക്കെല്ലാം കട്ടിപ്പോക
കാരണമാം സിദ്ധരെല്ലാം മെച്ചിക്കൊള്ള
കൈമുറൈയായ് രസവാദം കൈക്കൊള്ളാക"

(മാരകമായരോഗങ്ങളെല്ലാം അന്തകനായിട്ടും മഹത്തായ പുകച്ചരക്കുകളെയെല്ലാം ബന്ധിക്കത്തക്കവിധത്തിലും സകല സിദ്ധന്മാരും പ്രശംസിക്കുമാറും രസവാദം ഹസ്താമലകസുലഭമായിത്തീരത്തക്കവണ്ണവും) ഒരു മഹാദ്രാവകത്തെ നിർദ്ദേശിക്കുന്നു എന്നാണു് ആചാര്യൻ ഈ യോഗത്തിന്റെ ആരംഭത്തിൽ അഭിപ്രായപ്പെട്ടിരിക്കുന്നതു്.

കടലാടി, നായ്ക്കുരണ, വാഴമാണം, വേലിപ്പരുത്തി, കരുതുമ്പം, തിരുതാളി, കുപ്പമേനി, തെങ്ങിൻവേരു്, മൂവില, തുത്തി, കൊടിക്കള്ളി(കമ്പിപ്പാല) എന്നിവ് ഇവ ഓരോന്നും വെവ്വേറെ ചുട്ടെടുത്ത ചാമ്പൽ ഒരിടങ്ങഴിവീതം വെവ്വേറെ സൂക്ഷിക്കണം.

ആനമൂത്രം, കഴുതമൂത്രം, മനുഷ്യമൂത്രം, വെള്ളാട്ടിൻമൂത്രം, കുതിരമൂത്രം, ഒട്ടകത്തിന്റെമൂത്രം, ഗോമൂത്രം ഇവ മൂന്നു ഇടങ്ങഴി വീതം. എല്ലാമൂത്രങ്ങളും ഒന്നിച്ചു കലർന്നു് അതിൽനിന്നും രണ്ടിടങ്ങഴി അളന്നു ഒരിനം ചാമ്പലിലൊഴിച്ചു കലക്കിയിളക്കിവച്ചിരുന്നു് ഒരുദിവസം കഴിഞ്ഞു പതിനാലുമടക്കുള്ള കട്ടിത്തുണിയിൽ തെളിവു് അരിച്ചെടുക്കണം. ആ തെളിനീരു് ചട്ടിയിൽവച്ചു കുറുക്കണം. കുഴമ്പുപാകത്തിലിറക്കി വെയിലിൽവച്ചു വററിച്ചാൽ ഉപ്പാകും. ഇപ്രകാരം പതിനൊന്നുജാതി ചാമ്പലും ഉപ്പാക്കണം.

പൂനീറു് (കലക്കിക്കാച്ചിയെടുത്ത ഉപ്പു്), കല്ലുപ്പു്, വെടിയുപ്പു്, ഇന്തുപ്പു്, കറിയുപ്പു്, കർപ്പൂരം, വെങ്കാരം, അന്നഭേദി, വളയലുപ്പു്, പാറയുപ്പു്, ചവിട്ടുപ്പു്, അട്ടുപ്പു്, നവസാരം, ചീനക്കാരം ഇപ്പറഞ്ഞ ഉപ്പുവർഗ്ഗങ്ങളും മുൻപറഞ്ഞ ചാമ്പലുപ്പുകളും

ഓരോന്നും ഈരണ്ടുപലവും വെടിയുപ്പ് ഇരുപത്തിയഞ്ചുപലവും ചീനക്കാരം ഇരുപത്തഞ്ചുപലവും കുഴിയമ്മിയിലിട്ട് കുപ്പമേനിച്ചാറും കടലാടിച്ചാറുംചേർത്തരച്ച് ചണമ്പയറളവിൽ വില്ലകളാക്കി ഉണക്കി വച്ചുകൊള്ളണം. അതിൽ അഞ്ചിലൊരുഭാഗം വില്ലയെടുത്ത് ദ്രാവകയന്ത്രത്തിൽ വച്ചു വിധിപ്രകാരം ദ്രാവകമിറക്കണം ആദ്യനീരും അന്ത്യനീരും തള്ളി സ്വീകരിക്കണം.

മുൻപു ബാക്കിയിരുപ്പുള്ള നാലുഭാഗം വില്ലകളിൽ ഒരുഭാഗമെടുത്ത് ഈ ദ്രാവകമൊഴിച്ചരയ്ക്കണം ദ്രാവകം മുഴുവൻ അരച്ചു പിടിപ്പിക്കണം. അനന്തരം വില്ലയാക്കി ഉണക്കി മുൻചൊന്നവിധം ദ്രാവകമിറക്കണം. ആ ദ്രാവകംകൊണ്ട്, ശേഷിപ്പുള്ള മൂന്നുഭാഗം വില്ലകളിൽ ഒരുഭാഗം എടുത്ത് അരച്ചു വില്ലകളാക്കിയുണക്കി ദ്രാവകമിറക്കേണ്ടതാണ്. ശേഷിച്ച രണ്ടുഭാഗം വില്ലകളും ഇതേപ്രകാരംതന്നെ ദ്രാവകമൊഴിച്ചരച്ച് വില്ലകളാക്കി പുടസംസ്കാരം ചെയ്യേണ്ടതാകുന്നു. ഒടുവിൽ കിട്ടുന്ന (അഞ്ചാംപ്രാവശ്യം ഇറക്കുന്ന) ദ്രാവകമാണ് മഹാദ്രാവകം എന്നു പറയുന്നത്. ഈ ദ്രാവകത്തിന്റെ തിരയടിക്കുമ്പോൾ പുകയുണ്ടാകരുത്. വിളക്കുകത്തുന്നതുപോലെ കെടാതെ എരിഞ്ഞുകൊണ്ടിരിക്കണം. മഹാദ്രാവകത്തെ അരക്ക കുപ്പിയിൽ സൂക്ഷിക്കേണ്ടതാകുന്നു. മററു കുപ്പികളിലോ ഭരണികളിലോ സൂക്ഷിച്ചാൽ അവ ഉരുകിപ്പോകും. പ്രസ്തുത ദ്രാവകം സേവിച്ചാൽ എട്ടുപ്രകാരത്തിലുള്ള ഗുല്മവും, ശൂല, പരിണാമശൂല, അന്നദവായു, എല്ലാവിധത്തിലുള്ള വയറുവേദനകൾ, ആന്ത്രവായു, വയററിൽകട്ടി, കപ്ലദരം, മഹോദരം, പെരുവയറ്, കാമില, പാണ്ഡു, മാസമുറക്കാലത്തുണ്ടാകുന്ന വയറുവേദനകൾ എന്നിവയെല്ലാം അനുപാനമറിഞ്ഞു ഉള്ളിലേക്കാണെങ്കിൽ പ്രയോഗിക്കുക! മേല്പടി രോഗങ്ങൾക്ക് വിധിച്ചിട്ടുള്ള ലേഹ്യം മുതലായ ഔഷധങ്ങളിൽ കലർത്തു കൊടുക്കുന്നത് ഏററവും ഫലപ്രദമാണ്.

പാഷാണവർഗ്ഗങ്ങളെ എല്ലാം ഈ ദ്രാവകംകൊണ്ടു മെഴുകാക്കാം. നവലോഹങ്ങളെ ലഘുവിൽ നീറുകയും ചെയ്യാം. രസവാദത്തൊഴിലിൽ ഈ ദ്രാവകത്തെ പലവഴിയിൽ പ്രയോഗിക്കാം. നവസാരം, രസം, ഗന്ധകം, വീരം, പൂരം, അരിതാരം, മനയോല, നാകം മുതലായ ചരക്കുകളെ മെഴുകാക്കി ബന്ധിച്ചു രസവാദം സാധിക്കാമെന്ന് പലർക്കും അഭിപ്രായമുണ്ട്.

## അയസ്സിന്ദൂരത്തിന്റെ പഥ്യം

അയസ്സിന്ദൂരം സേവിക്കുന്നവർ മത്തങ്ങ, മുതിര, കടുക്, മുളയരി, കത്തിരിക്ക, പുകയില, കഞ്ചാവ്, കറുപ്പ് ഇവ വർജ്ജിക്കണം. കാമാനുഷ്ഠാനത്തെപ്പററി ചിന്തിക്കപോലും ചെയ്യരുത്! പുളിയും

ഉപ്പും വർജ്ജിച്ചാൽ ഉത്തമമായ ഫലം സിദ്ധിക്കും. പശുവിൻ പാൽ യഥേഷ്ടം ഉപയോഗിക്കാം.

## അയസ്കാന്തസിന്ദൂരത്തിന്റെ പഥ്യം

അയസ്കാന്തസിന്ദൂരം സേവിക്കുന്നവർ ഉപ്പും പുളിയും ഉപേക്ഷിച്ചാൽ ഏഴുദിവസത്തിനുള്ളിൽ ഫലസിദ്ധിയുണ്ടാകും. ഉപ്പും പുളിയും ഉപേക്ഷിക്കുന്നില്ലെങ്കിൽ ഇച്ഛാപഥ്യത്തോടുകൂടി സേവിച്ചാൽ രണ്ടുവാരം സേവിക്കേണ്ടിവരും. കത്തിരിക്ക അകത്തിക്കീര കടുക് നല്ലെണ്ണ മത്തങ്ങ അമരയ്ക്ക മാങ്ങ ചക്കപ്പഴം ഇവ വർജ്ജിക്കുക എന്നുള്ളതാണ് ഇച്ഛാപഥ്യം.

## താമ്രഭസ്മത്തിന്റെ പഥ്യം

താമ്രഭസ്മത്തിന് ഉപ്പും പുളിയുമൊഴിച്ച് രുചികരമായ മറ്റുവസ്തുക്കൾ ഉപയോഗിച്ചു എന്നുവച്ചു വലിയ ദോഷമൊന്നും വരാനില്ല. എന്നിരുന്നാലും പുളിച്ചുതൈർ മുതലിറച്ചി ചെറുനാരങ്ങ കാടിനെല്ലിക്കാ ഇവയൊന്നും പാടില്ലതന്നെ. ചക്കപ്പഴം, വാഴപ്പഴം, പശുവിൻനെയ്, പാൽ, പഞ്ചസാര ഇവ സ്വീകാര്യങ്ങളാകുന്നു.

## രസത്തിന്റെ പഥ്യം

രസം സേവിക്കുന്നവർ മീൻ ഉപ്പ് ശീതവീര്യത്തോടുകൂടിയ പദാർത്ഥങ്ങൾ, അഗ്നിയെ മന്ദിപ്പിക്കുന്ന വസ്തുക്കൾ, തൈലവർഗ്ഗങ്ങൾ, കയ്പും പുളിയുമുള്ള സാധനങ്ങൾ ഇവ വർജ്ജിക്കേണ്ടതാകുന്നു.

## ചീനപ്പാവിന്റെ പഥ്യം

ചീനപ്പാവു സേവിക്കുന്നവർ മത്തൻ, നല്ലെണ്ണ, കളിപ്പാക്ക് മാനിറച്ചി, കയ്പു, പുളി, ഇഞ്ചി, കടുക് ഇവയെല്ലാം ഉപേക്ഷിക്കണം. മീൻവക യാതൊന്നും പാടില്ല. കോഴിയിറച്ചിയും പ്രാവിറച്ചിയും ചീനപ്പാവു സേവിക്കുന്നവർക്ക് അനിഷ്ടതയെ ചെയ്യുമെന്ന് അനുഭവത്തിലറിഞ്ഞിട്ടുണ്ട്.

## അഭ്യംഗസ്നാനത്തിന്റെ പഥ്യം

അഭ്യംഗസ്നാനം ചെയ്യുന്നവർ പുളിയും, തൈരും, പാലും, പാവയ്ക്ക, ഇലക്കറി, മത്സ്യവർഗ്ഗങ്ങൾ, മാംസം, അകത്തിക്കീര, പകയില, പകൽ ഉറക്കം, കാമാനുഷ്ഠാനം ഇവയും വർജ്ജിക്കണം. മാത്രമല്ല അടുത്തദിവസവും പഥ്യത്തെ ആചരിക്കേണ്ടതാകുന്നു.

## ഏതൊരു മരുന്നുസേവയ്ക്കും വർജ്ജിക്കേണ്ട പദാർത്ഥങ്ങൾ

പുളി, അമിതജലപാനം, ശരീരായാസം, താംബൂലചർവ്വണം,

ശർക്കര, പൊതംപയറു്, മോരു്, കടലപ്പരിപ്പു് ഇവ ഏതൊരൌഷധസേവയിലും വർജ്ജനീയങ്ങളാകുന്നു.

## ഹിതപദാർത്ഥങ്ങൾ

പൊന്നാങ്ങാണി, ചെറുകീര, അന്നുരുക്കിയ നെയ്യു്, കോവെള്ളു്, ചുണ്ടവറൽ, അമരപ്പിഞ്ചു്, വെളുത്തുള്ളി, മുരിങ്ങപ്പിഞ്ചു്, ചെറുപയറു്, അത്തിത്തളിരു്, മാങ്ങയണ്ടിപ്പരിപ്പു് ഇവ ഹിതാഹാരങ്ങളാകുന്നു. വിരാൽമീൻ, കുട്ടിക്കൊവി, ആമ മുതലായവയുടെ മാംസങ്ങളും, നെത്തോലിവറ്റലും, ഉടുമ്പും, കാട്ടെലിയും, ഉണക്കിയ വെളിയാട്ടിൻമാംസവും സ്വീകാര്യങ്ങളാകുന്നു.

## മേഹാരിനവനീതം

കൂവളത്തില ഇടിച്ചുപിഴിഞ്ഞചാറു് ഒരുഭാഗം, പശുവിൻനെയ്യു് രണ്ടുഭാഗം, രണ്ടിനും സമം കൽക്കണ്ടം അരച്ചു വെണ്ണയാക്കണം. വെണ്ണപോലെ മുറുകിയ രൂപത്തിൽ അരച്ചെടുക്കാൻ വളരെ പ്രയാസമാണു്. തന്നിമിത്തം ചാറിൽ കൽക്കണ്ടം ചേൎത്തു പാവാക്കി നെയ്ചേൎത്തു മൎദ്ദിച്ചു ലേഹ്യമാക്കി പ്രയോഗിച്ചുനോക്കിയതിൽ ഫലസിദ്ധിയുണ്ടായിട്ടില്ല. അതുകൊണ്ടു പ്രയാസപ്പെട്ടും അരച്ചുകൊണ്ടുതന്നെ വെണ്ണയാക്കി എടുക്കുകയാണു ചെയ്തിട്ടുള്ളതു്. അതിൻെറ ഫലം സ്തുത്യൎഹമാണെന്നും അനുഭവത്തിലറിയാൻ സാധിച്ചു. മേഹച്ചൂടു്, പൂയമേഹം, മേഹഗ്രന്ഥി, ചൊറിചിരങ്ങു്, മൂലച്ചൂടു് മുതലായ രോഗങ്ങൾക്കു് ഇതു നല്ല ഫലംചെയ്യും. മൂന്നുദിവസം ആറുനേരം ചെറുനാരങ്ങയോളം വലിപ്പത്തിൽ സേവിക്കുകയും പത്ഥ്യമാചരിക്കുകയും വേണം.

## ലോചനാമൃതം

കോഴിമുട്ട അവിച്ചു തോടിളക്കി മഞ്ഞക്കരു നീക്കണം. മഞ്ഞക്കരുവിരുന്ന സ്ഥാനത്തു വെള്ളക്കൽക്കണ്ടു പൊടിച്ചു നിറയ്ക്കണം. എന്നിട്ടു് നൂലുചുററിക്കെട്ടണം. അതിനെ കൊടിൽകൊണ്ടു പിടിച്ചു് കനലിൽവച്ചു് ചൂടുപിടിപ്പിച്ചാൽ അതിൽനിന്നും ജലനീർ ഇറങ്ങും. കൈപാകത്തോടുകൂടി നിർവ്വഹിച്ചു് ആ ജലനീർ ശേഖരിച്ചു കുപ്പിയിൽ സൂക്ഷിച്ചുകൊള്ളണം.

ഓരോതുള്ളി കാലത്തും വൈകിട്ടും മൂന്നുദിവസം കണ്ണിലൊഴിച്ചാൽ കണ്ണുവീക്കം, കണ്ണുകുത്തുക, ചെങ്കണ്ണു്, ദുർമ്മാംസം വളരുക, നീരൊലിക്കുക, കണ്ണെരിച്ചിൽ മുതലായ നയനരോഗങ്ങൾ മാറും.

## ഗർഭം ധരിക്കാൻ

കൂവളത്തിൻെറ പഞ്ചാംഗവും, ജീരകവും, ഉലുവയും, ഏലവും, ഗ്രാമ്പൂവും, അതിമധുരവും ഓരോഭാഗം ചൂൎണ്ണീകരിച്ചു യോജിപ്പിച്ചു

വച്ചിരുന്നു് തേനിൽ കുഴച്ചു് നെല്ലിക്കാത്തൂവു സേവിക്കണം. മൂന്നുദിവസം ആറുനേരം സേവിക്കേണ്ടതാണു്. ഗർഭം ധരിക്കും.

## താമ്രഗുരുസിന്ദൂരം

രസം, നവസാരം, മനശ്ശില, താമ്രം, വെള്ളപ്പാഷാണം, കാന്തം, വെളുത്തീയം, വെള്ളി, രസകർപ്പൂരം, അരിതാരം, ഗൗരീപാഷാണം, ഇരുമ്പുപൊടി, വീരം, ഗന്ധകം ഇവ ഓരോന്നും വിധിപ്രകാരം ശുദ്ധിചെയ്തു തുല്യതൂക്കത്തിൽ സ്വീകരിക്കണം. കല്ലുമേനിച്ചാറൊഴിച്ചു നാലുയാമമരച്ചു വില്ലതട്ടി ഉണക്കണം. ഈ യോഗത്തിൽ ഗന്ധകം നല്ലതുപോലെ അരച്ചതിനുശേഷം രസം അരച്ചു യോജിപ്പിക്കുവാനും അനന്തരം അരിതാരം ചേർത്തരയ്ക്കുകയും ഇതിനു മറ്റുള്ള മരുന്നുകൾ അരച്ചുചേർത്തതിൽപിന്നെ ചാറൊഴിച്ചരച്ചു പാകപ്പെടുത്തുകയും ചെയ്യേണ്ടതാണെന്ന കൈപാകവിധി നിർദ്ദേശനീയമാകുന്നു

ഒരു പുതിയ ചട്ടിയിൽ രണ്ടിടങ്ങഴി ഉപ്പിട്ടുനിരത്തി അമർത്തണം. മുമ്പുണക്കിയ വില്ല മദ്ധ്യഭാഗത്തു വയ്ക്കണം. മീതെയും രണ്ടിടങ്ങഴി ഉപ്പിട്ടുനിരത്തേണ്ടതാകുന്നു. അനന്തരം മേൽച്ചട്ടി മൂടി ശീലമൺചെയ്തുണക്കി അടുപ്പിൽവച്ചു ഒരേജാതി വിറകുകൊണ്ടു ഒൻപതുയാമം തീയെരിച്ചു ആറിയതിനുശേഷം എടുത്താൽ മുരുക്കിൻപൂവിന്റെ നിറത്തിൽ സിന്ദൂരമായിരിക്കും. ഈ സിന്ദൂരം മേൽച്ചട്ടിയിൽ പതംഗിച്ചുകിട്ടുമെന്നാണു് ഊഹിക്കാൻ ന്യായം കാണുന്നതു്. നേരേമറിച്ചു യോഗത്തിൽനിന്നും മനസ്സിലാകുന്നതുപോലെ വില്ലതന്നെ സിന്ദൂരരൂപത്തിൽ സിദ്ധിക്കുമെങ്കിൽ വെള്ളിയും താമ്രവും വെളുത്തീയവും ഇരുമ്പും കാന്തവും ആദ്യമേ മൃതീകരിച്ചുവേണം യോഗത്തിൽ ചേർക്കേണ്ടതെന്ന അഭിപ്രായപ്പെടാതിരിക്കാൻ നിവൃത്തിയില്ല

ഈ സിന്ദൂരം ജീരകപ്രമാണം സേവിക്കേണ്ടതാകുന്നു. തീരും വ്യാധികളും അനുപാനങ്ങളും അടിയിൽ വിവരിക്കുന്നു.

1. അമിതമായ കാമക്രീഡാപാരവശ്യംഹേതുവായിട്ടുണ്ടാകുന്ന സ്വപ്നസന്നിക്കു് ഇഞ്ചിച്ചാറു മുറിച്ചു് (വച്ചിരുന്നാൽ അടിയിൽ ഊറുന്നഭാഗം നീക്കിയെടുക്കുന്നതിനാണു മുറിക്കുകയെന്നു പറയുന്നതു്) തേൻചേർത്തു് സിന്ദൂരത്തെ പ്രയോഗിക്കുക.

2. കാട്ടുവാഴച്ചെടിയുടെ തളിരില സമം ജീരകവുംചേർത്തു് അരച്ചു മെഴുകുപാത്രത്തിലെടുത്തു് ഉരുട്ടി അതിനുള്ളിൽ സിന്ദൂരംവെച്ചു സേവിച്ചാൽ കർമ്മാന്തരജന്യമായ ബഹുമൂത്രംപോലും ശമിക്കുന്നതാണു്.

3. വായുരോഗങ്ങൾക്കു്, ചുക്കരച്ചു ഉരുട്ടി അതിൽ സേവിപ്പിക്കുക.

4. പശുവിൻപാലിൽ സേവിച്ചാൽ ശരീരശൈത്ത്യം പരിഹരിക്കപ്പെടും.

5. അഹോരാത്രം വിഷമിപ്പിച്ചുകൊണ്ടിരിക്കുന്ന ശൂലരോഗങ്ങൾക്കു കൊടുവേലി അരച്ചുരുട്ടി അതിൽ സേവിപ്പിക്കണം.

6. എല്ലാവിധ ക്ഷയരോഗങ്ങൾക്കും ശ്ലേഷ്മരോഗങ്ങൾക്കും ത്രികടുചൂർണ്ണം നെയ്യും തേനും ചേർത്തു മർദ്ദിച്ച് അതിൽ സേവിപ്പിക്കണം.

പ്രസ്തുതഗുളിക മൂന്നുദിവസം ആറുനേരം സേവിച്ചാൽ മതിയാകും. പശുവിൻപാലും നെയ്യും വേലിയാട്ടിന്റെ ഇളമാംസവും ചെറുപയറും ഹിതാഹാരമാകുന്നു. മത്സ്യവർഗ്ഗം യാതൊന്നും ഉപയോഗിച്ചുകൂടാ. പെരുംപയറു്, ഉഴുന്നു്, മൊച്ചക്കര, മത്തങ്ങ, കടുക്, എള്ളു്, തൈരു്, മോരു്, പഴഞ്ചോറു് ഇവയും ഉപ്പും, മുളകും, കയ്പുള്ള പദാർത്ഥങ്ങളും വായുവിനെ കോപിപ്പിക്കുന്ന പദാർത്ഥങ്ങളും കാമാനുഷ്ഠാനവും തീരെ വർജ്ജിക്കണം.

ആസന്നമരണാവസ്ഥയിലെ കഫകോപനിവാരണത്തിനും വായുവിന്റെ ക്രമീകരണത്തിനും പ്രയോഗിക്കാൻ ഈ ഔഷധം അത്യുത്തമമാകുന്നു.

## മൂത്രകൃച്ഛ്രത്തിനു്

ചായില്യം, സൗവീരം, രസം, രസകർപ്പൂരം ഇവ ഓരോ കഴഞ്ചു്. ത്രികടുക് പത്തുപലം. നേർവാളം പത്തുപലം. ഇവ ഓരോന്നും ശുദ്ധിചെയ്ത് യഥാവിധി കഴിയാമിയിലരച്ച് കൊമ്പു ഡപ്പിയിൽ സൂക്ഷിക്കണം. കുരുമുളകുപ്രമാണം തേനിൽ സേവിച്ചാൽ നീരടപ്പ്, മൂത്രയടപ്പ്, പിത്തകോപം ഇവ ശമിക്കും

## ത്രിമൂർത്തി മഷി

രസം, ഗന്ധകം, നേർവാളം, ചിരട്ടച്ചുട്ടകരി ഇവ സമം. ഇവ ഭസ്മസമം ചെറുതേൻ. തേനിനുതുല്യം പനങ്കരുപ്പട്ടി.

ആദ്യം ഗന്ധകം അരയ്ക്കണം. പിന്നീട് രസം അരച്ചുയോജിപ്പിക്കണം. അതിനുശേഷം നേർവാളവും അതുകഴിക്കെ ചിരട്ടക്കരി, കരുപ്പട്ടി ഇവയും ഒടുവിൽ തേനും അരച്ചു യോജിപ്പിക്കുക! അനന്തരം തേക്കാപ്പാലൊഴിച്ചരച്ചു പാകപ്പെടുത്തേണ്ടതാണ്. മെഴുകുപാകത്തിൽ മുറുകി പിഞ്ഞാണിഡപ്പിയിലോ കൊമ്പുഡപ്പിയിലോ സൂക്ഷിക്കുക! പണവിടപ്രമാണം സേവിപ്പിക്കണം. വാതവികാരം, മേഹരോഗങ്ങളും, ജ്വരങ്ങളും, ഉളുക്കുകളും, ഹിക്ക,

പ്രാണവായുവിന്റെ പ്രതിബന്ധം, കഫദോഷം, മയക്കം, നേത്രരോഗം, സ്ഥാവരവിഷങ്ങൾ ഇവ ശമിക്കും.

## ഉഷ്ണമേഹത്തിന്

മണത്തക്കാളിച്ചാറ്, ബ്രഹ്മിച്ചാറ്, ചെങ്കരിക്കിൻനീര്, പൊന്നാങ്ങാണിച്ചാറ്, പശുവിൻപാൽ, പിററാവണക്കെണ്ണ ഇവ ഓരോന്നിടം, കററാഴച്ചാററിൽ കട്ടക്കൊള്ളുന്നും വിരകി വച്ചിരുന്ന ഏട്ടത്ത ജയനീർ ഒരിടം. ഇവയെല്ലാംകൂടി ഒന്നിച്ച് കലർന്ന് ഒരുമാഹനിട രസകർപ്പൂരം പൊടിച്ചിട്ട് കാച്ചി മെഴുകുപാകത്തിൽ അരിച്ചെടുത്തു ചെറുകരണ്ടി അളവിൽ മൂന്നുദിവസം ആറുനേരം സേവിക്കണം.

ഉഷ്ണമേഹം, പാർശ്വഭാഗങ്ങളിലെ വേദന, കൊക്കിപ്പുക ഇവ ശമിക്കും. പഥ്യമാചരിക്കണം.

## നാമഗുരുതൈലം

ഗന്ധകം പലം അഞ്ച്, വെടിയുപ്പ് പലം രണ്ട്, നവസാരം കഴഞ്ച് രണ്ട്, അരിതാരം കഴഞ്ച് മൂന്ന്, സൗവീരം കഴഞ്ച് മൂന്ന്, പശുവിൻവെണ്ണ പലം എട്ട്, രസകർപ്പൂരം ഒരു കഴഞ്ച്. ഈ ആറു ചരക്കുകളും കഴിയമ്മിയിൽ പൊടിച്ച് യോജിപ്പിച്ച് വെണ്ണ ചേർത്ത് മഷിപോലരയ്ക്കണം. അനന്തരം അതിൽനിന്നും കുഴിത്തൈലമിറക്കുക. ഇതിനെ നാമഗുരുതൈലം എന്നു പറയുന്നു. ഗുരുമൂപ്പുപോലും ഇതിനോട് കിടപിടിക്കയില്ലെന്നാണ് ആചാര്യൻ പ്രശംസിക്കുന്നത്. ഇതിന്റെ പ്രയോജനം അനന്യസാധാരണമാകുന്നു.

## വാതമെഴുക്

രസം, ഗന്ധകം, വെള്ളപ്പാഷാണം, പൂരം, ചായില്യം, നേർവാളം, കർപ്പൂരം, തങ്കം, രസസിന്ദൂരം, ഗൗരീപാഷാണം, ശംഖ് പടികാരം, വെള്ളി, കറുപ്പ്, കാന്തം, സാമ്പ്രാണി, സൗവീരം ഇവ ശുദ്ധിചെയ്ത് സമവീതത്തിൽ സ്വീകരിക്കണം. കഴിയമ്മിയിലിട്ട് മുൻപറഞ്ഞ നാമഗുരുതൈലമൊഴിച്ച് നാലുയാമമരയ്ക്കണം. മെഴുകുപാകത്തിൽ മുറുക്കി ഡപ്പിയിൽ സൂക്ഷിച്ചുകൊള്ളണം. ഉഴുന്നുപ്രമാണം പനംകരുപ്പട്ടിയിൽ സേവിച്ചാൽ തീരുംവ്യാധികൾ ആചാര്യന്റെ വാക്കുകളിൽ വെളിപ്പെടുത്തുന്നു.

ഇല്ലെയില്ലെ കഫവാതസന്നിപുരമൊട്ടുകാസമൊട്ട് കട്ടവും
എല്ലുകിന്റെ വിരൈവാതച്ചൂലൈരണം ഇശൈളൈമോഷ മട്ട കൻമവും

കൊല്ലുകിൻറവലി മാറണ്ടെപ്പിനൊട്ട സുതകത്തൊട്ട മകോദര
രോഗകമഞ്ചാംകാമലെല ചതിപ്പും തൊണ്ടെപ്പോ-

(കൊട്ട പാവുന്തിടം

കല്ലടെപ്പു തലെവലി കിറന്തിവര കണ്ണമാലെ ജലതാമെയിർ
കണ്ണനീരിഴിവു കന്തലാനമുകിൽ കാസരോഗമുതലാനതും
എല്ലൈവിട്ടു എഴുകടൽകടന്തു പിണി എന്നപാട്ടുപട്ടമറികിലോം
ഇന്ത വാൻമെഴുക എന്തനാളുമുയിരെന്റുലാകമിതു തിന്റുമേ.

കഫജ്വരം, വാതജ്വരം, സന്നിപാതജ്വരം ഇവയും കാസവും, ക്ഷയവും, വാതശൂലയും, വ്രണവും, കഫദോഷവും, അസ്ഥിസ്രാവവും, കഠിനമായ വയറുവേദനയും, മാറടപ്പും ഗർഭാശയദോഷങ്ങളും, മഹോദരം, മഞ്ഞക്കാമില, ഛർദ്ദി, മാറുരോഗം, കല്ലടപ്പ്, തലനോവ്, ഗ്രന്ഥി, കണ്ഠമാല, മൂത്രാശയത്തെ സംബന്ധിച്ച ബഹുമൂത്രം മുതലായ രോഗങ്ങൾ, കാസരോഗം ഇവയും വിട്ടുമാറുമെന്ന് ആചാര്യൻ പ്രശംസിക്കുന്നു. ഈ ഔഷധത്തിന് പഥ്യം യാതൊന്നുമില്ലെന്ന് അറിയേണ്ടതാകുന്നു. പ്രസ്തുത രോഗത്തിന് പാഠഭേദം കാണപ്പെടുന്നു. ആ പക്ഷത്തിൽ പതിനാല് ചരണങ്ങൾ മാത്രമേ അറിയപ്പെടുന്നുള്ളൂ. അധികംപേരും സ്വീകരിച്ചിരിക്കുന്ന ശുദ്ധമായ പാഠത്തെയാണ് ഇവിടെ സ്വീകരിച്ചിരിക്കുന്നത്.

---

ഏഴാമദ്ധ്യായം

---

## നന്ദിമെഴുക്

ഏലം, വാൽമുളക്, അതിവിടയം, ഗ്രാമ്പൂവ് ഇവ ഓരോ കഴഞ്ചുവീതം തൂക്കി ഇളംവറുപ്പിൽ വറുത്തെടുത്ത് ചൂർണ്ണീകരിച്ചുവച്ചുകൊള്ളണം. എൺപതു ചേർക്കുരു എടുത്ത് മുക്കവെട്ടിക്കളഞ്ഞു ചാണകപ്പാലിൽ ഇട്ട് വേകിക്കണം. ആറിയതിനുശേഷം കഴുകി എടുക്കുക. പിന്നീട് ഇരുപതു കാഞ്ഞിരക്കുരു തൊലിപ്പട്ടച്ചാറിൽ വേകിക്കണം. ആറിയതിനുശേഷം കഴുകി എടുത്തുകൊള്ളണം. മുക്കാലിടങ്ങഴി പശുവിൻനെയ് ചട്ടിയിലൊഴിച്ച് കാഞ്ഞിരക്കുരുവും ചേർക്കുരുവുമിട്ടു കാച്ചുക. കുരുക്കൾ ഇളകി മുകളിൽ പൊന്തി വരുമ്പോൾ അവ ഒന്നൊന്നായി എടുത്തുകളയണം. എട്ടുപലം കരുപ്പട്ടി പൊടിച്ച് ആ നെയ്യിലിട്ടു പാവുകാച്ചണം. കരുപ്പട്ടി ഉരുകിവരുമ്പോൾ മുമ്പ് തയാറാക്കിയിട്ടുള്ള ചൂർണ്ണമിട്ട് ഇളക്കി യോജിപ്പിച്ച് ആറിയതിനുശേഷം മുക്കാലിടങ്ങഴി തേൻചേർത്ത്

യോജിപ്പിച്ച് കൊമ്പുഡപ്പിയിൽ സൂക്ഷിച്ചുകൊള്ളുക. പുത്തരിച്ചുണ്ടങ്ങാപ്രമാണം രണ്ടുനേരവും പന്ത്രണ്ടുദിവസം സേവിക്കണം.

ഗ്രന്ഥി, മേഹരോഗങ്ങൾ, ഭഗന്ദരം, ചിരങ്ങ്, ഗർഭാശയവായു, മുട്ടുവാതം, വിഷനീരിളക്കം, വിഷപാണ്ഡു, ശോഫം, പിത്തം, ഗുല്മം ഇവയെല്ലാം ശമിക്കും. ഈ ഔഷധത്തിന് പഥ്യാചരണനിർബന്ധമില്ല.

## സഞ്ജീവിനി മെഴുക്

രസകർപ്പൂരം, നേർവാളം, ചായില്യം, ഗ്രാമ്പൂവ് ഇവ രണ്ടു വരാഹനിടവീതം. സൗവീരം, വരട്ടുമഞ്ഞൾ, ചുക്ക്, ഗോരോചനാ, ഏലം ഇവ ഒരു വരാഹനിടവീതം. ആദ്യംപറഞ്ഞ നാലു മരുന്നുകളും ശുദ്ധിചെയ്തു കഴിയമ്മിയിലരച്ചു യോജിപ്പിച്ചതിനുശേഷം ഒടുവിൽ പറഞ്ഞവ അഞ്ചും യഥാക്രമം ചേർത്തരയ്ക്കണം. ഒടുവിൽ പിച്ചുപലം പനംകരുപ്പട്ടി ചേർത്തരച്ചു യോജിപ്പിച്ച് കൊമ്പുഡപ്പിയിൽ സൂക്ഷിക്കേണ്ടതാകുന്നു. ഉഴുന്നുപ്രമാണം സേവിക്കണം. പനംകരുപ്പട്ടിയിലാണ് സേവിക്കേണ്ടത്. വിഷപാണ്ഡു, വിഷനീരിളക്കം, ശോഫം, നിശ്ശക്തി, കഫകോപം, മന്ദാഗ്നി, വായുകോപം ഇവ ശമിക്കും. വായുപദാർത്ഥങ്ങളും എണ്ണയും കടുകും വർജ്ജിക്കേണ്ടതാണ്. മരുന്ന് ഒന്നുരണ്ടു നേരം സേവിക്കുമ്പോൾതന്നെ രോഗശമനം കണ്ടുതുടങ്ങും.

## ചണ്ഡമാരുതമെഴുക്

ചീനപ്പാവ്, കടുക്കാത്തോട് ഇവ നാലുപലംവീതം. ത്രികടുക്, കൊടുവേലിക്കിഴങ്ങ് ഇവ രണ്ടുപലംവീതം. കശകശ പലം ഒന്ന്. കടുകപ്പാലയരി, കാർകോലരി ഇവ അരപ്പലംവീതം. ജാതിപത്രി, ഗ്രാമ്പൂവ്, വാൽമുളക്, ജാതിക്ക, ഏലം, ചിററരത്ത, അതിമധുരം ഇവ കാൽപലംവീതം പ്രത്യേകം പ്രത്യേകം ചൂർണ്ണീകരിച്ചു തൂക്കിയെടുക്കണം. താളകം, ചായില്യം, സൗവീരം ഇവ ഒരുപലംവീതം. ഗോരോചന, രസകർപ്പൂരം, കുങ്കുമപ്പൂ, രസസിന്ദൂരം ഇവ കാൽപലംവീതം. ഇപ്പറഞ്ഞ ഇരുപത്തൊന്നു ചരക്കുകളും കഴിയമ്മിയിലരച്ചു യോജിപ്പിച്ചതിന്റെശേഷം ത്രിഫലാദികഷായം ഒഴിച്ചു നാലുയാമം അരച്ചു കല്ലോടുകൂടി നിഴലുണങ്ങിയതിൽപിന്നെ തേനൊഴിച്ചു മൂന്നുയാമനേരം അരച്ചു കൊമ്പുഡപ്പിയിൽ സൂക്ഷിക്കണം. കുരുമുളകുപ്രമാണം കരുപ്പട്ടിയിൽ സേവിപ്പിക്കണം. നാല്പതുദിവസം ഒൻപതുനേരം സേവിപ്പിക്കേണ്ടതാണ്. വായുപദാർത്ഥങ്ങളും എണ്ണയും കടുകും തള്ളണം. പശുവിൻപാലും നെയ്യും വെള്ളാട്ടിന്റെ ഉണങ്ങിയ ഇറച്ചിയും ഹിതമാകുന്നു.

## ഗ്രന്ഥിക വർത്തി

വെള്ളക്കുന്തിരിക്കം, ചായില്യം, വെള്ളിക്കാടിക്കാരം ഇവ ഒരു പലംവീതം. പശുവിൻവെണ്ണ പലം രണ്ട്. ആദ്യംപറഞ്ഞ മൂന്ന് ചരക്കുകളും വെണ്ണചേർത്തരച്ച് തുണിയിൽ തടവി വർത്തിയുണ്ടാക്കണം.

വർത്തി നെയ്‌വിളക്കിൽ കത്തിക്കണം. രോഗി മുഖംമൂടിട്ട വർത്തിദീപത്തിൽ നോക്കിക്കൊണ്ടിരിക്കണം. വിയർക്കുന്നതുവരെ അപ്രകാരമിരിക്കേണ്ടതാകുന്നു. വിയർത്തതിനുശേഷം മുഖംമൂടിമാററി വിയർപ്പ് ഇടച്ചുകളഞ്ഞു മേല്പടി വർത്തിപ്പുക മൂക്കിൽ വലിക്കണം. ഈ ചികിത്സ കഴിഞ്ഞാലുടൻ അപ്പോൾ കറന്ന പശുവിൻപാൽ കാച്ചാതെതന്നെ കാൽഇടങ്ങഴി സേവിക്കണം.

മാറാപ്പുണ്ണുകൾ, ഗ്രന്ഥികൾ, വിളച്ചിൽ, പാണ്ഡു, കാൽവീക്കം ഇവയെല്ലാം ശമിക്കും. ശൂലരോഗങ്ങളും മാറും. പ്രമേഹക്കുരു, കണ്ഠമാല ഇവയും ഒഴിഞ്ഞുമാറുന്നതാണ്.

## വീരച്ചുന്നം

ഒരു ഇരുമ്പുകിണ്ണം ഉലയിൽവച്ചു പഴുക്കെക്കാച്ചണം. ഉടനടിതന്നെ ആ കിണ്ണത്തിൽ വീരക്കട്ടയിട്ട് മൺചട്ടികൊണ്ടടയ്ക്കണം. ആറിയതിനുശേഷം എടുത്തു നോക്കിയാൽ ചട്ടിക്കകത്തു വീരപതംഗം പററിയിരിക്കുന്നതു കാണാം. ശരീരസ്ഥിതിയറിഞ്ഞു ജീരകപ്രമാണം സേവിപ്പിക്കണം. ജീരകപ്രമാണം ഉത്തമമാത്രയാകയാൽ ക്ഷീണശരീരന്മാർക്കു മാത്ര കറയ്ക്കേണ്ടതാകുന്നു.

1. മുത്തങ്ങയും വിഷ്ണുക്രാന്തിയും കൊണ്ടുള്ള കഷായത്തിൽ കൊടുത്താൽ സർവ്വ ക്ഷയങ്ങളും ശമിക്കും

2. കൊടുവേലിക്കിഴങ്ങുകഷായത്തിൽ കൊടുത്താൽ ഗുല്മരോഗങ്ങളും ശൂലവായുക്കളും നശിക്കും.

3. ത്രികടുകലേഹ്യത്തിൽ പ്രയോഗിച്ചാൽ എല്ലാം വ്യാധികളും ഭേദപ്പെടുന്നതാണ്

അനുഭവസിദ്ധമായ അറിവിനെ ആസ്പദമാക്കി ഈ സംവീരപതംഗചൂന്നത്തിന്റെ പ്രയോഗത്തെ സംബന്ധിച്ച ചില നിർദ്ദേശങ്ങൾ ഇവിടെ നൽകുന്നതു സന്ദർഭോചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു. ക്ഷയരോഗികൾക്ക് ഈ ഔഷധം അഭിലഷിക്കത്തക്കഒന്നാണ്. എന്നാൽ ഔഷധം ശോധനപരമാകയാൽ ശരീരശക്തിയും ഓജസ്സും തീരെ ക്ഷയിച്ചിരിക്കുന്ന ക്ഷയരോഗികൾക്ക് ഇതു പ്രയോഗക്ഷമമല്ല. അതുകൊണ്ട് ധാതുക്ഷയം അത്രവളരെ സംഭവിച്ചിട്ടില്ലെന്നു വിശ്വസിക്കത്തക്ക നിലയിലാണ് രോഗിയുടെ അവ

സ്ഥയെങ്കിൽ ജീരകത്തിലും കുറഞ്ഞമാത്രയിൽ വിശേഷജ്ഞനായ വൈദ്യൻ പ്രയോഗിക്കേണ്ട ഔഷധമാണിതു്. ഏതുനിലയിലും രണ്ടോ മൂന്നോ വേണ്ടിവന്നാൽ നാലോ പ്രാവശ്യത്തിൽ കൂടുതൽ സേവിപ്പിക്കാൻ പാടില്ല. സൌവീരാഞ്ജനം പാഷാണവർഗ്ഗത്തിൽപ്പെട്ടതാണെന്നും ഇപ്പറഞ്ഞ പതംഗമുന്നതിന്റെ ചികിത്സ ഒരുതരം പച്ചവെട്ടു സമ്പ്രദായമാണെന്നും വൈദ്യന്മാരിലധികംപേരെയും പറഞ്ഞറിയിക്കണമെന്നില്ലല്ലോ.

ചരക്കുകളുടെ സ്വഭാവവും അതുകൊണ്ടുണ്ടാകുന്ന മരുന്നുകളുടെ സ്വഭാവവും രോഗത്തിന്റെ അവസ്ഥയും രോഗിയുടെ ശരീരസ്ഥിതിയും പ്രായവും താൽക്കാലിക ദോഷകോപവും വഴിപോലെ അറിവാൻകഴിവുള്ള വൈദ്യന്മാർ്‌ ഏതു പാഷാണച്ചരക്കുകളും എവിടെയും പ്രയോഗിക്കാൻ അധൈര്യം തോന്നുകയില്ല. അവരെ ഭയപ്പെടേണ്ട ആവശ്യം രോഗികൾക്കില്ലതന്നെ.

## ചൊറിചിരങ്ങിനു ചികിത്സ

നാകം മൂശയിൽവച്ചുരുക്കണം. ഉരുകി ആടിനില്ക്കുമ്പോൾ രസം യോജിപ്പിക്കണം. അതിനുശേഷം കഴിയമ്മിയിലിട്ടു് സമം ഗന്ധകംചേർത്തു് പൂക്കൈതച്ചാറ്റിൽ അരച്ചു് കഴമ്പുപാകത്തിൽ വച്ചുകൊള്ളണം.

ഈ കഴമ്പു് ചൊറിചിരങ്ങുകളിൽ പൂശി ഒന്നരണ്ടുനാഴിക കഴിഞ്ഞതിനുശേഷം മുത്തങ്ങാക്കിഴങ്ങ് ചൂടുവെള്ളത്തിലരച്ചു്, ആ അരപ്പുതേച്ചു് ചൂടുവെള്ളത്തിൽ കുളിക്കണം. ഇങ്ങനെ തുടർന്നു ശീലിച്ചുവന്നാൽ എത്ര പഴക്കംചെന്ന ചൊറിചിരങ്ങുകളും വിട്ടൊഴിയുന്നതാണു്.

## ഗുരുപട്ടംരെപ്പ്

ഗൌരീപാഷാണം, സൌവീരം, രസകർപ്പൂരം, കാന്തം, രസം, ചായില്യം, താളകം, മനശ്ശില, ഇരുമ്പു്, വെള്ളപ്പാഷാണം, ഗന്ധകം. ഈ പതിനൊന്നു ചരക്കുകളും യഥാവിധി ശുദ്ധി ചെയ്തും ഇരുമ്പും കാന്തവും മൃതീകരിച്ചും കഴിയമ്മിയിലിട്ടു് കപ്പമേനിച്ചാറ്റിൽ മൂന്നുയാമനേരം അരയ്ക്കണം. കല്ലോടുകൂടി നിഴലുണക്കിയശേഷം വെറ്റിലച്ചാറ്റിൽ മൂന്നുയാമം അരയ്ക്കുക. നിഴലുണങ്ങിയതിൽപിന്നെ ചെമ്പരത്തിപ്പൂവിൻചാറ്റിൽ മൂന്നുയാമമരച്ചു് നിഴലുണക്കേണ്ടതാണു്. ഒടുവിൽ വേലിപ്പരുത്തിച്ചാറ്റിൽ മൂന്നുയാമസമയമരച്ചു് വില്ലയാക്കി ഉണക്കി ഇരട്ടപ്പൂവരശില കൊണ്ടു പൊതിഞ്ഞു പട്ടുനൂൽചുറ്റി ഏഴു ശീലമൺചെയ്തുണക്കിയതിനുശേഷം ഒരു മൺചട്ടിയിൽവച്ചു മേൽചട്ടിമൂടി ശീലമൺ

ചെയ്തുണക്കി അടുപ്പിൽവച്ചു രണ്ടുയാമം തീയെരിക്കണം. കരിഞ്ഞു കിട്ടും. അതിനെ കക്കാച്ചുണ്ണാമ്പിൻെറ തെളിവൊഴിച്ചു നാലുയാമ നേരമരയ്ക്കണം. അനന്തരം വില്ലതട്ടി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു കുഴിപ്പുടമിടണം. ആറിയതിനുശേഷമെടുത്തു പൊടിച്ചു് സൂക്ഷിച്ചുകൊള്ളുക. നിറം കറുപ്പുതന്നെയായിരിക്കും.

ഈ ഗുരുപട്ടുകറുപ്പിൻെറ തീരാവ്യാധികളെപ്പററി പറഞ്ഞു തുടങ്ങുന്നിടത്തു് "ഇതിൻപേരൈക്കേട്ട പിണിയാവുമോട്ടം" എന്നാണ് അഭിപ്രായപ്പെട്ടിരിക്കുന്നതു്. മുറപ്പനി, സന്നിപാതജ്വരം, ഇടവാഴ്, മഹാവ്രണജ്വരം, ഗ്രന്ഥികരം, മേഹച്ചൊറി, മേഹപ്പുറ്റുകരം, ശോണത്തടിപ്പുകരം ഇവയെല്ലാം ഈ ഔഷധംകൊണ്ടു ശമിക്കുന്നതാണ്. ഒരു ഉലുവാത്തൂക്കമാണ് ഒരു നേരത്തേക്കുള്ള മാത്ര. യുക്തമായ അനുപാനങ്ങളിൽ സേവിപ്പിക്കണം. പുളിയും പുളിയുള്ള പദാർത്ഥങ്ങളും ഈ ഔഷധത്തിൻെറ വിരോധികളാണ്. പഥ്യത്തോടുകൂടി സേവിച്ചാൽ കൈകണ്ട ഫലംകിട്ടും.

## ഉൻമാദത്തിൻെറ ചികിത്സ

വായു കോപിച്ചു് മലത്തെ ബന്ധിച്ചു ജലത്തെയും തടുത്തു എപ്പോഴും നിലവിളിച്ചുകൊണ്ടും മാതാവിനെ വിട്ടുപിരിയാതെയും മുലകുടിക്കാതെയും വിരണ്ടുനോക്കിയും ഔദ്ധത്യം പ്രകടിപ്പിച്ചുമുള്ള ലക്ഷണങ്ങൾ കാണുമ്പോൾ ആ ശിശുവിൻെറ രോഗം ഉൻമാദമാണെന്നു മനസ്സിലാക്കണം.

ഉൻമാദമെന്ന ബാലരോഗത്തിന് നിലവേമ്പു്, ശിവനാർവേമ്പു് ഇവയുടെ വേരും വേപ്പിൻതൊലി, വെളുത്തുള്ളി, കായം ഇവയും ഓരോ കഴഞ്ചരച്ചു് അരയിടങ്ങഴി ആവണക്കെണ്ണയിൽ കലക്കി കാച്ചിയരിച്ചു കാശിടക്കണക്കിൽ കൊടുക്കണം. മാതാവു് ഇച്ഛാപഥ്യം ആചരിക്കണം

## ജലമാന്തത്തിൻെറ ചികിത്സ

വെള്ളംപോലെ വയറിളകും. മലത്തിൽ പല വസ്തുക്കളുണ്ടായിരിക്കും. ശരീരം ശോഷിക്കും. കണ്ണുകൾ മേല്പോട്ടു ചൊരുകിപ്പോകും. വാത്സല്യനിധിയായ മാതാവിൻെറ മുഖത്തു നോക്കുകപോലും ചെയ്യുകയില്ല. ഈ ലക്ഷണങ്ങൾ കണ്ടാൽ ജലമാന്തമാണെന്നു അറിയണം.

ജലമാന്തരോഗം ബാധിച്ച കുട്ടികൾക്കു തിപ്പലിയും കുരുമുളകും ചൂർണ്ണീകരിച്ചു കടമ്പില അരിഞ്ഞു മേൽപടി ചൂർണ്ണം കലർന്നു പുട്ടുവിച്ചു പിഴിഞ്ഞെടുത്ത നീര് മൂന്നുപ്രാവശ്യം കൊടുക്കണം. ജല

മാന്തരോഗം ശമിക്കും. മാന്തളിരുപോലെ കുട്ടി ശോഷിക്കുകയും ചെയ്യും.

## കണരോഗം

പിത്തംകോപിച്ചു വായുവിനെത്തടുത്തു ശരീരത്തിൽ സർവ്വദാ ചൂടും "കനകന"പ്പും ഉണ്ടായിരിക്കും. വായുണങ്ങും. എപ്പോഴും തണ്ണീർദ്ദാഹമുണ്ടായിരിക്കും. വഴുവഴുപ്പോടുകൂടി മലംകഴിയും. സർവ്വദാ കരച്ചിലും നിർബ്ബന്ധബുദ്ധിയും ഉണ്ടാകും. ഈ ലക്ഷണങ്ങൾ കണ്ടാൽ കണരോഗമാണെന്നറിയണം.

കുട്ടികളുടെ കണരോഗത്തിന്, വെള്ളറുക്, വിഷ്ണുക്രാന്തിവേര്, കുമിഴിൻവേര്, ചിത്രപ്പാല, പൊൻകയ്യോന്നി, മാതളത്തിൻവേര് ഇവ ചേർത്ത് എണ്ണകാച്ചി മെഴുകുപാകത്തിൽ അരിക്കണം. ഗുല്ഗുലം, ജീരകം ഇവ രണ്ടും പൊടിച്ച് എണ്ണയിൽ തൂകി വച്ചിരിക്കണം. ആ എണ്ണ കാശിട അളവിൽ സമം മുലപ്പാൽ ചേർത്തു മൂന്നുദിവസം കൊടുക്കണം. രോഗശമനമുണ്ടാകുന്നതാണ്.

## വിക്കലിനു ചികിത്സ

1. നെൽപ്പൊരി, പഞ്ചസാര, തിപ്പലി, മാൻകൊമ്പ് ഇവ മുലപ്പാലിൽ ഉരച്ചു കൊടുത്താൽ ഹിക്ക ശമിക്കും.
2. കൂവളത്തിൻവേര്, നെൽപ്പൊരി, പഞ്ചസാര, തിപ്പലി ഇവ തേനിൽ കൊടുത്താൽ വിക്കൽ അടങ്ങും.
3. മാതളപ്പഴത്തിൻതോട്, നെൽപ്പൊരി, തിപ്പലി, പഞ്ചസാര ഇവ തേനിൽ കൊടുത്താൽ വിക്കലും ഛർദ്ദിയും തീരും.
4. അതിമധുരം, ജീരകം, വെൺകാരം, കൊട്ടം, തിപ്പലി, കല്ക്കണ്ടം ഇവ സമം ചെറുനാരങ്ങാനീരിൽ കൊടുത്താൽ വിക്കലും അതിസാരവും തണ്ണീർദ്ദാഹവും ശമിക്കും.

## കാസത്തിനു ചണ്ഡമാരുതലേഹം

കണ്ടകാരിച്ചുണ്ട, തുഴുവള, മുളകുതക്കാളി, ശംഖുപുഷ്പത്തിൻഇല, ആടലോടകത്തില, തുളസിയില ഇവയുടെ നീരുകൾ ഒരോന്നും കാൽഇടങ്ങഴി. കണ്ടകാരിച്ചുണ്ട പച്ചകിട്ടാൻ പ്രയാസമുള്ളവർ കഷായമിട്ടെടുത്തുകൊള്ളണം. നീരുകളെല്ലാം പുതിയ മൺപാത്രത്തിലൊഴിച്ച് തിളപ്പിക്കണം. പകുതി വറ്റുമ്പോൾ അഞ്ചുപലം കരുപ്പട്ടി ഉടച്ചുചേർത്തു പാവാക്കണം.

പൊടിച്ചുചേർപ്പാൻ:—കടുക്കാത്തോട്, തിപ്പലി, ചിററരത്ത ഇവ പത്തുകഴഞ്ചുവീതം. ഇവയുടെ ചൂർണ്ണംചേർത്തിളക്കി ഒരുതുടം നെയ്യുംചേർത്തു മർദ്ദിച്ച് ആറിയതിനുശേഷം രണ്ടുതുടം തേനും ചേർത്തു യോജിപ്പിച്ച്, നെയ്യിൽ മയങ്ങിയ ഭാണ്ഡത്തിൽ സൂക്ഷിക്കണം.

താന്നിക്കാപ്രമാണം സേവിച്ചുവന്നാൽ കാസങ്ങളെല്ലാം ശമിക്കും. പുളി തള്ളിയും ഉപ്പുവറുത്തുചേർത്തുംസേവിച്ചാൽ വളരെ വേഗത്തിൽ ഫലസിദ്ധിയുണ്ടാകും. പിഞ്ചുമുരിങ്ങക്ക, പിഞ്ചുവഴുതിനങ്ങ, നറുനെയ്യ്, തുവരൻപരിപ്പ്, ഇലക്കിര, തൂതുവള ഇവയെല്ലാം ഉപയോഗിക്കാം.

## മന്ദാരകാസത്തിന്

കുരുമുളക്, കൽക്കണ്ട്, പശുവിൻനെയ് ഇവ കഴിയന്നിയിലിട്ട് ഒരുയാമനേരം അരയ്ക്കണം പശപോലെ മുറുകിയ പാകത്തിൽവരുമ്പോൾ വടിച്ചെടുത്ത് നെയ്യിൽ മയക്കിയ പാത്രത്തിലിട്ടുവയ്ക്കണം. മൂന്നുദിവസം പഴകിയതിനുശേഷം സേവിച്ചുതുടങ്ങാം. താന്നിക്കാഅളവ് രണ്ടുനേരവും സേവിക്കണം. ഇപ്രകാരം ഒരു മണ്ഡലം സേവിച്ചാൽ മന്ദാരകാസം മാറും.

## പഞ്ചസാരക്കുഴമ്പ്

പഞ്ചസാര നാലു കഴഞ്ച്, തിപ്പലി രണ്ടു കഴഞ്ച്, ചുക്ക മൂന്നു കഴഞ്ച്, ഏലത്തരി ഒരുകഴഞ്ച് ഇവ ചൂർണ്ണീകരിച്ചു വച്ചിട്ട് കാച്ചിയ പശുവിൻപാൽ അനുപാനമാക്കി സേവിച്ചാൽ പിത്തവും തലവേദനയും ഓക്കാനവും വിട്ടുമാറും.

## ഛർദ്ദിക്ക്

കുരുമുളക്, ചുക്ക്, തിപ്പലി, കൂവളത്തിൻവേര്, കൊത്തമല്ലി ഇവ സമവീതം. യഥാവിധി കഷായം കുറുക്കി സേവിച്ചാൽ ഛർദ്ദിയും ഹിക്കയും ശമിക്കും. നെഞ്ചുനോവിനും നന്ന്.

## ത്രിഫലാദിചൂർണ്ണം

തിപ്പലി മൂന്നുപലം, ചിററരത്ത രണ്ടുപലം, കുരുമുളക്, ഏലത്തരി, വാൽമുളക്, ഗ്രാമ്പൂവ്, ഇലവർങ്ഗപ്പട്ട, ത്രിഫല, ജാതിപത്രി, വിഴാലരി, [illegible], ചെറുതേക്ക്, പെരുംജീരകം, [illegible], അമുക്കുരം, അതിമധുരം, ജാതിക്ക, ലവംഗപത്രി, കൊത്തമല്ലി, താലീശപത്രി, ജീരകം, അത്തിത്തിപ്പലി, നറുക്കമൂലം ഇവ മൂന്നുകഴഞ്ചുവീതം. തൂതുവള, കയ്യോന്നി, കണ്ടകാരിച്ചുണ്ട ഇവ ഉണക്കിപ്പൊടിച്ച് നാലുപലംവീതം. ഇവയെല്ലാം പ്രത്യേകം പ്രത്യേകം ചൂർണ്ണിച്ച് ഒന്നിച്ചുചേർത്ത് ആകെത്തൂക്കത്തിൽ പകുതിതൂക്കം പഞ്ചസാരചേർത്തു കലർത്തി വച്ചുകൊള്ളണം. ഇരുപതുദിവസം മുടങ്ങാതെ രണ്ടുനേരവും തേനിൽ സേവിച്ചുവന്നാൽ കഫകോപവും കാസവും ക്ഷയവും അരോചകവും ഛർദ്ദിയും വായുവും വയറുവേദനയും ശമിക്കും. ഉഷ്ണച്ചൂടിനും പിത്തത്തിനും നെയ്യിൽ സേവിക്കണം.

മാതളംപഴത്തിന്റെ ചാറിൽ സേവിച്ചാൽ പിത്തകോപം ഉടനെ ശമിക്കും. പുളിയും പുകയും കയ്പുള്ള പദാർത്ഥങ്ങളും മോഹം വർജ്ജിക്കുകയും വേണം.

## മേഹലക്ഷണം

മേഹം മൂന്നുപ്രകാരത്തിലുണ്ട്. കൗപീനത്തിൽ മഞ്ഞനിറത്തിൽ കറയാളംകണ്ടാൽ പിത്തമേഹവും, വെള്ളനിറത്തിൽ കണ്ടാൽ വാതമേഹവും, മഷിലിന്റെനിറത്തിൽ കണ്ടാൽ കഫമേഹവുമാണെന്നറിയണം. പിത്തവും വായുവും കോപിക്കുമ്പോൾ മൂത്രനാളത്തിൽ എരിച്ചിലുണ്ടാകും. മൂത്രത്തെ പ്രതിബന്ധിക്കുകയും ചെയ്യും. വാതം അധികമായി കോപിച്ചാൽ മൂത്രനാളത്തിൽ നോവുണ്ടാകും; എരിച്ചിലുമുണ്ടാകും. കല്ലടപ്പിനും കാരണം വാതകോപമാണ്. വാതപ്രധാനമായ മേഹരോഗത്തിൽ ശരീരത്തിന് ഉലച്ചിലും ദേഹത്തിൽ കറുത്തനിറമാളങ്ങളും ധാതുനഷ്ടവും തണ്ണീർദാഹവും ഉണ്ടാകും. വാതത്തോടുകൂടി കഫവും കോപിക്കുന്നുവെങ്കിൽ മൂത്രത്തെ പ്രതിബന്ധിക്കയില്ല. വെള്ളപോക്കും കാണുകയില്ല. ശരീരത്തിൽ തീപോലെ ചൂടുണ്ടാകും. അതാതായ്മയും ചുമയും ഉണ്ടാകും. ശരീരത്തിന്ന പുകച്ചിലും ഉണ്ടാകും. വാതത്തോടുകൂടി കഫവും പിത്തവും കോപിക്കുമ്പോൾ തണ്ണീർദാഹം വർദ്ധിക്കും. ആഹാരംകഴിച്ചാൽ ഉടനെ കാന്തലുണ്ടാകും. എല്ലായ്പോഴും വായിൽ വെള്ളമൂറിക്കൊണ്ടിരിക്കും. വായ് എപ്പോഴും മധുരിക്കുകയും ചെയ്യും. രക്തമേഹത്തിന്ന കാരണം പിത്തവും കഫവും കോപിക്കുന്നതാണ്.

## ജീരകാദിചൂർണ്ണം

ജീരകം വരാഹനിട 3, കടുക്ക വരാഹനിട 3, തേററാമ്പരൽ വരാഹനിട 10, കൊത്തമ്പാല വരാഹനിട 7, അതിമധുരം വരാഹനിട 9, കച്ചോന്നി വരാഹനിട 13, ചുക്ക് വരാഹനിട 13, മുത്തുമുസ്തക്കവേര് വരാഹനിട 6, വരട്ടുമഞ്ഞൾ വരാഹനിട 18, ഇരുവല വരാഹനിട 25, തിരുവട്ടപ്പശ വരാഹനിട 19, ഖർജ്ജൂരം വരാഹനിട 6, നെല്ലിക്ക വരാഹനിട 4, മുന്തിരിങ്ങ വരാഹനിട 14, ഇലവർങ്ഗപ്പട്ട വരാഹനിട 7, തിപ്പലി വരാഹനിട 10, ജടാമാഞ്ചി വരാഹനിട 12, മുത്തങ്ങ വരാഹനിട 15, ചന്ദനം വരാഹനിട 17, ഞെരിഞ്ഞിൽ വരാഹനിട 20, ചെങ്ങഴുനീർക്കിഴങ്ങ് വരാഹനിട 25 ഇവ യഥാവിധി ചൂർണ്ണീകരിച്ച് സമഭാഗം പഞ്ചസാരയും എട്ടുവരാഹനിട അഭ്രകസിന്ദൂരവുംചേർത്ത് യോജിപ്പിച്ചുവച്ചുകൊള്ളണം. യഥായുക്തം നെയ്യിലോ തേനിലോ രണ്ടുനേരവും സേവിപ്പിക്കണം. ത്രിദോഷങ്ങളും കോപിച്ചുണ്ടാകുന്ന

ജ്വരങ്ങളും നീരൊഴിവ്, രക്തമേഹം, ശുക്ലമേഹം, മൂത്രമാലിന്യങ്ങൾ, മൂത്രകൃഛ്റം, ബിന്ദുമൂത്രം, വയററിൽ കാന്തൽ, അല്പാവമേഹം, ഗ്രഹണി, എലിവിഷം, പൈത്യം, കുറുക്കൻകടിച്ചവിഷം, കാമില, കാസം, ക്ഷയം, പാണ്ഡു, അമിതമായ തണ്ണീർദ്ദാഹം, ശരീരം നടുങ്ങുക എന്നിവയും ഭേദമാകും.

## അശ്വഗന്ധാദിചൂർണ്ണം

അശ്വഗന്ധം വരാഹനിട 64, തിപ്പലി പലം 16, കൊത്തമ്പാലരി പലം 7, താലീസപത്രി പലം 5, ഏലത്തരി പലം 3, ഗ്രാമ്പൂവ് പലം 1, ചുക്ക് വരാഹനിട 32, മുളക് പലം 8, പെരിഞ്ചീരകം പലം 6, ഇലവർങ്ഗപ്പട്ട പലം 4, ചെറുനാഗപ്പൂവ് പലം 2 ഇവ യഥാവിധി ചൂർണ്ണീകരിച്ച് മണൽപഞ്ചസാര സമം ചേർത്ത് നെയ്യിലോ തേനിലോ യഥായോഗ്യം സേവിപ്പിക്കണം. കാസത്തിനും ഉഷ്ണസംബന്ധമായ സകല രോഗങ്ങൾക്കും സേവിപ്പിക്കാം. അമുക്കുരം പാലിൽ ശുദ്ധിചെയ്തുകൊള്ളണം. മററു ചരക്കുകളെല്ലാം ഇളംവറുപ്പിൽ വറുത്തെടുത്തുകൊള്ളണം.

## ധാന്യാദിചൂർണ്ണം

കൊത്തമ്പാലരി പലം 6, കൽക്കണ്ടു പലം 12, അതിമധുരം, കരിഞ്ചീരകം, ചതകുപ്പ, ജീരകം, ഗ്രാമ്പൂവ്, ചിററിലവർങ്ഗപ്പട്ട ഇവ 1 പലം വീതം യഥാവിധി ചൂർണ്ണിച്ച് സൂക്ഷിച്ചുകൊള്ളണം. രണ്ടുനേരവും സേവിപ്പിക്കണം. കരളെരിച്ചിൽ, നെഞ്ചുവേദന, തലവേദന, പിത്തനീരുറക, കണ്ണിൽനിന്നൊഴുകുക ഇവ ശമിക്കും. സുഖനിദ്രയും ശരീരബലവും ഉണ്ടാകും. ഇരസ്സും കൃമിക്കും നന്ന്. നടുവുവേദനയും കല്ലടപ്പും പിത്തകോപവും മാറും. കണ്ണുവേദന, കഫകോപം ഇവ ശമിക്കും. തൊണ്ടയിൽപുണ്ണും ശരീരശോഷവും വിട്ടുമാറും. ഇഷ്ടാപഥ്യം ആചരിക്കണം.

## ദ്രാക്ഷാദിചൂർണ്ണം

മുന്തിരിങ്ങ, നെൽപ്പൊരി, രാമച്ചവേര്, ജാതിക്ക, പെരുനാഗപ്പൂ, ഇരുവേലി, ഖർജ്ജൂരം, നെല്ലിക്ക, ജാതിപത്രി, തിപ്പലി, ആമ്പൽകിഴങ്ങ്, പച്ചമുന്തിരിങ്ങ, നറുനണ്ടിവേര്, മുത്തങ്ങ, ഗ്രാമ്പൂവ്, ഏലത്തരി, അതിമധുരം, കൂവനൂറ്, ചന്ദനം, ചെറുനാഗപ്പൂ, കൊത്തമ്പാലരി ഇവ 2 പലംവീതം. ഇതെല്ലാം വിധിപ്രകാരം ചൂർണ്ണീകരിച്ച് സമം ശർക്കരയുംചേർത്ത് പശുവിൻപാലിലെങ്കിലും പശുവിൻനെയ്യിലെങ്കിലും തേനിലെങ്കിലും യഥായുക്തം സേവിപ്പിക്കണം. രണ്ടുനേരവും സേവിക്കേണ്ടതാണ്. മോഹജ്വരം,

പാണ്ഡു, കാമില, രക്തമൂത്രം, കൈകാൽഎരിച്ചിൽ, തലകറക്കം മൂർച്ഛ ഇവയും മൂത്രത്തിലെ മഞ്ഞനിറവും മാറും.

## ഏലാദിചൂർണ്ണം

ഏലത്തരി, ഗ്രാമ്പൂവ്, താലീസപത്രി, തിപ്പലി ഇവ 10 കഴഞ്ചുവീതം, കുരുമുളക്, ചെറുതേക്ക്, റൊട്ടിയുപ്പ്, കർക്കടകശൃംഗി, തിപ്പലിവേര്, ചിററരത്ത, ഇന്തുപ്പ്, വളയലുപ്പ് ഇവ 8 കഴഞ്ചുവീതം യഥാവിധി ചൂർണ്ണിക്കണം. മൂന്നുപലം പഞ്ചസാര ചേർക്കണം. ഒരു വരാഹനിടവീതം പശുവിൻനെയ്യിലോ തേനിലോ സേവിക്കണം. ഇച്ഛാമാന്ദ്യം, വാതജ്വരവും, കാമിലയും, പാണ്ഡുവും, അന്നദ്വേഷവും മാറും.

## ഏലാദിമഹാചൂർണ്ണം

ഏലത്തരി, ഇലവർങ്ഗപ്പട്ട, കടുക്ക, കൊട്ടം, ജാതിക്ക, രാമച്ചം, ജീരകം, ഖർജ്ജൂരം, ജടാമാഞ്ചി, താന്നിക്ക, സഹസ്രവേധി, ചന്ദനം, ലവംഗപത്രി, ഗ്രാമ്പൂ, അതിമധുരം, തിപ്പലി, നെല്ലിക്ക, നാകരം, ചെറുനാഗപ്പൂവ്, കരിംജീരകം, ചുക്ക്, മുളക്, ക്രുവന്തുവ്, കൊത്തമ്പാലരി, ശൃംഗക്കരക്കിഴങ്ങ്, ചെങ്ങഴുനീർകിഴങ്ങ് ഇവ ഓരോ കഴഞ്ച് യഥാവിധി ചൂർണ്ണമാക്കി ഒരുകഴഞ്ചു കർപ്പൂരശിലാസത്തുസ്സും ഒരുകഴഞ്ചു പച്ചകർപ്പൂരവും യോജിപ്പിക്കണം. അനന്തരം ഏഴുകഴഞ്ചു പഞ്ചതിക്തകഷായത്തിന്റെ പരപ്പട്ടത്ത് കരിക്കിൻ വെള്ളത്തിൽ അരച്ചു നിഴലുണക്കിപ്പൊടിച്ചതും മുപ്പത്തിരണ്ടു കഴഞ്ച് പഞ്ചസാരയും ചേർത്തിളക്കി യോജിപ്പിച്ച് ഭരണിയിൽ സൂക്ഷിക്കണം. കരിക്കിൻവെള്ളം പശുവിൻനെയ്യ് ഈ അനുപാനങ്ങളിൽ യഥായോഗ്യം രണ്ടുനേരവും സേവിപ്പിക്കണം. ഒരു മണ്ഡലം സേവിപ്പിച്ചാൽ രക്തപിത്തം, രക്തമേഹം, ചുട്ടുനീറൽ, ഉഷ്ണസംബന്ധമായ രോഗങ്ങൾ, ശുക്ലമേഹം, ഗ്രന്ഥികൾ, ക്ഷയം മുതലായവ ശമിക്കും. ചെറുകീര, പടവലങ്ങ, പശുവിൻപാൽ മുതലായ ഹിതാഹാരങ്ങളോടുകൂടി പത്ഥ്യമാചരിക്കണം.

## കർപ്പൂരാദിചൂർണ്ണം

കർപ്പൂരം, ഗ്രാമ്പൂവ്, കരിംജീരകം, കടുക്ക, ജാതിക്ക, ലവംഗപത്രി, കന്മദം, ആനത്തിപ്പലി, താമരക്കിഴങ്ങ്, പൊന്നാവരവേര്, അരയാമ്പൽ, ഇലവർങ്ഗപ്പട്ട, ജീരകം, ജടാമാഞ്ചി, ചെങ്ങഴുനീർക്കിഴങ്ങ്, ജാതിപത്രി, സഹസ്രവേധി, നറുനണ്ടിവേര്, കാട്ടുപനവേര്, ഏലത്തരി, ചെറുനാഗപ്പൂവ്, ഖർജ്ജൂരം, നെല്ലിക്ക, ക്രുവന്തുവ്, വറട്ടുമഞ്ഞൾ, കന്നാരം, ഞെരിഞ്ഞിൽ, കോവൽക്കിഴങ്ങ്,

പൊന്നാങ്ങാണി, ഇലവിൻപശ, അതിമധുരം, മുന്തിരിങ്ങ, താന്നിക്ക, മരമഞ്ഞത്താറം, കൊത്തമ്പാലരി, ഉമ്മത്തിൻവേര്, തകരം, ചെറു ഞെരിഞ്ഞിൽവേര്, നിലപ്പനക്കിഴങ്ങ്, കീഴാനെല്ലിസമൂലം, ചന്ദനം, ചിററമൃത്, ബ്രഹ്മിസമൂലം, ഇവ ശീലപ്പൊടിതട്ടി കരിക്കിൻവെള്ളമൊഴിച്ചു മട്ടിച്ച് നിഴലുണക്കി വീണ്ടും ചൂർണ്ണിച്ച് സമവീതം പഞ്ചസാരചേർത്ത് മുപ്പിരൽപ്രമാണം പശുവിൻപാലിലെങ്കിലും പശുവിൻനെയ്യിലെങ്കിലും പച്ചരിക്കാടിയിലെങ്കിലും മുന്തിരിങ്ങക്കഷായത്തിലെങ്കിലും യഥായോഗ്യം സേവിപ്പിക്കണം. ഇരുപതുവക പ്രമേഹങ്ങളും മൂത്രകൃച്ഛ്രവും നീരൊഴിവും ശമിക്കും. പുളിയും പുകയിലയും വർജ്ജിക്കണം.

## മഹാശ്വഗന്ധാദിചൂർണ്ണം

അമുക്കുരം കഴഞ്ച് 64 തിപ്പലി കഴഞ്ച് 16 ഏലത്തരി കഴഞ്ച് 5 കരുവാന്നി കഴഞ്ച് 5 ചുക്ക കഴഞ്ച് 32 കുരുമുളക് കഴഞ്ച് 8 ദേവതാരം കഴഞ്ച് 5 ഇവ ചൂർണ്ണിച്ച് സമവീതം ശർക്കരചേർത്ത് വരാഹനിടത്തൂക്കം സേവിക്കണം. ജീർണ്ണജ്വരവും അസ്ഥിജ്വരവും ശമിക്കും.

## മുസ്താദിചൂർണ്ണം

മുത്തങ്ങാക്കിഴങ്ങ്, കൊടുവേലി, നെല്ലിക്ക, താന്നിക്ക, കടുക്ക, ചുക്ക്, മുളക്, തിപ്പലി, വിഴാലരി ഇവ സമം ചൂർണ്ണീകരിച്ച് തേനിൽ കലർന്ന അയസ്സിന്ദൂരത്തിനു അനുപാനമായി സേവിച്ചാൽ കാമിലയും പിത്തശോഫവും ശമിക്കും.

## വിളംഗാദിചൂർണ്ണം

വിഴാലരി, ഏലത്തരി, ഗ്രാമ്പൂ, തിപ്പലി, ഇലവർങ്ഗപ്പട്ട ഇവ ഓരോപലം. ചുക്ക്, മുളക്, തിപ്പലി ഇവ നാലുപലം വീതം യഥാവിധി, ചൂർണ്ണീകരിച്ച്, പഞ്ചസാരയും ചേർത്ത് ദിവസംതോറും രാവിലെ ശീലിച്ചുവന്നാൽ പ്രമേഹത്തിൽ ഉപദ്രവിക്കുന്ന ശ്വാസരോഗം, കാസം, ക്ഷയം ഇവ ശമിക്കും. ജഠരാഗ്നി വർദ്ധിക്കും. ഒരു കഴഞ്ചുവീതമാണു സേവിക്കേണ്ടതു്. ജ്വരം, കാസത്തോടുകൂടിയ ശ്വാസം ഇവയിലും പഞ്ചസാര ചേർക്കാതെ ചൂർണ്ണം മാത്രം യുക്താനുപാനങ്ങളിൽ സേവിച്ചാൽ നല്ല ഫലം കിട്ടും.

## ശൂലഘ്നം കക്കോലാദിചൂർണ്ണം

ചുക്ക്, തിപ്പലി, കാട്ടുതിപ്പലിവേര്, വിഴാലരി, കടുകരോഹിണി, മുളക്, കൊടുവേലിക്കിഴങ്ങ്, ചെറുതേക്ക്, ചിററരത്ത

ചീനപ്പാവു് ഇവ മൂന്നു വരാഹനിടവീതം ചൂർണ്ണീകരിക്കണം. ഒരു കരിങ്കോഴിയുടെ കടലും മററും കളഞ്ഞു ചൂർണ്ണം അതിനുള്ളിലാക്കി തുന്നിക്കെട്ടണം. കരിനൊച്ചിയിലച്ചാറു്, മുളകുതക്കാളിയിലച്ചാറു്, കയ്യോന്നിച്ചാറു്, ചങ്ങലംപരണ്ടച്ചാറു്, നല്ലെണ്ണ ഇവ അരയിടങ്ങഴിവീതം ചട്ടിയിലൊഴിച്ചടുപ്പിൽവച്ചു ചൂടായതിനുശേഷം കോഴിയെ അതിനുള്ളിൽവച്ചു വേകിക്കണം. ചാറു വററിവരുമ്പോൾ മാംസം പുകഞ്ഞുപോകാതെടുത്തു് കോഴിയുടെ എല്ലുകൾ നീക്കി മാംസവും വയററിനകത്തുള്ള ഔഷധവും മാത്രമെടുത്തു് നിഴലിലുണക്കി ചൂർണ്ണീകരിച്ചു് സൂക്ഷിക്കണം. രണ്ടുനേരവും മുടങ്ങാതെ ഒരുമണ്ഡലം സേവിച്ചാൽ മഹാശൂലകൾ ശമിക്കും. രണ്ടുവരാഹനിടയാണു ഒരുനേരത്തേക്കു് സേവിക്കേണ്ട മാത്ര. തേനിലാണു സേവിക്കേണ്ടതു്. പശുവിൻപാലും കോഴിയിറച്ചിയും പുളിയും കടുകും നല്ലെണ്ണയും വർജ്ജിക്കേണ്ടതാകുന്നു.

## ഭൂപതിചൂർണ്ണം

കിഴാനെല്ലിവേരു് പലം 1, പുളിങ്കുരുവിൻതോടു് വരാഹനിട 5, പെരുമരപ്പട്ട വരാഹനിട 4, നെല്ലിക്കാ വരാഹനിട 3, മാങ്ങയണ്ടിപ്പരിപ്പു്, മുളകു്, തിപ്പലി, ജാതിക്ക, മാതളത്തോടു് ഇവ 2 വരാഹനിടവീതവും, ഗ്രാമ്പൂവു്, വലംപിരിക്കായ്, വിഴാലരി, ഇലവിൻപശ, ഉലുവ, അതിവിടയം, ക്രോശാമ്ലികാമം, സമുദ്രക്കായു്, അരത്ത, ശതകുപ്പ, ജീരകം, നീർമുള്ളിവിത്തു്, ചുക്കു്, കറുപ്പു്, കവടി ഇവ 1 വരാഹനിടവീതം. ഇവ ഇളവറുപ്പിൽ വറുത്തു് ചൂർണ്ണീകരിച്ചു് തേനിലെങ്കിലും ചൂടുവെള്ളത്തിലെങ്കിലും സേവിച്ചാൽ ഗ്രഹണി, പിത്തഗ്രഹണി, അതിസാരം, ശൂല, വയറുപെരുക്കം, വയറിരയ്ക്കുക ഇവ ശമിക്കും. ഇഷ്ടപഥ്യം.

## അതിസാരഗ്രഹണിക്കു ചൂർണ്ണം

മാതളങ്ങാപ്പിഞ്ചു്, ജാതിക്ക, പുളിന്തോടു്, കറുപ്പു്, മാങ്ങയണ്ടിപ്പരിപ്പു്, പെരുങ്കായം, പെരുമരപ്പട്ട, കറിവേപ്പിലഞെട്ടു്, ഉലുവ, ജീരകം, കടുകപ്പാലയരി, കഴററിപ്പരിപ്പു്, കരിഞ്ജീരകം, കൂവളത്തിൻകായു്, ഗ്രാമ്പൂവു്, പ്ലാംപശ, ഇരുപ്പു്, അത്തിപ്പൂവു്, ഏലത്തരി, പൊൻമുരുട്ടവേരു്, വിഴാലരി, ജാതിപത്രി, ചുക്കു്, അതിവിടയം, കഞ്ചാവരി, കരിമുളകു് ഇവ അരക്കഴഞ്ചുവീതം. ഇളവറുപ്പിൽ വറുത്തെടുത്തു് ചൂർണ്ണമാക്കി എരുമത്തയിരിലോ, നെയ്യിലോ, ചൂടാറിയ വെള്ളത്തിലോ സേവിക്കണം. ലഹരിവസ്തുക്കളും കോഴിയിറച്ചിയും പന്നിയിറച്ചിയും പാടില്ല.

## ചന്ദനാദിചൂർണ്ണം

ചന്ദനം, ചന്ദ്രിനായകം, നാഗകത്തിൻവേര്, അതിമധുരം, കൊട്ടം, ഗോരോചന, മുത്തങ്ങ, ഇലിപ്പപ്പൂവ്, നെല്ലിക്ക, മുന്തിരിങ്ങ, ചെങ്ങഴുനീർക്കിഴങ്ങ്, ഖർജ്ജൂരം ഇവ സമം. ചൂർണ്ണമാക്കി എല്ലാററിനും സമം പഞ്ചസാര ചേർത്തു പ്രതിദിവസം രാവിലെ സേവിക്കണം. കൈകാലെരിച്ചിൽ, ചുട്ടുനീററൽ, പ്രമേഹം, പൈത്ത്യം, ഉഷ്ണാധിക്യം ഇവ ശമിക്കും.

## ജീരകാദിചൂർണ്ണം

ജീരകം, അതിമധുരം, മുത്തങ്ങ, അകിൽ, ചന്ദനം, ഇരുവേലി, ഞെരിഞ്ഞിൽ, കമ്പിപ്പാലവേരിലെത്തൊലി, നീർമ്മുള്ളിക്കിഴങ്ങ്, ലവംഗപ്പത്രി, ചെറുനാഗപ്പൂവ്, അമൃതിന്തൂവൽ, അമുക്കുരം, ചെറുനാരകത്തിൻവേര, ജാതിക്ക, ഏലത്തരി, തിപ്പലി, താമരയല്ലി, ജടാമാഞ്ചി, കൊട്ടം, ഇലവർങ്ഗപ്പട്ട, ഇലവിൻപശ, നറുനണ്ടി, ജാതിപത്രി, ഞെരിഞ്ഞിൽവേര്, ഇലിപ്പപ്പൂവ്, ചുക്ക്, കൊത്തമ്പാലരി, കസ്തൂരിമഞ്ഞൾ, നായ്ക്കരണിവിത്ത് ഇവ സമവീതം. ചൂർണ്ണംചെയ്ത് പ്രതിദിവസം രാവിലെ സേവിക്കണം. തേനോ വെണ്ണയോ യുക്തംപോലെ അനുപാനനിർദ്ദേശം ചെയ്തുകൊള്ളണം. വയററിൽ എരിച്ചിൽ ചുട്ടുനീററൽ ഇവ ശമിക്കും ഈ ചൂർണ്ണം വൃഷ്യമാണ്.

## ജ്വരത്തോടുകൂടിയ ഗ്രഹണിക്കു ചൂർണ്ണം

മാതളത്തോട്, കൂവളത്തിൻവേര്, പൊരുമരപ്പട്ട, ഇലവർങ്ഗപ്പട്ട, പുളിന്തോട്, ജാതിക്കായ്, ഗ്രാമ്പൂവ്, അതിവിടയം, മുത്തങ്ങ, പൊൻമുസ്തുവേര്, ജാതിപത്രി, ചുക്ക്, മുളക്, തിപ്പലി, സഹസ്രവേധി, മാങ്ങയണ്ടിപ്പരിപ്പ് ഇവ സമം ഇളവറുപ്പിൽവറുത്തുചൂർണ്ണീകരിച്ചു വരാഹനിടചൂർണ്ണം തേനിൽ സേവിക്കണം. ജ്വരത്തോടുകൂടിയ ഗ്രഹണിയും ജ്വരാതിസാരവും മാറും. ജ്വരരഹിതമായ അതിസാരത്തിനും ഗ്രഹണിക്കും തൈരിൽ സേവിപ്പിക്കയും തൈർകൂട്ടി ഊണകഴിപ്പിക്കയും വേണം.

## അഭയാദിചൂർണ്ണം

കടുക്കാ വരാഹനിട 5, തിപ്പലി, നേർവാളം ഇവ വരാഹനിട 1 വീതം; കൊടുവേലിക്കിഴങ്ങ്, നവസാരം, അത്തിത്തിപ്പലി ഇവ 2 വരാഹനിടവീതം; കുരുമുളക് 3 വരാഹനിട; കാട്ടുഎള്ള്, ചേർക്കുരു, ശിവതവേര് ഇവ 8 വരാഹനിടവീതം; ജീരകം വരാഹനിട 4. ഇവ പൊടിച്ചു പഞ്ചസാരചേർത്ത് തെ കൊട്ടപ്പാക്കളവു

മോരിൽ കലക്കി സേവിക്കണം. വളരെ ഉപദ്രവകരമായിട്ടുള്ള അർശോരോഗങ്ങളും ഇരുപത്തുദിവസം തുടൎന്നു സേവിച്ചാൽ ശമിക്കുന്നതാണു്.

ആദ്യമാദ്യം മാത്രകുറച്ചു സേവിച്ചു രോഗിതന്നെ യുക്തമാത്ര സ്ഥിരീകരിക്കേണ്ടതാകുന്നു. ഒരുപ്രാവശ്യം സുഖവിരേചനത്തിനു് എത്രമാത്രം സേവിക്കണമെന്നറിഞ്ഞു് ആ മാത്ര സ്ഥിരപ്പെടുത്തിക്കൊള്ളണമെന്നു താല്പൎയ്യം. യോഗത്തിൽ നിൎദ്ദേശിച്ചിരിക്കുന്ന മാത്രയിൽ സേവിച്ചാൽ ചിലൎക്കു കൂടുതൽ വിരേചനമുണ്ടായെന്നുവരും. ഇരുപത്തുദിവസം തുടൎന്നു് അതേപ്രകാരം വിരേചനം നടക്കുന്നതു് ആശാസ്യമല്ലല്ലോ.

---

എട്ടാം അദ്ധ്യായം.

---

## അയസ്കാന്തസിന്ദൂരം

ഇരുമ്പു രാവിപ്പൊടിച്ചതു പലം 2, സൂചികാന്തം പലം 2 ഇവ രണ്ടും പൊൻകയ്യോന്നിച്ചാറൊഴിച്ചരയ്ക്കണം. വെയിലിൽ ഉണങ്ങിയതിനുശേഷം ഇടിത്തെളിയിൽവച്ചു ശീലമൺചെയ്തു് അൎദ്ധഗജപുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം ഏഴുപുടം സാധിക്കണം. സിന്ദൂരമാകും. പൊടിച്ചു സൂക്ഷിച്ചുകൊള്ളുക.

യുക്തമാത്രയിൽ തേനിൽ സേവിച്ചാൽ ഗുല്മവും, നീരിളക്കവും, പിത്തരോഗവും, പാണ്ഡുവും, വായുസംബന്ധപ്പെട്ട വ്യാധികളും ശമിക്കും. കാൽ മണ്ഡലംമുതൽ ഒരുമണ്ഡലംവരെ സേവിക്കാം.

## അയസ്സിന്ദൂരം (പാണ്ഡുവിന്)

രണ്ടുപലം ഇരുമ്പുപൊടി ചെറുനാരങ്ങാനീരിൽ മൂന്നുദിവസം ഭാവനചെയ്തെടുത്തു കഴുകി വെടിപ്പാക്കി കഴിയത്തിയിലിട്ടു ഞൊറപ്പുട്ടുച്ചാറിൽ അരച്ചു പുടമിടണം. ഇപ്രകാരം മൂന്നു പുടത്തിൽ സംസ്കരിച്ചതിനുശേഷം അഞ്ചു ചെറുനാരങ്ങയുടെനീരിൽ ഇട്ടുവയ്ക്കണം. അനന്തരം മാവിലിംഗമരത്തിന്റെ ഇലയരച്ചു രണ്ടു കൊട്ടപ്പാക്കളവെടുത്തു മേല്പടി അയസ്സിന്ദൂരത്തിൽ കലൎന്നു വെയിലിൽവച്ചുണക്കണം. നീരുവറ്റി ഉണങ്ങിയതിനുശേഷം കഴിയത്തിയിൽ പൊടിച്ചു സൂക്ഷിക്കുക! പ്രസ്തുത സിന്ദൂരം ഉപയോഗിക്കേണ്ട വിധി വിവരിക്കുന്നു.

കുരുമുളകു് ഒരുപലം ഇളംവറുപ്പിൽ വറുത്തുപൊടിച്ചു് ഒരു പലം പഞ്ചസാര പാവുകാച്ചിയതിൽ യോജിപ്പിച്ചു് ഒരുപലം നെ

ദ്ധംചെയ്ത് ഇളക്കിവാങ്ങി അതിൽ ഒന്നേകാൽ വരാഹനിട മേല്പടി അയസ്സിന്ദൂരം ചേർത്തു യോജിപ്പിച്ചുവച്ചുകൊള്ളണം. ഇതിൽനിന്നും കാൽ വരാഹനിടവീതം ഒരുദിവസത്തിൽ ഏഴുപ്രാവശ്യം കൊടുക്കണം. മൂന്നാംദിവസം കഠിനപഥ്യം ആചരിക്കണം. പാണ്ഡുസംബന്ധമായ സർവരോഗങ്ങളും ശമിക്കും.

## അരിതാരതാമ്രസിന്ദൂരം

അരിതാരം, ഗന്ധകം, മനശ്ശില, രസം ഇവ ഒരു വരാഹനിട വീതം. ഒരു വരാഹനിട താമ്രം ഈച്ചയുടെ ചിറകുപോലെ ഘനം കുറച്ചു തകിടാക്കി പൊടിപൊടിയായി കത്തിരിച്ച് ഒരു കട്ടൻ ചട്ടിയിലിട്ടു മററു മരുന്നുകളും ചേർത്ത് എരുക്കിൻപാലൊഴിച്ചു ശീലമൺചെയ്ത് ഒരു യാമനേരം എരിപുടംചെയ്താൽ സിന്ദൂരമാകും.

ചുക്ക്, കുരുമുളക്, തിപ്പലി ഇവ കാലരവരാഹനിട മേല്പടി സിന്ദൂരത്തോടുകൂടി ചേർത്തു കഴിയമ്മിയിൽ പൊടിച്ചു സൂക്ഷിച്ചുകൊള്ളണം. യുക്തമാത്രയിൽ തേൻ, ഇഞ്ചി, പഞ്ചസാര ഈ അനുപാനങ്ങളിൽ എല്ലാരോഗങ്ങൾക്കും പ്രയോഗിക്കാം.

## കാടിക്കാരലിംഗസിന്ദൂരം

ഒരുകഴഞ്ചു കാടിക്കാരവും മൂന്നുകഴഞ്ചു ചായില്യവും കഴിയമ്മിയിലരച്ചു യോജിപ്പിച്ചു സൂക്ഷിച്ചുകൊള്ളണം. കുന്നിക്കുരുപ്രമാണം തേനിലോ പഞ്ചസാരയിലോ കൊടുക്കുക

ജ്വരം, സന്നി, വായുകോപം ഇവയ്ക്ക് ചുക്കുവെള്ളത്തിലോ പനകൽപ്പട്ടിയിലോ കൊടുക്കണം. അണ്ഡവാതം, ആന്ത്രവായു, വാതജ്വരം, കഫജ്വരം ഇവയ്ക്കു തുളസിയിലച്ചാററിൽ കൊടുക്കണം. പഥ്യം ആചരിക്കണം.

## രസസിന്ദൂരം

നാലുവരാഹനിട രസവും രണ്ടു വരാഹനിട ഗന്ധകവും രണ്ടു വരാഹനിട മനശ്ശിലയും അരച്ചു യോജിപ്പിച്ചു മുരിങ്ങയിലച്ചാറൊഴിച്ചു ഒരു യാമം അരച്ചു വില്ലയാക്കി ഉണക്കുക. മുരിങ്ങയില അരച്ച് ഇടിഞ്ഞിലുണ്ടാക്കി ആ ഇടിഞ്ഞിലിൽ മേൽപടി പടനവസ്തു വച്ച് ശീലമൺചെയ്ത് ഉണക്കണം. വായകലമുള്ള ഒരു മൺകലത്തിൽ പകുതിയോളം മണലിട്ട് മദ്ധ്യഭാഗത്തിൽ മരുന്നുവച്ച് മീതെയും മണലിട്ട് അടുപ്പിൽവച്ച് തീയെരിക്കുക. ചെറുതീയിൽ സംസ്കരിക്കണം. മണലിന്റെ മുകളിൽ കൈവച്ചു നോക്കിയാൽ ചൂടുണ്ടെന്നുകണ്ടാൽ തീമാററിക്കൊള്ളണം. അടുപ്പും ചട്ടിയും ആറിയതിനുശേഷം എടുത്തു നോക്കിയാൽ സിന്ദൂരമായിരിക്കും. അനുപാനഭേദേന എല്ലാരോഗങ്ങൾക്കും പ്രയോഗിക്കാം.

## ചണ്ഡമാരുതസിന്ദൂരം

ഗന്ധകം വരാഹനിട ഒന്ന്; രസസിന്ദൂരം, വരാഹനിട ഒന്ന്; ചായില്യം, പലം എട്ട്; രസകർപ്പൂരം, സൗവീരം, പഞ്ചസാര ഇവ ഓരോ പലം. ആദ്യം ഗന്ധകം കഴിയമ്പിയിലിട്ടു പൊടിച്ച് രസകർപ്പൂരം അരച്ചുചേർക്കണം. പിന്നെ മറ്റുള്ള ചരക്കുകൾ ഓരോന്നായി അരച്ചു യോജിപ്പിക്കണം. രണ്ടു യാമനേരം അരച്ചു പാകപ്പെടുത്തണം. പവിഴനിറത്തിൽ സിന്ദൂരമായിരിക്കും. ഈ സിന്ദൂരം യുക്തമാത്രയിൽ സേവിപ്പിക്കണം. പേയൻപഴത്തിൽ സേവിപ്പിക്കണമെന്നാണു കാണുന്നതു്. പേയൻപഴം തമിഴ്നാട്ടുകളിൽ സുലഭമായി സിദ്ധിക്കുന്ന ഒരുജാതി വാഴപ്പഴമാണ്. പക്ഷം നമ്മുടെ നാട്ടിൽ ഏതു പഴമാണ് സ്വീകരിക്കേണ്ടതെന്ന് വൃദ്ധവൈദ്യസമ്മതം അറിഞ്ഞുകൊള്ളണം. അതിസാരം, ഗുന്മം, ശൂല, പാർശ്വവായു, പാണ്ഡു, അണ്ഡവാതം, മുഖശോഫം, കാമില, വിളർച്ച, കണ്ണപ്പുറവ്, യോനിപ്പുറവ്, ലിംഗപ്പുറവ്, കുഷ്ഠം, സർപ്പവിഷം, പഴുതാരവിഷം, ഉന്മത്തരോഗങ്ങൾ, കാലവലിവ്, ഗർഭാശയവായുക്കൾ, അന്തരായാമം, ആമവാതം, കഴപ്പുണ്ണുകൾ, ഗ്രന്ഥി, വെടിക്കുംഗ്രന്ഥി, കുടലിലുണ്ടാകുന്ന വ്രണങ്ങൾ, മഹോദരം, മാറത്തുള്ള വേദന, കതിരവലിവ്, കണങ്കാൽവലിവ്, കണ്ഠമാല, ശ്വാനവിഷം, മൂഷികവിഷം, പിത്തം, തുടവാഴ, കരപ്പൻ, മധുമേഹം ഇവയെല്ലാം ശമിക്കും. കഠിനപഥ്യം ആചരിക്കണം. ഈ ഔഷധം "പൊള്ളുവെട്ടി"ന്റെ സ്വഭാവത്തോടുകൂടിയതാണ്. അതുകൊണ്ട് ഔഷധം സേവിപ്പിക്കുന്ന വൈദ്യന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതായ ചില സംഗതികൾ ഇവിടെ രേഖപ്പെടുത്തുന്നു. ഔഷധം സേവിപ്പിക്കുന്നതിനു മുമ്പ് മൂന്നു ദിവസം യഥായുക്തം വിരേചനൗഷധം സേവിപ്പിച്ചു കോഷ്ഠശുദ്ധിവരുത്തണം. മുമ്പു സേവിപ്പിച്ചിട്ടുള്ള മരുന്നുകളുടെ "ഈടു" മുറിക്കുന്നതിനും കത്തിവെയ്പു ചികിത്സനടത്തിയിട്ടുണ്ടെങ്കിൽ അതിന്റെ വിഷാംശങ്ങളെ നശിപ്പിക്കുന്നതിനും ആഹാരം സംബന്ധിച്ച ഉപ്പ് പുളി മുതലായവയുടെ ദോഷാംശങ്ങളെ പരിഹരിക്കുന്നതിനുമായിട്ടാണ് വിരേചനൗഷധം സേവിപ്പിക്കണമെന്നഭിപ്രായപ്പെട്ടതു്. അതുകൊണ്ട് അതിലേക്കു യോഗ്യമായ ഔഷധം വിരേചനാർത്ഥം നൽകേണ്ടതാണ്. ഈ വിധത്തിൽ കോഷ്ഠശുദ്ധിവരുത്തിയതിനുശേഷം പ്രസ്തുത സിന്ദൂരം രോഗത്തിന്റെ പ്രാബല്യമനുസരിച്ച് ഏഴോ പതിനൊന്നോ വേണ്ടിവന്നാൽ പതിനാലോ നേരം സേവിപ്പിക്കേണ്ടതാകുന്നു. പാലും മോരുമല്ലാതെ മറ്റു യാതൊരു പദാർത്ഥങ്ങളും ഉപയോഗിക്കാൻ പാടില്ല. ഇപ്രകാരം കഠിനപഥ്യത്തോടുകൂടി സേവനടത്തിയ

തിനുശേഷം ഇതേരീതിയിൽ മറുപഥ്യം ആചരിക്കേണ്ടതാകുന്നു. മറുപഥ്യകാലത്തു് മഞ്ഞനിട്ട മുറിക്കാൻ പ്രത്യൗഷധമെന്നോണം അടിയിൽ പറയുന്ന കഷായം അഞ്ചുദിവസം രണ്ടുനേരവും സേവിക്കേണ്ടതാകുന്നു.

മുളക്, ചെറുകീര, ചെറുപ്പുഞെരിഞ്ഞിൽ, അറുകൻപുല്ല്, നീലയമരി ഇവ സമത്തൂക്കത്തിൽ ചട്ടിയിലിട്ടു് ഇളവറുപ്പിൽ വറുത്തു് കണക്കനുസരിച്ചുള്ള വെള്ളമൊഴിച്ചു് യഥാവിധി കറികോൽ കണ്ടിറക്കി സേവിക്കണം. അതിനുശേഷം തുടർന്നു രണ്ടുദിവസം ഈ കഷായമരുന്നുകളിട്ടു തിളപ്പിച്ച വെള്ളത്തിൽ കുളിക്കണം. ഓമമരച്ചുതേച്ചുവേണം കുളിക്കേണ്ടതു്. അതിനുശേഷം എണ്ണതേച്ചു കുളിക്കാം എണ്ണക്കുളിമുറയിൽ ഉപ്പുവറുത്തു കൂട്ടണം മൂന്നു കുളി കഴിഞ്ഞതിനുശേഷം പതിവുപോലെ പുളിയുമുപ്പും ഉപയോഗിക്കാവുന്നതാണ്. ഇതു് പച്ചവെട്ടൗഷധമാണെന്നു് മുകളിൽ സൂചിപ്പിച്ചു എങ്കിലും ഗന്ധകം സംബന്ധപ്പെട്ടിട്ടുള്ളതുകൊണ്ടു് പച്ചയുടെ ശക്തി കുറഞ്ഞിട്ടുണ്ടു്. ഗന്ധകം വേണ്ടയളവിൽ ചേർത്തിട്ടില്ലാത്തതുകൊണ്ടും കൂടുതൽനേരം ഉപയോഗിക്കാൻ വിധിച്ചിട്ടുള്ളതിനാലും മേൽപ്രകാരം കരുതലോടുകൂടി സേവിപ്പിക്കണം എന്നഭിപ്രായപ്പെട്ടതാണ്. മുകളിൽ നിർദ്ദേശിച്ചുപ്രകാരം സേവിപ്പിക്കുന്നുവെങ്കിൽ യാതൊരപായത്തിനും കാരണമില്ലെന്നു ധൈര്യപ്പെടാവുന്നതുമാകുന്നു.

## കല്ലുപ്പുസിന്ദൂരം

നാഴി കല്ലുപ്പുവാങ്ങി വെള്ളത്തിലിട്ടു് സശ്രദ്ധം കഴുകി അഴുക്കുകളഞ്ഞെടുത്തു് വെയിലിലുണക്കി കുഴിയമ്മിയിൽപൊടിച്ചു് ചട്ടിയിലിട്ടടുപ്പിൽവച്ചു് ആട്ടിന്നാപ്പാലയുടെ ചാറു് അല്പാല്പമായി ഒഴിച്ചുവറുക്കണം. അതയിടക്കഴിച്ചാറു് ഇപ്രകാരം പിടിപ്പിച്ചതിനുശേഷം കുഴിയമ്മിയിലിട്ടു് ആട്ടിന്നാപ്പാലയുടെ ചാററിൽത്തന്നെ അരയ്ക്കണം ഉപ്പിന്റെ പതംപതപ്പുമാറി വെണ്ണപോലരച്ചതിനുശേഷം മെഴുകുപാകത്തിൽ മുറുക്കി നാലുവില്ലയാക്കണം. പിന്നീടു് വെയിലിലുണക്കി ഓരോന്നും ഓരോ ഇടിഞ്ഞിലിൽവച്ചു് ശീലമൺ ചെയ്തുണക്കി എട്ടു വറളിയിൽ വെവ്വേറെ പുടമിടണം. ചുവന്നു കിട്ടുന്നതുവരെ വീണ്ടും വീണ്ടും അരപ്പും പുടവും നടത്തണം. ഏഴു പുടം കഴികെ അരയ്ക്കുമ്പോൾ രൂപാനാണയത്തിന്റെ വലിപ്പത്തിൽ ചെറിയ വില്ലകളാക്കിവേണം പുടമിടേണ്ടതു്. ചെറിയ വില്ലകളാകുന്നതോടുകൂടി പുടത്തിനു രണ്ടോ മൂന്നോ വറളി മതിയാകും. രണ്ടു മൂന്നു പുടംകൊണ്ടു് സിന്ദൂരമായിക്കിട്ടുകയുംചെയ്യും

ശ്വാസം, കാസം, ക്ഷയം, വായുകോപം, ഇല്ലുവേദന, മയക്കം

ഇവയെല്ലാം മാസശങ്കകാലത്തുണ്ടാകുന്ന ഗർഭാശയസംബന്ധമായ രോഗങ്ങൾക്കും ഈ ഔഷധം ഗണ്യമായ ഫലം നല്കും.

## നീരടപ്പിനു കാന്തസിന്ദൂരം

സൂചികാന്തം ശുദ്ധിചെയ്തു് ചെറുനാരങ്ങാനീരിലരച്ചു് വില്ലയാക്കിയുണക്കി ഗജപുടത്തിൽ സംസ്കരിക്കണം. മൃതമായില്ലെന്നു കണ്ടാൽ വീണ്ടും പുടകർമ്മം നടത്തണം. മൂന്നാലുദിവസം ഇരുനേരം പഥ്യത്തോടുകൂടി ഈ സിന്ദൂരം സേവിച്ചാൽ നീരടപ്പു സംബന്ധിച്ചു രോഗങ്ങളെല്ലാം ശമിക്കും. നാഴി ശുദ്ധമപ്പാലിൽ നാഴിവെള്ളമൊഴിച്ചു കാച്ചി വെള്ളം വററിച്ചു ആ പാലിൽവേണം സിന്ദൂരം സേവിപ്പിക്കേണ്ടതു്. രോഗത്തിന്റെ പ്രാബല്യമനുസരിച്ചു മാത്ര നിർദ്ദേശിച്ചുകൊള്ളണം.

## രസഭസ്മം

രണ്ടുവരാഹനിട ചായില്യരസം പനാന്തണ്ടുവാട്ടിപ്പിഴിഞ്ഞനീരിൽ മൂന്നുയാമം അരയ്ക്കണം. അനന്തരം വില്ലതട്ടി ഉണക്കി ഇടിഞ്ഞിലിൽവച്ചു് മൂന്നു ശീലമൺചെയ്തു കുക്കുടപുടമിടണം. ഭസ്മമാകും.

പ്രസ്തുതഭസ്മം ശർക്കരയിൽ പൊതിഞ്ഞുകൊടുത്താൽ പ്രമേഹങ്ങളെല്ലാം ശമിക്കും.

## താലകഭസ്മം

വിധിപ്രകാരം ചുക്കാൻചുണ്ണാനീരിൽ ശുദ്ധിചെയ്ത താലകം പലം കാൽ; ചെമ്പരത്തിയിലച്ചാറൊഴിച്ചു ഒരു യാമം അരച്ചു വില്ലയാക്കി ഉണക്കണം. പൂവരശിൻപട്ട ചുട്ട ചാമ്പൽ അരയിടങ്ങഴി ചട്ടിയിലിട്ടമർത്തി താലകവില്ലവച്ചു് വീണ്ടും അരയിടങ്ങഴി ചാമ്പൽ മീതെയിട്ടു് അമർത്തി മേൽച്ചട്ടിമൂടി ശീലമൺചെയ്തുണക്കി ആറുവരളിയിൽ പുടമിടണം.

ചുമയും ക്ഷയവും ശ്വാസവും മന്ദാക്ഷകാസവും മററും ശമിക്കും. കടുംപഥ്യം ആചരിക്കണം.

## താലകഭസ്മം (വേറൊന്നു്)

ഒരിടങ്ങഴി മഞ്ഞൾവെള്ളവും ഒരിടങ്ങഴി ചാരായവും ഒന്നിച്ചു ചേർത്തു പുതിയ കലത്തിലൊഴിച്ചു് ഒരുപലം താലകം തുണിയിൽകെട്ടി ദോളായന്ത്രവിധിപ്രകാരം മേല്പടിനീരിൽ സംസ്കരിക്കണം. ചട്ടിയുടെ അടിയിൽ തൊടാതെ നീരിനുള്ളിൽ നില്ക്കത്തക്കവണ്ണം കെട്ടിത്തൂക്കി ചാറുവററുന്നതുവരെ തീയെരിക്കേണ്ടതാകുന്നു. പ്രസവിക്കാത്ത പശുവിന്റെ ചാണകത്തിൽ പൊതിഞ്ഞു് ഉണക്കി മൂന്നു ശീലമൺചെയ്തു് എരുക്കുതീയിൽ പുടംചെയ്യണം. ഭസ്മമാകും.

അരിയിട ഭസ്മം ഘൃതാനുപാനത്തിൽ ഒരൊററനേരം കൊടുത്താൽ എത്ര പഴക്കംചെന്ന ജ്വരവും ശമിക്കും. വയററുവേദനയ്ക്കും പ്രയോഗിക്കാം. ഇഷ്ടാപഥ്യം.

## ഗന്ധകഭസ്മം

പുളിയിലയും നാരനായിലയും അരച്ചു ഒരു മാങ്ങാവലുപ്പത്തിൽ ഉരുട്ടി ഗന്ധകം അതിനുള്ളിൽവച്ചു് പൊതിഞ്ഞു് ശീലമൺചെയ്തു മുഴപ്പുടമിടണം. ഭസ്മമാകും. സകല മേഹരോഗങ്ങൾക്കും നെയ്യിൽ പ്രയോഗിച്ചാൽ ഉൽകൃഷ്ടഫലം കിട്ടും.

## തങ്കഭസ്മം

തങ്കം തകിടാക്കി വിധിപ്രകാരം ശുദ്ധിചെയ്യണം. ഒരുകാശ ത്താമര (കൊടപ്പായൽ) ഒരു തേങ്ങയോളം വലുപ്പത്തിൽ അരച്ചുരുട്ടി ഉണങ്ങിയതിനുശേഷം ഒരുമ്മന ശീലമൺചെയ്തുണക്കി ഇരുപതു കാട്ടെരുവിൽ പുടമിടണം. ഉണങ്ങിയ ഒരുപാട്ട ചാണകത്തിനാണു്, ഒരു കാട്ടെരുവെന്നു പറയുന്നതു്. ഇതിനെയാണു സംസ്കൃതഭാഷയിൽ വനോപലമെന്നു പറയുന്നതു്. ഘൃതാനുപാനത്തിൽ എല്ലാ രോഗങ്ങൾക്കും പ്രയോഗിക്കാം.

## നിലയാവരചൂർണ്ണം

നിലയാവര സമൂലം കൊണ്ടുവന്നു് നിഴലുണക്കി ചൂർണ്ണീകരിച്ചു് ചുരക്കുടുക്കയിൽ സൂക്ഷിച്ചുകൊള്ളണം.

മുപ്പിരൽ ചൂർണ്ണം തേനിൽ സേവിച്ചാൽ ശരീരത്തിനു പുഷ്ടിയുണ്ടാകും. ആവണക്കെണ്ണയിൽ സേവിച്ചാൽ എലിവിഷം മാറും. വെണ്ണയിൽ സേവിച്ചാൽ ഊര വീഴ്ച, മോരിൽ സേവിച്ചാൽ വിഷം തീരും, ഗോമൂത്രത്തിൽ സേവിച്ചാൽ ചിരങ്ങു മാറും, വെള്ളാട്ടിൻമൂത്രത്തിൽ സേവിച്ചാൽ കുഷ്ഠം നീങ്ങും, ആട്ടിൻപാലിൽ സേവിച്ചാൽ കുട്ടികളുടെ ശുഷ്കത മാറും, എരുമച്ചാണകപ്പാലിൽ സേവിച്ചാൽ പാണ്ഡു നശിക്കും, കരപ്പുരത്തിയിലച്ചാററിൽ സേവിച്ചാൽ ചിലന്തിവിഷം തീരും, എരുമപ്പാലിൽ സേവിച്ചാൽ "കാണാക്കടി" വിഷം നീങ്ങും, വേപ്പിലച്ചാററിൽ സേവിച്ചാൽ ചുവന്ന അട്ടകടിച്ച ദോഷം നിവൃത്തിയാകും.

രോഗത്തിന്റെ പ്രാബല്യമനുസരിച്ചു് അരമണ്ഡലമോ ഒരു മണ്ഡലമോ സേവിപ്പിക്കണം.

## നാഗഭസ്മം

ഇലുപ്പെണ്ണയിൽ ശുദ്ധിചെയ്തും സാധിച്ചെടുത്ത കറുത്തീയം പത്തുവരാഹനിട. കരിനൊച്ചിയില അരച്ചു മൂശചെയ്തു അതിൽ കറു

അരിയംവെച്ചു് കരുനൊച്ചിയിലകൊണ്ടുതന്നെ ഉണ്ടാക്കിയ മൂടികൊണ്ടടച്ചു് ശീലമൺചെയ്തു മുഴപ്പുടമിടണം; ഭസ്മമാകും. സകലനീരൊഴിവിനും മൂത്രകൃച്ഛ്രം മുതലായ മൂത്രതടസ്സത്തിനും പശുവിൻനെയ്യിൽ കൊടുക്കണം. ഇഷ്ടാപഥ്യം.

## പവിഴഭസ്മം

പവിഴം ശുദ്ധിചെയ്തു് എടുക്കണം. ഒരു കുടുവൻചട്ടിയിൽ കറ്റാഴച്ചോറുനിരത്തി പവിഴം അതിന്റെ മുകളിലിട്ടു്, മീതെയും കറ്റാഴച്ചോറിട്ടു് അടച്ചുമൂടി ശീലമൺചെയ്തു് ഗജപുടമിടണം. ഭസ്മമാകും.

## മൃഗശൃംഗഭസ്മം

അകത്തിക്കീര അരച്ചുകൂട്ടി കലമാൻകൊമ്പിന്റെ കഷണങ്ങൾ നിറയെച്ചൊതുക്കി ശീലമൺചെയ്തു് ഉണങ്ങിയതിനുശേഷം പുടമിടണം. ആറിയതിനുശേഷം എടുത്തു് നാരങ്ങാനീരിൽ അരച്ചു് ഒന്നോ രണ്ടോ പുടംകൂടി സാധിക്കുക; ഭസ്മമാകും.

## അയശ്ചൂർണ്ണം

ശുദ്ധലോഹം വരാഹനിട 25, ഗന്ധകം വരാഹനിട 12½, ശുദ്ധകാന്തം വരാഹനിട 3, രസം വരാഹനിട 5, ഇവ കുഴിയമ്മിയിലിട്ടു് കറ്റാഴച്ചാറിലരയ്ക്കണം. നല്ലതുപോലെ അരപ്പുസാധിച്ചതിനുശേഷം ഒരു വാളിയുടെ അകലമുള്ള പരന്ന ചട്ടിയിലിട്ടു പരത്തി മേൽച്ചട്ടി മൂടി കഠിനവെയിലിൽ ഒരുയാമനേരം എരിപുടം സാധിക്കണം. അതുകഴികെ എടുത്തു നോക്കിയാൽ ഭസ്മമായിരിക്കും.

ത്രികടുക്, ത്രിഫല, ജീരകം, കരിംജീരകം, ഇന്തുപ്പു്, വിഴാലരി ഇവയുടെ ചൂർണ്ണങ്ങൾ മൂന്നുകഴഞ്ചുവീതം കുഴിയമ്മിയിലിട്ടു് മേല്പടി ഭസ്മവുംചേർത്തു ചൂർണ്ണീകരിച്ചു സൂക്ഷിച്ചുകൊള്ളണം. യുക്താനുപാനങ്ങളിൽ സേവിപ്പിച്ചാൽ ശൂലവേദനയും ഗ്രഹണിയും മന്ദാഗ്നിയും വയറുപെരുക്കവും മററും ശമിക്കും.

## അരിതാരഭസ്മം

ഒരു പലം പൊന്നരിതാരം ശ്വേതമന്ദാരച്ചാറു തടവി വെയിലിൽ വയ്ക്കണം. പത്തുദിവസം അപ്രകാരം ചാറുപിടിപ്പിക്കണം. അനന്തരം പുളിംപൊരുക്കച്ചാമ്പൽ രണ്ടിടങ്ങഴി തയ്യാറാക്കണം. ഒരു കുടുവൻചട്ടിയിൽ ഒരിടങ്ങഴി ചാമ്പലിട്ടമർത്തി മീതെ അരിതാരംവെച്ചു് മുകളിൽ ഒരിടങ്ങഴി ചാമ്പലിട്ടു് അടുപ്പിൽ വച്ചു നാലുയാമം തീയെരിക്കണം; ഭസ്മമാകും.

## വെടിയുപ്പുഭസ്മം

ഒരു ചട്ടിയിൽ പൂവരശിന്റെ പച്ചത്തയില അൻപതു് അടുക്കണം. മുകളിൽ വെടിയുപ്പു നിരത്തി മീതെയും അൻപതിലയടുക്കി മേൽചട്ടിമൂടി ശീലമൺചെയ്തു എട്ടുപത്തു വറളിയിൽ പുടമിടണം. ഭസ്മമാകും.

## കല്ലുപ്പുഭസ്മം

ശതാവരിയില ഇടിച്ചുപിഴിഞ്ഞു ചാറെടുക്കണം. കല്ലുപ്പു കുഴിയമ്മിയിലിട്ടു് മേൽപ്പടി ചാറൊഴിച്ചു രണ്ടുയാമം അരയ്ക്കണം. ചട്ടിയിൽവച്ചു ശീലമൺചെയ്തു് അൻപതെരുവിൽ പുടമിടണം. ഭസ്മമാകും.

## രസകർപ്പൂരഭസ്മം

രസകർപ്പൂരം പലം 1, പടികാരം പലം 2. പടികാരം പൊടിച്ചു ഒരു ചെറിയ കരുവൻ ചട്ടിയിലിട്ടു ദീപാഗ്നിയിൽ ചൂടുപിടിപ്പിക്കണം. പടികാരം ഉരുകിവരുമ്പോൾ രസകർപ്പൂരത്തെ അതിനുള്ളിൽ അമുക്കിവയ്ക്കണം. പടികാരത്തിന്റെ തിളപ്പടങ്ങിയതിനുശേഷം ഇറക്കിവച്ചു് ആറിയതിൽപിന്നെ രസകർപ്പൂരമെടുത്തു മുകളിൽ പറ്റിയിരിക്കുന്ന പടികാരത്തിന്റെ അംശമെല്ലാം ചുരണ്ടിക്കളഞ്ഞു വെടിപ്പാക്കി പൊടിച്ചു വച്ചുകൊള്ളണം. കരിക്കിൻവെള്ളത്തിൽ രണ്ടരിയിട ഭസ്മം കൊടുത്താൽ നെഞ്ചിൽ കഫം കെട്ടുക, ചുമയ്ക്കുക, എന്നീ ശ്ലേഷ്മസംബന്ധമായ ഉപദ്രവങ്ങൾക്കു പരിഹാരമുണ്ടാകും

## രസകർപ്പൂരഭസ്മം (വേറൊന്നു്)

രസകർപ്പൂരത്തിന്റെ ഉപദേശസിദ്ധമായ ഒരു ഭസ്മയോഗം ഇവിടെ വെളിപ്പെടുത്തുന്നു.

ഒരുരൂപാത്തൂക്കം രസകർപ്പൂരം ഒരു കട്ടയായിട്ടെടുക്കണം. മൂന്നുരൂപാത്തൂക്കം പടികാരം മൂന്നുഭാഗം ചെയ്യണം. ഒരു കരുവൻ ചട്ടിയിൽ അരരൂപാത്തൂക്കം പടികാരമിട്ടു് അമർത്തി മീതെ രസകർപ്പൂരക്കട്ടവച്ചു മുകളിലും അരരൂപാത്തൂക്കം പടികാരം പൊടിച്ചിട്ടു് അടുപ്പിൽവച്ചു ദീപാഗ്നിയിൽ സംസ്കരിക്കണം. പടികാരം ഉരുകി അടങ്ങിയതിനുശേഷം ഇറക്കിവച്ചാറിയതിൽപ്പിന്നെ പടികാരത്തിന്റെ അംശമെല്ലാം ചുരണ്ടിക്കളഞ്ഞെടുത്തു് പിന്നെയും രണ്ടുപ്രാവശ്യം ഇതുപ്രകാരം സംസ്കരിക്കണം. മൂന്നുസംസ്കാരവും കഴിഞ്ഞതിനുശേഷമാണു പൊടിച്ചു സൂക്ഷിക്കേണ്ടതു്.

ഒരു കുന്നിക്കുരുത്തൂക്കം മൂന്നുനേരത്തേക്ക് എന്ന കണക്ക സ്വീകരിക്കേണ്ടതാണ്. ഔഷധമെവിട ഇന്തുപ്പു പൊടിച്ചുതൂകിച്ചേർത്തു കരിക്കിൻവെള്ളത്തിൽ സേവിപ്പിക്കണം. മേഹത്തടിപ്പ്, മേഹവ്രണം, മേഹഗ്രന്ഥി, മൂത്രകൃച്ഛ്റം ഇതുകൾക്ക് മൂന്നുദിവസം ഏഴുനേരം സേവിപ്പിച്ചാൽ ഫലം സിദ്ധിക്കും. മരുപഥ്യവും കഴിഞ്ഞതിന്നുശേഷം കുളിമുറനടത്തി പഥ്യം മുറിച്ചുകൊള്ളാം. വായ് കെട്ടുക, മുഖംവീങ്ങുക മുതലായ അനിഷ്ടങ്ങളൊന്നും സംഭവിക്കുകയില്ല. ഈ യോഗം ഗ്രന്ഥകാരൻെറ കൈകാര്യത്തിലിരിക്കുന്നതും പലപ്പോഴും ആശാസ്യമായ ഫലവീക്ഷണത്താൽ സംതൃപ്തിയുണ്ടായിട്ടുള്ളതുമാകുന്നു.

## ഭൂപതി മാത്ര

ചുക്ക് വരാഹനിട 1, നെല്ലിക്കാഗന്ധകം പലം 1, നേർവാളം പലം 3, വെൺകാരം വരാഹനിട 1, രസം പലം 1 ഇവ കഴിയമ്മിയിലിട്ടു് ശുദ്ധജലമൊഴിച്ചു് നല്ലതുപോലെ അരയ്ക്കണം. അരച്ചു പാകപ്പെട്ടതിനുശേഷം ഉഴുന്നളവിൽ മാത്രകളാക്കി നിഴലുണക്കി സൂക്ഷിച്ചുകൊള്ളണം. കുട്ടികൾക്കൊരു മാത്രയും മററുള്ളവർക്ക് രണ്ടെങ്കിൽ മൂന്നുമാത്രയും കൊടുത്താൽ വിരേചനമുണ്ടാകും.

## വയറുവേദനയ്ക്കു മാത്ര

സൌവീരം ഒരു കുന്നുമുളകിൻെറ തൂക്കത്തിലെടുത്തു് അഞ്ചുമുളകുംകൂടിച്ചേർത്തു് കഴിയമ്മിയിലിട്ടു ശുദ്ധജലമൊഴിച്ചരച്ചു് ആറു മാത്ര ചെയ്തുവച്ചുകൊള്ളണം. ഒരുനേരത്തേയ്ക്കു് ഒരുമാത്ര ചുക്കുകഷായത്തിൽ കൊടുത്താൽ ശമിക്കാത്ത വയറുവേദന ഉണ്ടായിരിക്കുകയില്ല.

## ചാതുർത്ഥികജ്വരത്തിനു മാത്ര

രസം, താളകം, തുത്ഥം, തുരിശ്ശ്, കർപ്പൂരശിലാസത്തുഭസ്മം, ഗന്ധകം, മനയോല, താമ്രഭസ്മം ഗൗരീപാഷാണം ഇവ സമം തുളസിയിലച്ചാററിൽ മൂന്നുദിവസം അരയ്ക്കണം. ഉഴുന്നിൻെറ വലുപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കണം. തുളസിനീരിൽ കൊടുത്താൽ ചാതുർത്ഥികജ്വരവും രാത്രിജ്വരവും ശമിക്കും.

## കുളിർജ്വരത്തിനു മാത്ര

വെള്ളപ്പാഷാണം പാവൽച്ചാററിൽ ഒരുദിവസം മുഴുവൻ അരയ്ക്കണം. അനന്തരം മൂന്നുദിവസം മനുഷ്യമൂത്രത്തിലരയ്ക്കണം. പിന്നീട മുളകുതക്കാളിച്ചാററിൽ മൂന്നുദിവസമരയ്ക്കണം. ചെറുപയർ

വലുപ്പത്തിൽ ഗുളികകളുരുട്ടി നിഴലുണക്കി സൂക്ഷിക്കണം. ചുക്കുകഷായത്തിൽ സേവിപ്പിക്കുകയും ചെറുപയർകൊണ്ടു കഞ്ഞിയുണ്ടാക്കികൊടുക്കുകയുംവേണം. ഈ മാത്രസേവിച്ചാൽ ഛർദ്ദിയുണ്ടായി എന്നുവരാം. യുക്തമായ പ്രതിവിധിചെയ്യാൻ കഴിവുള്ളവർമാത്രമേ ഈ ഗുളിക പ്രയോഗിക്കാൻപാടുള്ളൂ.

## വജ്രകപാടമാത്ര

ചായില്യം, വെൺകാരം, ഏഴിലംപാലവേര്, മാവിൻപശ, ആവാരവേരിൻതൊലി, കരിംജീരകം, ജാതിക്ക, ഗ്രാമ്പൂവ്, അതിവിടയം, കാശിക്കട്ടി, വേപ്പിൻപശ, ജീരകം, ചുക്ക്, തിപ്പലി, നീർമുള്ളിവിത്ത്. വിളാമ്പശ, കരിവേലവേരിൻതൊലി, മുളക്, ജാതിപത്രി, കഴററിപ്പരിപ്പ്, ഇലവിൻപശ, പുളിങ്കുരുവിൻതോട്, ഓമം, ഉമ്മത്തരി ഇവ രണ്ടുവരാഹനിടവീതം കഴിയമ്മിയിലിട്ട് എല്ലാററിനും സമം കറുപ്പുചേർത്ത് ഏഴിലംപാലച്ചാററിൽ നാലുദിവസവും ഏഴിലംപാലവേരിൻകഷായത്തിൽ മൂന്നുദിവസവും വാഴപ്പൂവിൻരസത്തിൽ മൂന്നുദിവസവും ഉമ്മത്തിൻപൂവിൻചാററിൽ മൂന്നുദിവസവും അരച്ച് ചെറുപയറളവിൽ ഗുളികയുരുട്ടി നിഴലുണക്കി യുക്താനുപാനത്തിൽ കൊടുത്താൽ ഗ്രഹണി ശമിക്കും. ചുട്ടവെള്ളമൊഴിച്ചു ചോറുണ്ണുകയാണു പത്ഥ്യം.

## സന്നിപാതജ്വരത്തിന് മഹാഭൈരവരസം

വത്സനാഭി, പൊരികാരം, ചായില്യം, മനശ്ശില, ശരീപാഷാണം, തുരിശ്, നവസാരം, പവിഴഭസ്മം, ഉമ്മത്തിൻവിത്ത്, മുളക്, ചിററരത്ത, തിരുവട്ടപ്പശ, ഗന്ധകം, താമ്രഭസ്മം, താളകം, വെള്ളപ്പാഷാണം, തുത്തം, മൃതാഭ്രകം കർപ്പൂരശിലാസത്തുഭസ്മം, സൂചികാന്തഭസ്മം, ചുക്ക്, തിപ്പലി, കരിംജീരകം ഇവ സമം കഴിയമ്മിയിലിട്ട് ഉമ്മത്തിലച്ചാററിലും പാവലിലച്ചാററിലും ഇഞ്ചിച്ചാററിലും മുമ്മൂന്നുദിവസം അരച്ച് എള്ളിൻെറ വലുപ്പത്തിൽ മാത്രയുണ്ടാക്കി നിഴലുണക്കി ചിരട്ടക്കുടുക്കയിൽ അടച്ചു ഭൂമിയിൽ കുഴിച്ചുവയ്ക്കണം. ഒരുമാസം കഴിഞ്ഞെടുക്കുക. ഇഞ്ചിച്ചാററിലോ ചുക്കുകഷായത്തിലോ സേവിപ്പിക്കാം സന്നിപാതജ്വരവും ശീതജ്വരവും ശമിക്കും.

## പ്രതാപരുദ്രരസം

രസം, മനശ്ശില, തുരിശ്, നവസാരം, പൊരികാരം, അരിതാരം, വെള്ളപ്പാഷാണം, കാന്തം, പവിഴഭസ്മം, തുത്തം ഇവ സമവീതം കഴിയമ്മിയിലിട്ട് ഉമ്മത്തിലച്ചാററിൽ മൂന്നുദിവസം അരയ്ക്കണം. പാവലിലച്ചാററിൽ മൂന്നുദിവസം അരയ്ക്കണം. ഇവ

ൽപതിപ്പപ്രമാണം മാത്രയാക്കി നിഴലുണക്കി ചിരട്ടക്കുടുക്കയിലടച്ചു മുപ്പതുദിവസം ഭൂമിയിൽ കുഴിച്ചുവച്ചിരുന്നെടുക്കണം. ഇഞ്ചിച്ചാറ്റിലോ മുക്കകഷായത്തിലോ കൊടുക്കണം. ശീതജ്വരം ശമിക്കും. അരിയും ചെറുപയറുംചേർത്തു കഞ്ഞിയുണ്ടാക്കിക്കൊടുക്കണം. വേറെ യാതൊന്നും ഉപയോഗിക്കാൻ പാടില്ല. ഉപ്പും പുളിയും തീരെ വർജ്ജിക്കേണ്ടതാകുന്നു.

## സർവ്വജ്വരകുഠാരമാത്ര

വത്സനാഭി, അരിതാരം, തുത്തം, കടുകരോഹിണി, ചായില്യം, ഗൗരീപാഷാണം, ഇന്തുപ്പ്, നേർവാളം ഇവ സമം കുഴിയമ്മിയിലിട്ട് പാവലിലച്ചാറ്റിൽ ഒരുദിവസം അരയ്ക്കണം. കരിംതക്കാളിച്ചാറ്റിൽ മൂന്നുദിവസവും, തുളസിച്ചാറ്റിൽ മൂന്നുദിവസവും, കയ്യോന്നിച്ചാറ്റിൽ മൂന്നുദിവസവും തുടർന്നരച്ച് കടുകളവ് മാത്രചെയ്തു നിഴലുണക്കി മുളകുചൂർണ്ണത്തിൽ സേവിപ്പിച്ചാൽ ശീതജ്വരം ശമിക്കും. അരിയും ചെറുപയറുംകൊണ്ടുള്ള കഞ്ഞിമാത്രമേ കുടിക്കാൻ പാടുള്ളൂ.

## ബാലജ്വരകുഠാരം

ഏലത്തരി, സഹസ്രവേധി, ചെങ്ങഴിനീർക്കിഴങ്ങ്, കന്മദം, ലവംഗപ്പട്ട, ചുക്ക്, ഓമം, നറുനണ്ടി, കുമിഴിൻതൊലി, ഗ്രാമ്പൂവ്, ഗോരോചനം, തിപ്പലി, കന്നാരം, അതിമധുരം, മുളക്, ഇലപ്പൂവ്, ചെറുപൂള, പെരുമരത്തിൻതൊലി ഇവ സമം. മുലപ്പാലിലൊഴിച്ചരച്ച് ചെറുപയറളവിൽ മാത്രകളാക്കി നിഴലുണക്കി മുലപ്പാലിൽ കൊടുത്താൽ കുട്ടികൾക്കുണ്ടാകുന്ന സർവ്വജ്വരവും ശമിക്കും.

## കുട്ടികൾക്ക് വിരേചനത്തിന്

ആവണക്കെണ്ണ നാഴി. ചെറുനാരങ്ങയോളം കററാഴച്ചോറും രണ്ടു കടുക്കാത്തോടു പൊടിച്ച ചൂർണ്ണവും മൂന്നുകടം ചുവന്നുള്ളി അരിഞ്ഞതും ചേർത്തു കാച്ചി അരിച്ചെടുക്കണം. യുക്തമാത്രയിൽ സേവിപ്പിച്ചാൽ കുട്ടികൾക്ക വിരേചനമുണ്ടാകും. കുട്ടികൾക്ക് നിർദ്ദോഷമായ വിരേചനത്തിന് യോഗ്യമായ എണ്ണയാണിത്. ഉപ്പും പുളിയും വർജ്ജിക്കണം.

## ആനന്ദഭൈരവരസം

ചുക്ക വരാഹനിട 4, തിപ്പലി വരാഹനിട 4, കുരുമുളക് വരാഹനിട 3, ചായില്യം, ഗന്ധകം, മനയോല, വത്സനാഭി, പൊരികാരം ഇവ വരാഹനിട രണ്ടുവീതം. ഇവയെല്ലാം ഒന്നിച്ചുചേർത്ത് ചെറു

നാരങ്ങാനീരൊഴിച്ചു് മൂന്നുയാമം അരച്ചു കുരുമുളകു വലുപ്പത്തിൽ ഗുളിക ഉരുട്ടണം. ത്രികടുകഷായത്തിൽ മൂന്നുദിവസം സേവിപ്പിക്കണം. എല്ലാ ജ്വരങ്ങളും ശമിക്കും.

## വിഷജ്വരത്തിനു ഗുളിക

ഗന്ധകം, രസം, നേർവാളം, വത്സനാഭി, കുരുമുളകു്. ഗന്ധകമൊഴിച്ചുള്ള ചരക്കുകൾ യഥാവിധി ശുദ്ധിചെയ്തു് എല്ലാററിനും സമം നായ്ക്കുരുണി വിത്തുചേർത്തു് ഇഞ്ചിച്ചാററിലരച്ചു് ഉഴുന്നളവിൽ ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിക്കണം. ഇഞ്ചിച്ചാററിൽ സേവിപ്പിച്ചാൽ വിഷജ്വരം ശമിക്കും.

## സന്നിപാതജ്വരത്തിനു ഒരു ഗുളിക

വെൺകാരം, ഇന്തുപ്പു്, ത്രികടുകു്, രസം, ഗന്ധകം ഇവ ഓരോ കഴഞ്ചും, നേർവാളം രണ്ടു കഴഞ്ചും, കടുകരോഹിണി നാലു കഴഞ്ചും ചേർത്തു മുലപ്പാലിലരച്ചു് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കണം. ഒരു ഗുളിക ഇഞ്ചിച്ചാററിൽ കൊടുക്കുകയും, മററുള്ള ചെറുനാരങ്ങാനീരിൽ അരച്ചു് ചെറുപയറളവിൽ ഗുളികയുരുട്ടി നിഴലുണക്കിയതു് മറെറാരുനേരം ഇഞ്ചിച്ചാററിൽ കൊടുക്കുകയും ചെയ്താൽ സന്നിപാതജ്വരം ശമിക്കും.

## ജ്വരത്തിനു് ഏലാദിഗുളിക

ഏലത്തരി, ജീരകം, കൊത്തമ്പാലരി, ഗ്രാമ്പൂവു്, മുന്തിരിങ്ങ, ചെറുകീര, നെല്ലിക്ക, അതിമധുരം, ചുക്കു്, നിശ്വാസം, ചന്ദനം ഇവ സമവീതം കഴിയമ്മിയിലിട്ടു് തെങ്ങിൻവെള്ളത്തിലരച്ചു് കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി ഒരു കഴഞ്ചു പഞ്ചസാര ചേർത്തുകൊടുത്താൽ തണ്ണീർദ്ദാഹത്തോടുകൂടിയ ജ്വരം ശമിക്കും.

## ശീതജ്വരത്തിനു ഗുളിക

വെള്ളപ്പാഷാണം കഴഞ്ചു് ഒന്നു്, തുത്തം കഴഞ്ചു രണ്ടു്, തുരിശു കഴഞ്ചു് ആറു. ഇവ കഴിയമ്മിയിലിട്ടു് ഉമ്മത്തിലച്ചാറൊഴിച്ചു് ഒരു യാമനേരം കൈവിടാതരച്ചു പാകപ്പെടുത്തണം. കുരുമുളകുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കണം. വെളുപ്പാൻ രണ്ടുനാഴികയുള്ളപ്പോൾ ഈ ഗുളിക പശുവിൻപാലിൽ കൊടുത്താൽ ശീതജ്വരം ശമിക്കും.

## വത്സനാഭ്യാദിമാത്ര

വത്സനാഭി വരാഹനിട ൮, ഗന്ധകം വരാഹനിട ൬, അരിതാരം, തുരിശു്, തുത്തം, നേർവാളം ഇവ ൨ വരാഹനിടവീതം. ഇവ

കഴിയാത്തിയിലിട്ട് 22 വരാഹനിട താമ്രഭസ്മംചെയ്ത് കുപ്പമേനി, തുളസി, തുമ്പ, കയ്യോന്നി ഇവയുടെ ചാറുകൾ സമംചെയ്ത് ആ ചാറിൽ രണ്ടുയാമനേരം കൈവിടാതരച്ചു മെഴുകാക്കി മൺമൂശയിൽ വച്ചിരുന്നു രാവിലെ പണവിടപ്രമാണം തേനിലോ ഇഞ്ചിച്ചാറിലോ ശർക്കരയിലോ യഥായുക്തം സേവിപ്പിച്ചാൽ ജ്വരം, കാമജ്വരം, ശ്വാസകാസം ഇവ ശമിക്കും.

## ബാലസഞ്ജീവിനിമാത്ര

ചുക്ക്, തിപ്പലി, ഗ്രാമ്പൂവ്, കരിംജീരകം, മുളക്, ജാതിക്ക, ജാതിപത്രി, ഏലത്തരി, ചായില്യം, നേർവാളം ഇവ സമം. ചെറുനാരങ്ങാനീരിൽ ഒരുയാമനേരം അരയ്ക്കണം. ചെറുപയർ വലിപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിക്കണം. കടുകരോഹിണി, കടുക്കാ, ചുക്ക് ഇവകൊണ്ടുള്ള കഷായത്തിൽ കൊടുത്താൽ സന്നിപാതം ശമിക്കും. കുട്ടികൾക്ക മുലപ്പാലിൽ കൊടുക്കണം. കുട്ടികൾക്ക് ഒരുമാത്രയും വലിയവർക്ക രണ്ടുമാത്രയും കൊടുക്കണം.

## ബാലാമൃതമാത്ര

ഏലത്തരി, അതിമധുരം, സഹസ്രവേധി ഇവ അര വരാഹനിടവീതം കഴിയാത്തിയിലിട്ട പഴകിയവെള്ളമൊഴിച്ചരച്ചു മൂന്നുദിവസം രാവിലെ കൊടുത്താൽ പച്ചിലനിറത്തിൽ വയറൊഴിയുന്ന കുട്ടികളുടെ രോഗം ശമിക്കും.

## വാതജ്വരമാത്ര

ജീരകം, വയമ്പ്, ചുക്ക്, പച്ചപാരി, ജാതിക്ക, താന്നിക്ക, കടുക്, വെളുത്തുള്ളി, കരിംജീരകം, ഓമം, ഗ്രാമ്പൂവ്, മുളക്, തിപ്പലി, നെല്ലിക്ക, നേർവാളം ഇവ സമത്തൂക്കം കഴിയാത്തിയിലിട്ട് ഇഞ്ചിച്ചാറിലരയ്ക്കണം ഒരുമുളകുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിക്കുക. മുലപ്പാലിൽ സേവിപ്പിച്ചാൽ കുട്ടികൾക്കുണ്ടാകുന്ന എല്ലാവിധ ജ്വരങ്ങളും 'മാന്ത'വും ശമിക്കും.

## സമയംതെറ്റിവരുന്ന ജ്വരങ്ങൾക്ക മാത്ര

ആട്ടുതിന്നാപ്പാലയുടെ ചൂർണ്ണവും ലവംഗപ്പട്ടയുടെ ചൂർണ്ണവും സമവീതം നാരങ്ങാനീരൊഴിച്ചരച്ചു കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുകൊള്ളണം. പുരുഷന്മാർ സ്ത്രീകളുടെ മൂത്രത്തിലും സ്ത്രീകൾക്ക പുരുഷന്മാരുടെ മൂത്രത്തിലും മൂന്നുദിവസം സേവിപ്പിക്കുകയും ഇടന്ന് മൂന്നുദിവസം ചൂടുവെള്ളത്തിൽ സേവിപ്പിക്കുകയും ചെയ്താൽ മഹാജ്വരവും സമയംതെറ്റിവരുന്ന ജ്വരവും ഉടന്നിൽക്കുന്ന ജ്വരവും സാംക്രമികജ്വരവും ശീതജ്വരവും ശമിക്കും.

## വിഷഭേദിക മാത്ര

കാഞ്ഞിരത്തിന്റെ വടക്കോട്ടുപോയവേര് വരാഹനിട 10; തലച്ചുരുളി, അഴിഞ്ഞിവേരിൻതൊലി ഇവ 5 വരാഹനിടവീതം; തിപ്പലി, കുരുമുളക്, പെരുങ്കായം, ചുക്ക്, ഓമം, വെളുത്തുള്ളി ഇവ ഒരു വരാഹനിടവീതം കഴിയമ്മിയിലിട്ട ചെറുനാരങ്ങാനീരൊഴിച്ച് ഒരുയാമനേരം അരച്ചു പുത്തരിച്ചുണ്ടയ്ക്കയളവിൽ ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുകൊള്ളണം. വിഷഭേദികയ്ക്കുടൻ ഒരുപലം ദ്രാക്ഷാദ്രാവകത്തിൽ കൊടുക്കണം. ശീമക്കാടിയിലും ഓമക്കഷായത്തിലും കൊടുക്കാം.

കാഞ്ഞിരവേര് ചെറുതായി നുറുക്കി ഗോമൂത്രത്തിൽ തിളപ്പിച്ചു കഴുകിയെടുത്ത് ഉണക്കിപ്പൊടിച്ചുകൊള്ളണം.

## ഗോരോചനമാത്ര

ഗോരോചന, ഏലത്തരി, സഹസ്രവേധി, ഇരുവേലി, ചെമ്പകപ്പൂവ്, കൊട്ടം, അതിമധുരം, രാമച്ചം, സമുദ്രപ്പച്ച ഇവ ഓരോകഴഞ്ചുവീതം മുലപ്പാലിലരച്ചു കടലയുടെയളവ് ഗുളികയുരുട്ടി നിഴലുണക്കി 'മാന്ത'ത്തിനും കണയ്ക്കും വലിയ ജ്വരങ്ങൾക്കും മുലപ്പാലിൽ കൊടുക്കണം. അന്നപാനമറിഞ്ഞു പ്രയോഗിച്ചാൽ എല്ലാരോഗങ്ങൾക്കും ഫലംചെയ്യും. കഠിനപഥ്യമാചരിക്കണം.

## ചെറിയ ഏലാദിമാത്ര

ഏലത്തരി, ജീരകം, അതിമധുരം, ഗ്രാമ്പൂവ്, പച്ചപാതിരി, നറുനണ്ടി, ഗോരോചന, ഇലവർങ്ഗപ്പട്ട, കൊട്ടം, മുന്തിരിങ്ങ, ജാതിക്ക, ഓരിലത്താമര, പർപ്പടകം ഇവ ഓരോ വരാഹനിട കരിക്കിൻ വെള്ളത്തിൽ അരച്ചു കുന്നിക്കുരുവലുപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കണം. ജ്വരങ്ങൾക്ക യുക്താനുപാനങ്ങളിൽ സേവിപ്പിക്കണം. മേഹജ്വരത്തിനു ജീരകക്കഷായത്തിൽ കൊടുത്താൽ ആശ്ചര്യമായ ഫലംകിട്ടും. മത്സ്യവും പുളിയും വർജ്ജിക്കണം.

## ജ്വരത്തിനു താളകാദിമാത്ര

താളകം, ചായില്യം, നേർവാളം, കടുകരോഹിണി, നൊച്ചിയുടെ തളിരില ഇവ സമം പശുവിൻപാലിൽ അരയ്ക്കണം. കുന്നിക്കുരു വലുപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കി വച്ചുകൊള്ളണം. യോഗ്യമായ അനുപാനങ്ങളിൽ എല്ലാജ്വരത്തിനും മറുരോഗങ്ങൾക്കും പ്രയോഗിക്കാം. വിരേചനാർത്ഥം ഈ ഔഷധം പ്രയോഗിക്കുമ്പോൾ നാലുഗുളിക ഉത്തമമാത്രയാണെന്നറിയണം.

## ബാലഭ്രൂപതിമാത്ര

ചുക്ക് വരാഹനിട ൾ, ഗന്ധകം വരാഹനിട ൡ, പൊരികാരം വരാഹനിട ൳, സൂതം വരാഹനിട ൾ, നേർവാളം വരാഹനിട 1. ചൂടുവെള്ളത്തിൽ മൂന്നോ നാലോ യാമം അരക്കണം. കുന്നിക്കുരു വലുപ്പത്തിൽ ഗുളികകളാക്കി നിഴലുണക്കി സൂക്ഷിച്ചുകൊണ്ട് വാഴപ്പഴത്തിലോ പനങ്കരുപ്പെട്ടിയിലോ അതിമധുരകഷായത്തിലോ യുക്തംപോലെ സേവിപ്പിക്കുക.

## ലഘുബാലസഞ്ജീവിനി

ചുക്ക്, മുളക്, വെങ്കാരം, രാമം, തിപ്പലി, ചായില്യം, ഗ്രാമ്പൂവ് ഇവ എല്ലാം സമത്തൂക്കം. നാരങ്ങനീരൊഴിച്ചു നല്പവണ്ണം അരക്കണം. ഉഴുന്നുവലുപ്പത്തിൽ ഗുളികകളാക്കി നിഴലുണക്കി സൂക്ഷിക്കണം. ജ്വരങ്ങൾക്കു തുളസിച്ചാറിലും സന്നിപാതജ്വരത്തിനു മുലപ്പാലിലും മൂന്നുദിവസം സേവിപ്പിക്കണം. വെററിലയിലയിൽവച്ചു ചവച്ചിറക്കിയാൽ ജലദോഷം ശമിക്കും. പഥ്യം ആചരിക്കണം.

## പഞ്ചരത്നഗുളിക

രസകർപ്പൂരം വരാഹനിട 1, ചായില്യം വരാഹനിട 1, നേർവാളം വരാഹനിട 2, രസം വരാഹനിട 1, സൗവീരം വരാഹനിട ൾ ഇവ അഞ്ചും നാരങ്ങാനീരിൽ അരച്ചു പാകപ്പെടുത്തി കൊത്തമ്പാലരിവിൽ ഉരുട്ടി നിഴലുണക്കി സൂക്ഷിച്ചുകൊള്ളണം. മുലപ്പാലിലോ ചൂടാറിയ വെള്ളത്തിലോ തേനിലോ യുക്തംപോലെ രണ്ടു മാത്രവീതം മൂന്നുദിവസം കൊടുത്താൽ സന്നിപാതജ്വരവും 'മാന്ത'വും ശോഫവും കഫകോപവും വാതവികാരവും വയറുവേദനയും മററും ശമിക്കും. കഠിനപഥ്യം ആചരിക്കണം.

---

ഒൻപതാം അദ്ധ്യായം

---

## "മാന്ത"രോഗനിദാനം

എത്തമപ്പാൻ, വാഴപ്പഴം, കടല, പുളിച്ചമോര്, പഴവർഗ്ഗങ്ങൾ, നെയ്യ്, തേങ്ങ, ശർക്കര, മാംസം, മലത്തുവര, ഉഴുന്ന്, പുളിങ്കുരു, കിഴങ്ങുകൾ, മൊച്ചക്കുരു, വാളമീൻ മുതലായവ ഭക്ഷിച്ചുകൊണ്ട് കുട്ടികൾക്കു പാലുകൊടുക്കുന്നതുനിമിത്തം പ്രായേണ 'മാന്ത'രോഗം സംഭവിക്കുന്നു. മാന്തരോഗങ്ങൾ 21 പ്രകാരത്തിലുണ്ടാകുന്നു എന്നറിയപ്പെടുന്നു. അവ അടിയിൽ വിവരിക്കുന്നു.

പിത്തമാന്തം, വാതമാന്തം, അജീർണ്ണമാന്തം, കഫമാന്തം, വിഷമാന്തം, വാലമാന്തം, ജ്വരമാന്തം, നീർമാന്തം, കുടൽമാന്തം, കട്ടമാന്തം, പാൽമാന്തം, ഉലയാമാന്തം, എരിമാന്തം, തലമാന്തം, കണ്ണമാന്തം, വലിവുമാന്തം, ചുരിമാന്തം, സന്നിമാന്തം, ഊതുമാന്തം, വീക്കമാന്തം, മുക്കൽമാന്തം.

## മാന്തരോഗലക്ഷണം

ശിശുവിനു കനംകുറ്റും. ചങ്ങലംപരണ്ടപോലെ കാലുകറം പിരിയും. കണ്ണുകറം ചുവക്കും. ശരീരത്തിനുവേദനയുണ്ടാകും. എടുത്താൽ അനാവസരിക്കയില്ല. രോമനരമ്പും അമർന്നിരിക്കും. കണ്ണു കുഴിഞ്ഞിരിക്കും. വയററിൽ അളളിപ്പറിക്കും. വായ്നാറും കൈകളും കാലിനും തണുപ്പുകാണും. പാൽ കുടിക്കയില്ല. ഛർദ്ദിയുണ്ടാകും. വായും നാക്കും ഉണങ്ങിയിരിക്കും. മയക്കംകാണും. വിശപ്പുണ്ടായിരിക്കയില്ല. ക്ഷീണിച്ചുകിടക്കും. കഫവും മലവും കലർന്നുപോകും. പിരിഞ്ഞപാൽപോലെയും തെളിഞ്ഞനീരുപോലെയും വയറൊഴിയും. ഉളളംകൈയും ഉളളംകാലും തണുത്തിരിക്കും. കണ്ണുകറം ചുഴലും. ശരീരം വിയർക്കും. കണ്ണാടിപോലെ മുഖത്തിന്നു മിനുക്കമുണ്ടായിരിക്കും. ഇവയെല്ലാം "മാന്ത" രോഗത്തിന്റെ ലക്ഷണങ്ങളാകുന്നു.

## മാന്തചികിത്സ

നൊച്ചിയില, തൊവരയില, കയ്യോന്നിയില, വേലിപ്പരുത്തി ഇവനാലും സമത്തൂക്കത്തിൽ ഇടിച്ചുപിഴിഞ്ഞചാറു് അടുപ്പിൽ വച്ചു് അല്പം ചൂടാക്കി കാൽതുടംവീതം മൂന്നുദിവസം രാവിലെ കൊടുക്കണം. മാന്തരോഗം ശമിക്കും.

## മാന്തരോഗകൽക്കം

വെററിലഞെട്ടു് 11 ഭാഗം, വയമ്പു് 5 ഭാഗം, വെളുത്തുളളി രണ്ടുഭാഗം, തിപ്പലി 1 ഭാഗം. ഇവ ഒന്നിച്ചരച്ചു് യുക്തമായ അളവിൽ ചൂടുവെളളത്തിൽ കലക്കിക്കൊടുക്കണം.

## മാന്തത്തിനു കഷായം

ഓമം, കുരുമുളകു്, വെളുത്തുളളി, ചെറുതിപ്പലി ഇവ ചതച്ചു കിഴികെട്ടിയിട്ടു കഷായമുണ്ടാക്കി, എട്ടിലൊന്നു കുറികോൽകണ്ടിറക്കിയ കഷായനീർ കൊടുക്കണം.

## മാന്തത്തിനു ഗുളിക

വിളംഗം, ചുട്ട ആമയോടു്, കുരുമുളകു്, കയ്യോന്നി, വയമ്പു്, തിപ്പലി, കഴററിക്കുരു ഇവ സമം കയ്യോന്നിച്ചാററൊഴിച്ചു് ശരിക്കരച്ചു പാകപ്പെടുത്തി കുരുമുളകുപ്രമാണം ഗുളികകളാക്കി നിഴലു

ണക്കി സൂക്ഷിച്ചുകൊള്ളുക. കണ്ടകാരിച്ചുണ്ടയുടെ കഷായത്തിൽ കൊടുത്താൽ മാന്തരോഗം ശമിക്കും. വേലിപ്പരുത്തികഷായത്തിൽ കൊടുത്താൽ വയറുപെരുക്കവും ഛർദ്ദിയും മാറും. ഓമംകൊണ്ടുള്ള കഷായത്തിൽ കൊടുത്താൽ അതിസാരമില്ലും. തേനിൽ സേവിപ്പിച്ചാൽ ശൈത്യവും വാതകോപവും അടങ്ങും. മുലപ്പാലിൽ കൊടുത്താൽ മുക്കൽമാന്തം ഭേദപ്പെടും. ഇഞ്ചിച്ചാററിൽ പ്രയോഗിച്ചാൽ മന്ദതകം മാറും.

## മാന്തത്തിനു സ്വരസം

വേളയില, വയമ്പു്, അരൂതില ഇവ സമം ഇടിച്ചുപിഴിഞ്ഞു്, കാൽ ശംഖുമുതൽ മുഴുശംഖുവരെ യുക്തമായ അളവിൽ കൊടുത്താൽ മാന്തദോഷങ്ങളും വലിവും മലബന്ധവും മാറും.

## അജീർണ്ണമാന്തത്തിനു്

ഒരുമുടം വേലിപ്പരുത്തിച്ചാററിൽ വയമ്പു്, ത്രികടുകു്, ഗോരോചന ഇവ രണ്ടു വരാഹനിടവീതവും വേലിപ്പരുത്തിയുടെ തളിരു് നാലുവരാഹനിടയും അരച്ചുചേർത്തു് തക്ക അളവിൽ പ്രയോഗിക്കുക. അജീർണ്ണമാന്തവും വയററുവേദനയും മാറും.

## മാന്തവലിവിനു്

കൊടുവേലിവേരിൻതൊലി, ശംഖുപുഷ്പത്തിന്റെ വേരിൻമേൽതൊലി, എരുക്കിൻവേരിലെതൊലി ഇവ മൂന്നുവരാഹനിടവീതം ചൂടുവെള്ളത്തിൽ ഇടിച്ചുപിഴിഞ്ഞു ചാറെടുത്തു് ഒരുവരാഹനിട കുങ്കുമപ്പൂചേർത്തു് യുക്തമായ അളവിൽ സേവിപ്പിക്കണം. മാന്തവലിവും കുക്കുവലിവും ശമിക്കും.

## കർപ്പൂരാദിചൂർണ്ണം

കർപ്പൂരത്തിന്റെതളിരില, ഗ്രാമ്പൂവു്, അതിവിടയം, ഓമം, ജാതിക്ക, ഖുനുക്കം, ചിററരത്ത ഇവ സമം പൊൻനിറത്തിൽ വറുത്തെടുത്തു ചൂർണ്ണീകരിച്ചു്, യുക്തമാത്രയിൽ തേനിൽ സേവിപ്പിക്കണം ശിശുക്കളുടെ മൂലക്കുരു ശമിക്കും.

## മധുരാദിമാത്ര

അതിമധുരം, ജാതിക്ക, ജീരകം, അതിവിടയം, മാതളംപൂവു് ഇവ സമം പൊൻനിറത്തിൽവറുത്തു ചൂർണ്ണിച്ചു് മാതളംപഴത്തിന്റെ ചാററിലോ പുളിയാരിലച്ചാററിലോ അരച്ചുരുട്ടി ഗുളികകളാക്കി യുക്താനുപാനത്തിൽ സേവിപ്പിക്കുക വെള്ളംപോലെ വയറൊഴിയുന്നതു നില്ക്കും.

## അമൃതസഞ്ജീവിനിഗുളിക

സഹസ്രവേധി, ഏലത്തരി, ചന്ദനം, കടുകരോഹിണി, നറുനണ്ടി, രാമച്ചം, അതിമധുരം, മുന്തിരിങ്ങ, കൊട്ടം, ഇലവർങ്ങം, കടുക്, ഇലിപ്പപ്പൂവ്, നാരകത്തിന്റെവേരിന്മേൽ തൊലി, ചെറുതിപ്പലി, മുത്തങ്ങ, ഖർജ്ജൂരം ഇവ സമം വെററിലച്ചാറിലരച്ചു കടലപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുകൊണ്ടു മുലപ്പാലിലോ, ചൂടാറിയ വെള്ളത്തിലോ സേവിപ്പിച്ചാൽ കണമാന്ദ്യങ്ങളും ജ്വരവും മോഹങ്ങളും ശമിക്കും.

## ചായില്യമെഴുക്

ചായില്യം വരാഹനിട 2, അയ്യവണക്കരി വരാഹനിട 4, വെൺകാരം വരാഹനിട 2 നേർവാളം വരാഹനിട 6, ഇവ കഴിയമ്മിയിലരച്ചു മെഴുകാക്കി സൂക്ഷിക്കുക. ശുദ്ധജലത്തിൽ പ്രയോഗിച്ചാൽ വിരേചനമുണ്ടാകും. ചൂടുവെള്ളത്തിൽ കൊടുത്താൽ അതിസാരം നില്ക്കും. വാതം, ഗുല്മം, കരപ്പൻ എന്നീ ബാലരോഗങ്ങൾക്കെല്ലാം ചൂടുവെള്ളത്തിൽത്തന്നെ പ്രയോഗിക്കാം.

## ബാലഭദ്രപതിമാത്ര

ചന്ദനം, നറുനണ്ടി, പുളിങ്കുരുവിൻതോട്, ജീരകം, ചെറുകിര, ജാതിപത്രി, മുല്ലവേര്, അക്രാകം, സഹസ്രവേധി, താമിലത്താമര, ബ്രഹ്മി, കന്നാരം, ഇലവർങ്ങപ്പട്ട, കപ്പമേനിവേര്, ജാതിക്ക, ചെറുതിപ്പലി, ഏലത്തരി, ഗോരോചന, മുത്തങ്ങ, ചെറുകടലാടി, ചെമ്പകമൊട്ട്, കരിംജീരകം, പൊന്നാങ്കാണി ഇവ സമത്തൂക്കത്തിൽ ചൂർണ്ണീകരിച്ചു ബ്രഹ്മിച്ചാറും പൊന്നാങ്കാണിച്ചാറും കലന്നരച്ചു തേറാമ്പരൽപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിവച്ചുകൊണ്ടു്, യുക്താനുപാനങ്ങളിൽ സേവിപ്പിച്ചാൽ എല്ലാവിധ കണരോഗങ്ങളും മാന്ദ്യവും വയറുവീക്കവും ശമിക്കും കുട്ടികൾക്കുണ്ടാകുന്ന എല്ലാ രോഗങ്ങൾക്കും അനുപാനമറിഞ്ഞു പ്രയോഗിച്ചാൽ ഫലസിദ്ധിയുണ്ടാകും.

## ഉദ്ധമാനത്തിന്

രസം, ചുക്ക്, ഗന്ധകം, വെൺകാരം ഇവ കാൽപലം വീതം, നേർവാളം ഒരുപലം ഇവ ശുദ്ധജലത്തിൽ അരച്ചു ചെറുപയറളവിൽ ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിക്കണം. പച്ചവെള്ളത്തിൽ കൊടുത്താൽ, വയറിളകും. ചൂടുവെള്ളത്തിൽ കൊടുത്താൽ വയറിളക്കം നില്ക്കും. ഉദ്ധമാനം, വയർവീക്കം, വായുകോപം ഇവയ്ക്കു യുക്താനുപാനങ്ങളിൽ സേവിപ്പിക്കണം.

## ഏലാദിമാത്ര

ഏലത്തരി, തിപ്പലി, കൊട്ടം, ജീരകം, അക്രാവ്, മായാക്ക്, ഗോരോചന, ജടാമാഞ്ചി, കരിഞ്ജീരകം ഇവ കാൽപലം വീതം. ഇളവറുപ്പിൽ വറുത്തെടുത്ത് ചൂർണ്ണീകരിച്ചു മുലപ്പാലൊഴിച്ചു രണ്ടു യാമമരച്ച് കടലപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിക്കുക. മുലപ്പാലിൽ സേവിപ്പിച്ചാൽ കണച്ചൂട് ശമിക്കും.

## കട്ടവാദിമാത്ര

ജാതിക്ക, ഇലവർങ്ഗം, ജാതിപത്രി, ഏലത്തരി, അതിമധുരം, പുളിയാരില, കറുപ്പ്, ശ്രാരശാളിരാമം, ഉലുവ, ചെറുനാഗപ്പൂവ്, വാഴപ്പൂവ്, അതിവിടയം, കാട്ടത്തി, കബാവ്, മുത്തങ്ങ, ജീരകം, മാതളംപിഞ്ച് ഇവ കാൽപലം വീതം ചൂർണ്ണീകരിച്ചു പശുവിൻ പാലൊഴിച്ചു വണ്ടുകെട്ടി അവിച്ച് വാഴപ്പൂവിൻചാററിലോ മാതളപ്പഴത്തിൻചാററിലോ അരച്ച് കരുമുളകുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിച്ചുകൊള്ളണം. പഞ്ചസാരയിൽ കൊടുത്താൽ അതിസാരം നില്ക്കും.

## കർപ്പൂരാദിമാത്ര

പച്ചക്കർപ്പൂരം, ഇന്തുപ്പ്, ജാതിക്ക, ഗന്ധകം, ഇലവർങ്ഗം, ജാതിപത്രി ഇവ ഒരു കഴഞ്ചുവീതം ചെറുനാരങ്ങാനീരിലരച്ച് ഉഴുന്നളവുഗുളികയുരുട്ടി നിഴലുണക്കണം. ഇഞ്ചിനീരിലോ പഞ്ചസാരയിലോ ചുക്കുകഷായത്തിലോ സേവിപ്പിച്ചാൽ കുട്ടികളുടെ സകല ജ്വരങ്ങളും നിശ്ചയമായും ശമിക്കും.

## ഗോരോചനാദിമാത്ര

ഗോരോചന വരാഹനിട രണ്ട്, നേർവ്വാളം വരാഹനിട ഒന്ന്, കടുകരോഹിണി വരാഹനിട ഒന്ന് ഇവ മുലപ്പാലിൽ അരച്ച് ചെറുപയറളവിൽ ഗുളികയുരുട്ടി നിഴലുണക്കിക്കൊണ്ട് വാതജ്വരത്തിന ഇഞ്ചിച്ചാററിലും പിത്തജ്വരത്തിന മുലപ്പാലിലും ശ്ലേഷ്മജ്വരത്തിന ആടലോടകവും കണ്ടകാരിച്ചുണ്ടയുംകൊണ്ടുള്ള കഷായത്തിലും സന്നിക്ക് തുളവള്ള വണ്ടുകെട്ടി അവിച്ചുപിഴിഞ്ഞെടുത്ത നീരിലും കുട്ടികളെ സേവിപ്പിക്കണം.

## ഗോരോചനമാത്ര

ഗോരോചന, ചെറുതിപ്പലി, കരിഞ്ജീരകം, ചിററരത്ത, മായാക്ക്, കൊട്ടം, അക്രാവ് ഇവ സമം മുലപ്പാലിൽ ഒരുയാമമരച്ച് ചെറുപയറളവിൽ ഗുളികകൾ ഉരുട്ടി സൂക്ഷിച്ചുകൊള്ളുക. മുലപ്പാ

ലിൽ ഒരു ഗുളികവീതം. മാന്തക്കണയും സന്നിയും വയർപെരുക്കവും ശൈത്യവും മററും ശമിക്കും.

## സഞ്ജീവനിഗുളിക

വത്സനാഭിവെളുത്തതു്, വത്സനാഭി കറുത്തതു്, ചായില്യം, സ്‌തിപ്പലി, ഗന്ധകം, വെൺകാരം, ചുക്കു്, താന്നിക്ക, കുരുമുളകു് ഇവ ഒരു കഴഞ്ചുവീതം. നേർവാളം കഴഞ്ചു് 5 ഇവ കയ്യോന്നിച്ചാറൊഴിച്ചു് ദിവസംതോറും ഓരോയാമം വീതം ഏഴുദിവസം അരച്ചു കുന്നിക്കുരുപ്രമാണമുരുട്ടി നിഴലുണക്കി സൂക്ഷിക്കണം. ജാതിക്കച്ചൂർണ്ണത്തിൽ സേവിപ്പിച്ചാൽ മൂലവായുവും ഗോമൂത്രത്തിൽ സേവിപ്പിച്ചാൽ വയററിൽരോഗവും മുരിങ്ങപ്പട്ടച്ചാററിൽ സേവിപ്പിച്ചാൽ ശൂലരോഗവും വേലിയാട്ടിൻപാലിൽ സേവിപ്പിച്ചാൽ ക്ഷയരോഗവും ആവണക്കെണ്ണയിൽ സേവിപ്പിച്ചാൽ മലബന്ധവും അമൃതിൻചാററിൽ സേവിപ്പിച്ചാൽ എരിച്ചലും ശമിക്കും.

## ചെമ്പകാദിവിരേചനമാത്ര

ചെമ്പകപ്പൂവു്, പലംഒന്നു്, ഇലവർങ്ങം, കടുകരോഹിണി, ഏലത്തരി, കൊട്ടം ഇവ കാൽപലംവീതം, നേർവാളം പലം അര ഇവ ചുക്കുവെള്ളത്തിലരച്ചു് കുരുമുളകുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിക്കണം. തേനിലല്ലെങ്കിലും കുരുമുളകുകഷായത്തിലെങ്കിലും ചുക്കുകഷായത്തിലെങ്കിലും സേവിപ്പിച്ചാൽ വിരേചനമുണ്ടാകും. അമിതവിരേകം സംഭവിച്ചാൽ വയമ്പുചുട്ടു് തേനിലോ പച്ചവെള്ളത്തിലോ കൊടുക്കണം

## കസ്തൂര്യാദിമാത്ര

കസ്തൂരി വരാഹനിട ഒന്നു്, ഗോരോചന വരാഹനിട മൂന്നു്, കുങ്കുമപ്പൂവു് വരാഹനിട രണ്ടു് ഇവ മുലപ്പാലിലരച്ചു് കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിക്കൊള്ളുക. സന്നിമാന്തം, പിത്തജ്വരം, ഛർദ്ദി ഇവയ്ക്കു് യുക്താനുപാന ളിൽ സേവിപ്പിച്ചാൽ രോഗശമനമുണ്ടാകും.

## ഗുഷമാത്ര

ചെമ്പകപ്പൂവു്, കൊട്ടം, ഗോരോചന, അതിമധുരം, മായാക്കു്, രാമച്ചവേരു്, ഏലത്തരി, സഹസ്രവേധി, ചെറുനാരകത്തിൻവേരു് ഇവ സമം രാമച്ചവേരിൻകഷായത്തിൽ നല്ലതുപോലെ അരച്ചു കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കിക്കൊള്ളണം. മുലപ്പാലിൽ കൊടുത്താൽ മാന്തരോഗങ്ങളെല്ലാംതന്നെ ശമിക്കും.

## പൂരമാത്ര

രസകർപ്പൂരം കഴഞ്ച് അര; ഏലത്തരി, മായാക്ക്, ഇലവർങ്ഗം, വയമ്പ്, അതിവിടയം ഇവ കാൽകഴഞ്ചുവീതം; മായാക്ക കഷായത്തിൽ ഒരു യാമനേരമരച്ച് കല്ലോടുകൂടി നിഴലുണങ്ങിയതിനുശേഷം വിഷ്ണുക്രാന്തിച്ചാററിൽ ഒരു യാമമരച്ച് കൊത്തമ്പാലരിയളവിൽ ഗുളികയുരുട്ടി നിഴലുണങ്ങി സൂക്ഷിക്കണം. തേനിലോ മുലപ്പാലിലോ സേവിപ്പിച്ചാൽ മാന്തരോഗങ്ങൾ ൨൧-ം നശിക്കും.

## ലവംഗാദിമാത്ര

ഇലവർങ്ഗം വരാഹനിട ഒന്ന്; കടുക്കാ, നെല്ലിക്ക, രസസിന്ദൂരം, താന്നിക്ക, ഏലത്തരി ഇവ രണ്ടു വരാഹനിടവീതം; കുരുമുളക്, കുങ്കുമപ്പൂവ്, ഗോരോചന, ചുക്ക്, തിപ്പലി, കസ്തൂരി ഇവ കാൽ വരാഹനിടവീതം കുന്നൊച്ചിയിലച്ചാറൊഴിച്ച് അരച്ച് ചെറുപയറളവിൽ ഗുളികയുരുട്ടി നിഴലുണക്കി തുളസിനീരിൽ സേവിപ്പിച്ചാൽ വയറുപെരുക്കം, മാന്തം ഇവ ശമിക്കും.

## നിശാദിമാത്ര

മഞ്ഞൾ, ചുക്ക്, തിപ്പലി, കടുകരോഹിണി, വത്സനാഭി, ജാതിക്ക, കുരുമുളക്, ഇലവർങ്ഗം, മരമഞ്ഞൾ ഇവ സമം ചൂർണ്ണീകരിച്ച് നാരങ്ങനീരൊഴിച്ച് നാലുയാമനേരം കൈവിടാതെ അരച്ച് ചെറുപയറളവിൽ ഗുളികകളാക്കി സൂക്ഷിക്കുക. തേനിലോ മുലപ്പാലിലോ കൊടുത്താൽ കുട്ടികളുടെ സകല ജ്വരങ്ങളും സന്നിയും ശമിക്കും.

## ജീരകാദിമാത്ര

ഏലത്തരി, തിപ്പലി, കൊട്ടം, ജീരകം, അക്രാവ്, മായാക്ക്, ഗോരോചന, ജടാമാഞ്ചി, കരിംജീരകം ഇവ ഓരോകഴഞ്ച് ഇളവറുപ്പിൽ വറുത്തു ചൂർണ്ണീകരിച്ച് മുലപ്പാലിൽ അരച്ച് കുന്നിക്കുരുവലിപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിക്കണം. മുലപ്പാലിൽ സേവിപ്പിച്ചാൽ കണജ്വരം മാറും.

## പിപ്പല്യാദിചൂർണ്ണം

ചെറുതിപ്പലി, അമുക്കുരം, കണ്ടകാരിച്ചുണ്ട ഇവ സമം പശുവിൻപാലിലരച്ച് നിഴലുണക്കി പൊടിച്ച് വച്ചുകൊള്ളണം. യുക്തമായ മാത്രയിൽ സമം പഞ്ചസാരചേർത്തു രണ്ടുനേരവും പതിനാലുദിവസം കൊടുത്താൽ ഛർദ്ദിയോടുകൂടിയ ജ്വരം, ചുമ, കഫകോപം ഇവ ശമിക്കും.

## വിരേചനമാത്ര

നേർവാളം പലം അഞ്ചു്; ചെമ്പകമൊട്ടു്, കടുകരോഹിണി, വെടിയുപ്പു്, കടുക്കാ, ഇന്തുപ്പു്, ചുക്കു് ഇവ ഒരുപലംവീതം കഴിയമ്മിയിലിട്ടു നിലവാകകഷായത്തിൽ നാലുയാമമരച്ചു പുത്തരിച്ചുണ്ടയുടെ അളവിൽ ഗുളികയുരുട്ടി നിഴലുണക്കി സൂക്ഷിക്കണം. നിലവാകകഷായത്തിൽ സേവിച്ചാൽ വിരേചനമാകും.

## വിരേചനചൂർണ്ണം

കുരുമുളകു്, നേർവാളം ഇവ സമം. കറിയുപ്പു് ഇരട്ടി. ഇവ എല്ലാംകൂടി കഴിയമ്മിയിലിട്ടു മലന്തേനൊഴിച്ചരച്ചു നിഴലുണക്കി വച്ചുകൊള്ളണം. യുക്തമാത്രയിൽ പഞ്ചസാരചേർത്തു സേവിച്ചാൽ വിരേചനമുണ്ടാകും.

## വിരേചനമാത്ര (വേറൊന്നു്)

ആവണക്കിൻപരിപ്പു്, മുളകു് ഇവ ഓരോപലം; നേർവാളം പലം മൂന്നു്; ചുക്കു് പലം അര; വെടിയുപ്പു് പലം കാൽ ഇവ കഴിയമ്മിയിലിട്ടു് മലന്തേനൊഴിച്ചു പട്ടാണിക്കടലയുടെ വലുപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കണം. അനുപാനം പഞ്ചസാര.

## വിരേചനമാത്ര (മറ്റൊന്നു്)

കുരുമുളകു്, ചുക്കു്, ജീരകം, ആമലകത്തോടു്, തിപ്പലി, ഓമം, കടുകരോഹിണി, കൊട്ടം ഇവ ഒരുഭാഗംവീതം. ആവണക്കിൻകുരു അരഭാഗം, നേർവാളം അഞ്ചുഭാഗം ഇവ ചെറുനാരങ്ങാനീരൊഴിച്ചരച്ചു പട്ടാണിക്കടലപ്രമാണം ഗുളികയുരുട്ടി നിഴലുണക്കണം. ജീരകചൂർണ്ണം ചേർത്തു സേവിക്കണം.

## വിരേചനഗുളിക

ചുക്കു്, തിപ്പലി, ഏലത്തരി, മുളകു്, ജീരകം ഇവ ഓരോഭാഗം; നേർവാളം അഞ്ചുഭാഗം; ചായില്യം പത്തിലൊന്നുഭാഗം; രസകർപ്പൂരം ഇരുപതിൽഒരുഭാഗം. ഇവ കഴിയമ്മിയിലിട്ടു നാരങ്ങാനീരൊഴിച്ചു് എട്ടുയാമനേരം അരച്ചു ചെറിയ പട്ടാണിക്കടലപ്രമാണം ഗുളികയുരുട്ടി ഉണക്കണം. പഞ്ചസാരചേർത്തു സേവിപ്പിക്കണം.

## വിരേചനഗുളിക (വേറൊന്നു്)

നേർവാളം, രസസിന്ദൂരം, രസകർപ്പൂരം, രസഭസ്മം ഇവ ഒരു പലംവീതം, രണ്ടുപലം കുരുമുളകുപൊടിയും ചേർത്തുനാരങ്ങാനീരൊഴിച്ചു രണ്ടുയാമനേരമരച്ചു് മുൻചൊന്ന അളവിൽ ഗുളികയുരുട്ടി നിഴലുണക്കണം. മുളകുപൊടി അനുപാനം.

---

പത്താം അദ്ധ്യായം

---

## അസ്ഥിച്ചൂടിനെണ്ണ

ചിററാവണക്കെണ്ണ ഇടങ്ങഴി ഒന്നു്, ലന്തയിലച്ചാറു് ചെറുനാരങ്ങാനീരു് ചുവന്നുള്ളിച്ചാറു് ഇവ കാൽ ഇടങ്ങഴിവീതം, ഒന്നിച്ചുചേൎത്തു കാൽപലം കരിംജീരകം പൊടിച്ചിട്ടു് ഏഴു പ്രാവശ്യം ശുദ്ധിചെയ്ത കററാഴച്ചോറു് ഒരുപലവും ചേൎത്തു് അടുപ്പിൽവച്ചു ചെറുതീയിൽ കാച്ചി മൃദുപാകത്തിൽ ഇറക്കണം. തൊറയില അളവിൽ രണ്ടുനേരവും സേവിക്കണം. കണ്ണുചൂടും ചുട്ടുനീറലും, അസ്ഥിജ്വരവും, മേഹസംബന്ധമായ രോഗങ്ങളും, പിത്തസംബന്ധമായ ഉപദ്രവങ്ങളും ശമിക്കും. കുട്ടികൾക്കും ഈ എണ്ണ സേവിക്കാം.

## കണ്ണയ്ക്കു് എണ്ണ

എള്ളെണ്ണ, ചെറുനാരങ്ങാനീർ, കററാഴച്ചാർ, മുലപ്പാൽ, കയ്യോന്നിച്ചാർ ഇവ നാഴിവീതം. കഷായത്തിനു്—വിഷ്ണുക്രാന്തി, തുളസിവിത്തു്, അതിമധുരം, മുത്തങ്ങ, കൊട്ടം, താലീശപത്രി. കല്ക്കത്തിനു്—കൂവളത്തിൻവേരു്, ഒരിലത്താമര, മുള്ളിലവിൻപശ, അക്രാവു്, രാമച്ചം, മുരിങ്ങവിത്തു്, ആവൽപ്പശ. ഈ എണ്ണ കാശളവു സേവിച്ചുവന്നാൽ കണ്ണരോഗം ശമിക്കും.

## ശുഷ്കത മാറാൻ എണ്ണ

എള്ളെണ്ണ ഇടങ്ങഴി ഒന്നു്, ഒരു പൊതിച്ച തേങ്ങയോളം കററാഴച്ചോറു് അതിൽ ചേൎത്തു മുക്കാൽകഴഞ്ചു് ഉലുവാപ്പൊടിയിട്ടു് ഒരുപലം ചുവന്നുള്ളി അരിഞ്ഞതുംകൂട്ടി മെഴുകുപാകത്തിൽ കാച്ചിയരിച്ചു് തൊറയിലപ്രമാണം സേവിച്ചുവന്നാൽ ഉണങ്ങിയ ശരീരം തടിക്കും. പതിനെട്ടുപ്രകാരത്തിലുള്ള കണ്ണരോഗങ്ങളും മേഹജ്വരവും ശമിക്കും.

## ചൊറിചിരങ്ങുകൾക്കു സിദ്ധയോഗം

ഏലത്തരി, കാർകോലരി, മരവട്ടിയരി, കസ്തൂരിമഞ്ഞൾ, കരിംജീരകം ഇവ ഓരോ വരാഹനിട ഉമ്മത്തിൻകായു് തുരന്നു കുരു കളഞ്ഞു മേപ്പടി മരുന്നുകൾ അതിന്നുള്ളിൽ നിറച്ചു് ആ തോടുകൊണ്ടുതന്നെ മൂടി ശീലമൺചെയ്തു് അടുപ്പിലിട്ടു ചുട്ടെടുക്കണം. കായു് വേകുന്നപാകത്തിൽ വാങ്ങി അകത്തുള്ള മരുന്നുകൾ എടുത്തു വെയിലിലുണക്കിപ്പൊടിച്ചു കഴിയമ്മിയിലിട്ടു് വെളിച്ചെണ്ണചേൎത്തു മെഴുകുപോലരച്ചു് ഒരുതുടം വെളിച്ചെണ്ണയിൽ കലക്കി മൂന്നു-

ദിവസം സൂര്യപുടംചെയ്തു പുരട്ടണം. ചൊറിയും ചിരങ്ങും കരപ്പനും മാറും.

## സന്നിക്കു വെപ്പെണ്ണ

വെപ്പെണ്ണ ഇടങ്ങഴി അര. ശംഖുപുഷ്പത്തിലച്ചാറു്, പാവട്ടയിലച്ചാറു്, നീറുംമൂട്ട ഇവ മുക്കാൽ ഇടങ്ങഴിവീതം. പൊടിച്ചുചേർപ്പാൻ—ചുക്കു്, തിപ്പലി, വയമ്പു്, കുരുമുളകു്, കരിഞ്ചീരകം, വെളുത്തുള്ളി, ജീരകം, കസ്തൂരിമഞ്ഞൾ ഇവ ഒരു വരാഹനിടവീതം. മെഴുകുപാകത്തിൽ കാച്ചിയരിച്ചു ഇട്ടിട സേവിപ്പിച്ചാൽ സന്നിയും ജ്വരവും കഫകോപവും മററും ശമിക്കും.

## ചെവി പഴുക്കുന്നതിനെണ്ണ

രണ്ടുകഴഞ്ചു് ചായില്യവും രണ്ടുകഴഞ്ചു് രസകർപ്പൂരവും ഒരുടം നല്ലെണ്ണയിൽ പൊടിച്ചിട്ടു് അടുപ്പിൽവച്ചു ചൂടാകുമ്പോൾ അരക്കഴഞ്ചു് ചെറുകടലാടിച്ചാറൊഴിച്ചു് പാകത്തിൽ കാച്ചി ഇറക്കിവച്ചുകൊണ്ടു് മൂന്നുതുള്ളി കാതിലൊഴിക്കണം. ചെവിപഴുപ്പു നില്ക്കും.

## കണ്ഠമാലയ്ക്കു സിദ്ധതൈലം

നല്ലെണ്ണ ഇടങ്ങഴി 2ൽ നെല്ലിക്കാഗന്ധകം പലം 2ൽ പൊരികാരം പലം ൬ കൊട്ടവേലിക്കിഴങ്ങരച്ചുരുട്ടി ഒരു പൊതിച്ച തേങ്ങയോളം വലുപ്പത്തിൽ എണ്ണയിൽ കലക്കണം. പൊരികാരം പൊരിച്ചുചേർക്കണം. ഗന്ധകം പൊടിച്ചു ചേർക്കയും വേണം. വിധിപ്രകാരം കാച്ചി അരിച്ചു കാശളവു സേവിക്കയും പുറമേ പുരട്ടുകയും ചെയ്യണം. ഈ ചികിത്സ ഒരു മണ്ഡലം നടത്തിയാൽ കണ്ഠമാലയ്ക്കു് സഞ്ജീവിയാണു ഈ തൈലമെന്നു് അനുഭവപ്പെടും. ഉപ്പും പുളിയും പുകയും പുകയിലയും തള്ളി കാരവിചാരങ്ങളിൽനിന്നും നിവൃത്തമായ ഹൃദയശുദ്ധിയോടുകൂടി പഥ്യാചരണം കൂടി നടത്തിയാൽ കൈകണ്ടഫലം സിദ്ധിക്കും.

## കല്പസിന്ദൂരം

അത്യുൽകൃഷ്ടമായ ഒരു അവസ്ഥാദ്രവിദ്യ ഇതിനടിയിൽ വെളിപ്പെടുത്തുന്നു. രസവാദമാർഗ്ഗത്തിൽ വിജയകരമായി പ്രയോഗിക്കാവുന്ന ഈ ഔഷധത്തെ ആ മഹാഫലത്തെ ഉദ്ദേശിച്ചല്ല, കായസിദ്ധിചികിത്സയ്ക്കുള്ള അതിന്റെ പ്രയോജനത്തെയും മഹത്വത്തെയും ആസ്പദമാക്കിയാണു ഗ്രന്ഥകാരൻ മനസ്സിലാക്കിയവിധം അതിന്റെ കൈപാകവിധി തെററാതെ ഇവിടെ വെളിപ്പെടുത്തുന്നതു്. ഇത്തരം കല്പൗഷധങ്ങൾ ചെയ്തു സാധിക്കാൻ പുറപ്പെടുന്ന

വൈദ്യന്മാർ ചിത്തശുദ്ധിയും ആസ്തിക്യബുദ്ധിയും ഗുരുഭക്തിയും സഹനശീലവും താൻ ചെയ്യുന്ന തൊഴിലിന്റെ പരമഫലത്തിൽ പരിപൂർണ്ണമായ വിശ്വാസവും ഉള്ളവരായിരിക്കണം.

തുരിശു 10 പലം, ഗന്ധകം 7½ പലം, കർപ്പൂരം 5 പലം, സൗവീരം ൭ പലം. ഗന്ധകം പൊടിച്ച് മൺപാത്രത്തിൽ വറുത്തു വെളുപ്പിച്ചതിനുശേഷം വേണം തൂക്കിയെടുക്കേണ്ടത്,

ഇവ യഥാവിധി കഴിയമ്മിയിലിട്ട് ചെറുനാരങ്ങാനീരൊഴിച്ച് ആറുദിവസം ഇടന്നരയ്ക്കണം. അതിനുശേഷം വില്ലതട്ടി വെയിലിൽ ഉണക്കണം.

ഇതിന് ഒരു കവചം വിധിക്കുന്നു. കക്കാനീററിയതും കറിയുപ്പും സമഭാഗം. കപ്പമേനിച്ചാറൊഴിച്ചരച്ച് ഒരോ വില്ലയാക്കി ഉണക്കിയതിനുശേഷം ശീലമൺചെയ്തു കുക്കുടപുടത്തിൽ സംസ്കരിക്കണം. പുടം ആറിയതിനുശേഷം വീണ്ടും കപ്പമേനിച്ചാറിലരച്ചു വെണ്ണപോലെ പാകപ്പെടുത്തിയെടുത്തുവേണം മുൻചൊന്ന പുടനവസ്തുവിന് കവചം കൊടുക്കേണ്ടത്. കവചവസ്തുവിന്, പുടനവസ്തുവിന്റെ നാലിരട്ടിത്തൂക്കം ഉണ്ടായിരിക്കണമെന്ന സാമാന്യവിധിയാണ് ഇവിടെ അവലംബനീയം. കവചംചെയ്തു വെയിലിലുണക്കിയശേഷം ശീലമൺചെയ്തുണക്കി മുഴുപുടത്തിൽ സംസ്കരിക്കേണ്ടതാകുന്നു. ആറിയതിനുശേഷം എടുത്ത് അടിയിൽ പറയുന്നവിധം പരിശോധിക്കുക.

ഒരു കനത്ത കരിക്കട്ടയെടുത്ത് അതിലൊരു ചെറിയ കുഴിയുണ്ടാക്കണം. മേല്പടി വില്ലയിൽനിന്നും അല്പം ആ കുഴിയിലിട്ട് ഉലയിൽവച്ച് ഊതണം. നീലനിറത്തിൽ കത്തിജ്ജ്വലിച്ച് മുഴുവൻ നഷ്ടപ്പെടാതെ അല്പമെങ്കിലും ശേഷിച്ചുകണ്ടാൽ സംസ്കാരം സാധിച്ചുഎന്നു കരുതണം. ഒട്ടും അവശേഷിച്ചില്ലെങ്കിൽ സംസ്കാരസിദ്ധി വന്നില്ലെന്ന് അറിയുകയും വീണ്ടും മുൻചൊന്നപ്രകാരം പുടമിടുകയും ചെയ്യണം.

ഇരുമ്പു രാകിപ്പൊടിച്ച് മൂന്നുദിവസം നാരങ്ങാനീരിൽ ഭാവന ചെയ്യണം. പിന്നീടെടുത്തു നാരങ്ങാനീരിൽ കഴുകി ശുദ്ധജലത്തിലും കഴുകി വെയിലിൽ ഉണക്കണം.

മുമ്പു പുടമിട്ടെടുത്ത വസ്തുവും അതിന്റെ എട്ടിലൊരുഭാഗം ശുദ്ധിചെയ്ത ഇരുമ്പുപൊടിയും കഴിയമ്മിയിലിട്ട നാരങ്ങാനീരിലരച്ചു വില്ലയാക്കി വെയിലിൽ ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺ ചെയ്തു വീണ്ടുമുണക്കി മുഴുപുടം ചെയ്യണം. ആറിയതിനുശേഷം എട്ടിലൊന്നുഭാഗം വെൺകാരം ചേർത്തു രണ്ടുംകൂടി കഴിയമ്മിയിൽ പൊടിച്ചു നാരങ്ങാനീരൊഴിച്ച് എട്ടു യാമനേരമരച്ചു വില്ലയാക്കിയുണക്കി പുതിയ ഇടിഞ്ഞിലിൽവച്ചു ബലമായി ശീലമൺചെയ്തു പുട

മിടണം. പുടം ആറിയതിന്നുശേഷമെടുത്തു മൂശയിലിട്ട് ഒരവുലയിൽ വച്ചൂതിയാൽ ചെമ്പുകിട്ടും. തേജോമയമായ ആ താമ്രം രസവാദികളാൽ അഭിനന്ദനീയമാണ്.

കലർപ്പില്ലാത്ത ശുദ്ധമായ വെള്ളി എട്ടുഭാഗമുരുക്കി മേല്പടി താമ്രം രണ്ടുഭാഗം ഉലമുഖത്തിൽ കൊടുത്താൽ ആറുമാററുള്ള പൊന്നാകും. അതു വീണ്ടും ഉരുക്കി സമം തങ്കം ചേർത്താൽ എട്ടു മാററുണ്ടായിരിക്കും. ആ ഫലമിരിക്കട്ടെ മുമ്പു ലഭിച്ച അയസ്താമ്രവും സമം തങ്കവും ചേർത്തുരുക്കിയെടുത്തു തകിടുപരത്തണം. അനന്തരം തങ്കത്തിന്റെ തൂക്കത്തിൽപകുതി ഗന്ധകം കഴിയമ്മിയിലിട്ട് അതിൽ പകുതി സൗവീരവും സൗവീരത്തിന്നുതുല്യം വെൺകാരവും ചേർത്ത് നാരങ്ങനീരൊഴിച്ചരച്ചു തകിട്ടിൽ പൂശിയുണക്കി പുടമിടണം. ഇവിടെ കൈകപാകവിധി അല്പം മനസ്സിലാക്കേണ്ടതായുണ്ട്. തകിടിന്റെ പുറത്തു മരുന്നുപൂശിയുണക്കണമെന്നു വിധിച്ചുവല്ലോ. ഉണങ്ങിയതിന്നുശേഷം ശീലമൺചെയ്യാതെതന്നെ പുടമിടുകയാണു വേണ്ടത്. പുടമിടേണ്ട രീതിതന്നെ ഒന്നു പ്രത്യേകമാണ്. ഉപ്പും വറളിച്ചാമ്പലും സമവീതത്തിൽ ചേർത്തുപൊടിച്ച് ഒരു വറളിയിൽ നിരത്തി പുടമരുന്നുവച്ചു മീതെയും ഉപ്പും ചാമ്പലും പൊടിച്ചിട്ടിട്ട് എട്ടുപത്തു വറളിയിൽ ചെറുപുടമിടുകയാണു വേണ്ടത്. പുടത്തിൽനിന്നെടുത്തു നോക്കിയാൽ കഴിയമ്മിയിൽ പൊടിക്കത്തക്കവിധം വെട്ടയായിക്കിട്ടിയില്ലെങ്കിൽ വെട്ടയാകുന്നതുവരെ വീണ്ടും വീണ്ടും ഇതേപ്രകാരം പുടമിടേണ്ടതാകുന്നു

വെട്ടയായിക്കിട്ടിയ തകിട് അതേപടി കഴിയമ്മിയിലിട്ടു പൊടിക്കണം. കരിക്കട്ട പൊടിച്ചതുപോലിരിക്കും. അമോഘമായ ആ കരിയുടെ പകുതിഭാഗം കർപ്പൂരം ചേർത്തു ചെവ്വാമ്പൽപ്പൂവിൻചാറൊഴിച്ച് അരച്ചു വില്ലയാക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തുണക്കി പുടമിടണം. കറുപ്പും ചുവപ്പും കലന്ന നിറത്തിൽ കാണപ്പെടും. അതിൽ പകുതി വെൺകാരംചേർത്തു വീണ്ടും അതേ ചാറിലരച്ചു പുനസ്സംസ്കാരം നടത്തണം. ചുവപ്പുനിറത്തിൽ കാണപ്പെടുന്നതാണ്. എട്ടുഭാഗം വെള്ളി ഉരുക്കി ഈ ഔഷധം രണ്ടുഭാഗം കൊടുത്താൽ ഫലം പ്രശംസനീയമായിരിക്കും. അതുമിരിക്കട്ടെ.

മുമ്പുകിട്ടിയ അയസ്താമ്രം നാലുപലം തൂക്കിയെടുത്ത് ഒരു പലം തങ്കവും ഒരുപലം നാകവും ഉരുക്കിച്ചേർത്തു കഴിയമ്മിയിലിട്ടു പൊടിച്ച് സമഭാഗം രസവും അഭ്രവും ഗന്ധകവും ചേർത്തു ചെവ്വാമ്പൽപ്പൂവിൻചാറൊഴിച്ചു മൂന്നുദിവസം അരയ്ക്കണം. അനന്തരം വില്ലയാക്കിയുണക്കി പുതിയ ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു പുടമിടണം. കരിഞ്ഞിരിക്കും.

അതിൽ നാലിലൊന്നുഭാഗം താളകംചേർത്ത് ചെവ്വാമ്പൽപ്പൂവിൻ ചാറൊഴിച്ചു കല്ലോടുകൂടി ഉണക്കിയതിനുശേഷം പൊടിച്ചു കുപ്പിയിലാക്കി സുദൃഢം മുഖബന്ധനം സാധിച്ച്, കൂപീപക്വസിന്ദൂരത്തിന്റെ വിധിയനുസരിച്ച് സംസ്കരിക്കണം. പന്ത്രണ്ടുയാമമാണ് തീ എരിക്കേണ്ട കണക്ക്. അടുപ്പും ചട്ടിയും ആറിയതിനുശേഷം കുപ്പിഎടുത്തു സൂക്ഷിച്ചുടച്ചു സിന്ദൂരം നഷ്ടപ്പെടാതെടുക്കുക. മാതളംപൂവിന്റെ നിറത്തിൽ ലഭിക്കപ്പെടുന്ന ആ സിന്ദൂരത്തെ ഭക്തിപുരസ്സരം പൂജിച്ചുവണങ്ങുക. ആറുഭാഗം ചെമ്പുരുക്കി, ഉരുകി ആടി നില്ക്കുമ്പോൾ ഒരുഭാഗം ഈ സിന്ദൂരം കൊടുക്കുക, ഫലം അനുഭവത്തിലറിയാം.

ഈ കല്പൗഷധസിദ്ധവിധി ലൗകികന്മാർക്കായിട്ടുള്ളതല്ലെന്നും അലൗകികന്മാരുടെ ആത്മവിദ്യയിൽപെട്ടതാണെന്നും ആചാര്യന് അഭിപ്രായമുണ്ട്. എങ്കിലും വിവേകിയായ യുക്തശിഷ്യന് ഉപദേശിക്കണമെന്ന് ആചാര്യൻ മറ്റൊരിടത്ത് അഭിപ്രായപ്പെടുന്നു. അതേസമയത്തുതന്നെ, കാമകലയിൽ പരിചയമില്ലാത്ത പശുപ്രായന്മാർ "നവപല്ലവതുല്യകളേബര"യായ കന്യകയെ എന്നപോലെ, കൈപാകസിദ്ധിയില്ലാത്ത മന്ദബുദ്ധികൾ ലോകോത്തരമായ ഈ സിദ്ധവിദ്യയെ മലിനമാക്കരുതെന്നുകൂടി ആചാര്യൻ അനുശാസനം ചെയ്യുന്നു.

പ്രസ്തുത കല്പസിന്ദൂരം യഥാവിധി കായശുദ്ധിവരുത്തി ശരീരത്തിലെ ഉൾപ്പുറത്ത് രാഗദ്വേഷാദികളിൽനിന്നും മനസ്സിനെ നിവർത്തിച്ചതിനുശേഷം ഒരു മണ്ഡലം സേവിച്ചാൽ കായസിദ്ധിയുണ്ടാകും. പണവിടപ്രമാണം സേവിക്കണം. സേവിക്കേണ്ട കാലം സ്ഥലം പഥ്യക്രമം മുതലായ കല്പൗഷധസേവാക്രമങ്ങളും, കല്പൗഷധത്തെ സേവിപ്പിക്കാൻ അധികാരിയായ വൈദ്യൻ ഉപദേശമാത്രേണ സിദ്ധിച്ചിരിക്കാനിടയുള്ളതിനാൽ അതുസംബന്ധിച്ച പാഠങ്ങളും ഇവിടെ നൽകുന്നില്ല. കായസിദ്ധി വന്നവന്റെ ശരീരം ചട്ടകഴന്ന് ചുവന്ന അരളിപ്പൂവുപോലെ ശോഭാവഹമായിരിക്കും. ഞരമ്പുകൾക്ക് മുറുക്കവും മനസ്സിനുറപ്പുമുണ്ടായിരിക്കും. ശുക്ലം സബലമായിരിക്കും. രജസ്തമോഗുണങ്ങളുടെ കലർപ്പില്ലാതെ സത്വഗുണമാത്രപരിശുദ്ധനായിരിക്കും. കല്പൗഷധസേവകൊണ്ട് ചട്ടകഴലുമെന്നുവച്ചാൽ ഇഴജന്തുക്കളുടെ പടമുരിയുന്നതുപോലെ ഒരു തൊലി കഴന്നുപോകുമെന്ന താല്പര്യം. അതോടുകൂടി ജരയും നരയും നശിച്ചു ചിരകാലം പ്രാണനെ ധരിച്ചുകൊണ്ടിരിക്കാനുള്ള അത്യത്ഭുതശക്തി ലഭിക്കുകയും ചെയ്യും.

## സ്വർണ്ണമാക്ഷികസിന്ദൂരം

വിധിപ്രകാരം ശുദ്ധിചെയ്ത സ്വർണ്ണമാക്ഷികം ഒരു പലം കഴിയമ്മിയിലിട്ട് നാരങ്ങാനീരൊഴിച്ച് രണ്ടുയാമനേരമരയ്ക്കണം. ഒരു പലം തങ്കം ശുദ്ധിചെയ്ത തകിടുപാകത്തി മുമ്പരച്ചുവച്ചിരിക്കുന്ന മരുന്ന് ആ തകിടിൽ പൂശിയുണക്കി ചെറുപുടമിടണം.

അനന്തരം കഴിയമ്മിയിലിട്ട പൊടിച്ചു സമത്തൂക്കം കർപ്പൂരം ചേർത്ത് രക്താർക്കത്തിന്റെ പൂവിൻചാറിലരച്ച് പുടമിടണം. സിന്ദൂരമാകും. എട്ടുഭാഗം വെള്ളിയും രണ്ടുഭാഗം താമ്രവും ചേർത്തുരുക്കി പ്രസ്തുത സിന്ദൂരം ഒരു ഭാഗം കൊടുത്തു നോക്കുക.

പ്രസ്തുതസിന്ദൂരം തേൻ, നെയ്യ്, പശുവിൻപാൽ, ഇഞ്ചിച്ചാറു മുതലായ അനുപാനങ്ങളിലും ലേഹ്യം, കഷായം മുതലായ ഔഷധങ്ങളിലും സേവിപ്പിച്ചാൽ എല്ലാ രോഗങ്ങളും ഭേദമാകും. സ്വർണ്ണമാക്ഷികവും തങ്കവും ഏതെല്ലാം രോഗങ്ങൾക്കു വിധിക്കപ്പെട്ടിരിക്കുന്നുവോ ആ രോഗങ്ങൾക്കെല്ലാം ഈ സിന്ദൂരം ശമനൗഷധമാണ്. കൂടാതെ ശരീരപുഷ്ടിക്കും രക്തശുദ്ധിക്കും വീര്യവൃദ്ധിക്കും അഭിലഷണീയമായ ഫലം നൽകുന്നതാണ്.

## അഭ്രകസിന്ദൂരം

യഥാവിധി ശുദ്ധിചെയ്ത നവനീതമാക്കിയ അഭ്രകം പത്തുപലം കഴിയമ്മിയിലിട്ട് സൗവീരം രണ്ടുപലവും ചേർത്തു മുതിരക്കഷായത്തിലരയ്ക്കണം. വെണ്ണപോലെ അരച്ചതിനുശേഷം ഒരേവില്ലയാക്കിയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്ത വീണ്ടും ഉണങ്ങിയതിനുശേഷം ഗജപുടത്തിൽ സംസ്കരിക്കണം. പുടമാറിയതിൽ പിന്നെ എടുത്തു സൂക്ഷിക്കുക. യഥാവിധി ശുദ്ധിചെയ്ത പത്തുപലം കരുത്തീയം ഇരിമ്പുകരണ്ടിയിലിട്ട് ഉരുക്കണം. വെടിയുപ്പ് കരുത്തീയത്തിന്റെ തൂക്കത്തിലെടുത്ത്, കരുത്തീയം ഉരുകിനിൽക്കുമ്പോൾ അല്പാല്പമായിചേർത്തുവരുക്കണം; സിന്ദൂരമാകും.

മേൽപടി സിന്ദൂരവും മുമ്പുപുടസംസ്കാരം സാധിച്ചു സൂക്ഷിച്ചിട്ടുള്ള അഭ്രകവും സമത്തൂക്കത്തിലെടുത്തു കഴിയമ്മിലിട്ട കറ്റാഴനീരൊഴിച്ച് അരച്ചു വില്ലയാക്കി ഉണക്കണം. അനന്തരം ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തുണക്കി പുടമിടണം. സിന്ദൂരത്തിന്റെ നിറം ശരിയാകുന്നതുവരെ കറ്റാഴിനീരിൽത്തന്നെ വീണ്ടും വീണ്ടും പുടമിടേണ്ടതാകുന്നു.

മേൽപടി സിന്ദൂരം കഴിയമ്മിലിട്ട നാലിലൊന്നു താളകവും താളകത്തിന്റെ തൂക്കത്തിൽ പതംഗരസവും ചേർത്ത് കറ്റാഴിനീരിലരച്ച് വില്ലതട്ടിയുണക്കി പുടമിടണം. ഈ സിന്ദൂരം കല്പൗഷധ

ത്തിന്റെ ഫലംചെയ്യുന്നതാണ്. തേനിൽ സേവിച്ചാൽ എല്ലാ രോഗങ്ങളും ശമിക്കും. ജരാനരകളേയും നശിപ്പിക്കും ശരീരത്തിന്ന വർണ്ണസൌഭാഗ്യമുണ്ടാകും. ശരീരത്തിന്റെ സ്ഥൂല്യം മാറും. ശൈഥില്യവും കഴിയും. ശുക്ലം സംബദ്ധമാകും. എല്ലാ ധാതുക്കൾക്കും അഭിവൃദ്ധിയെ നല്കുന്നതാണ്. സ്വരംതെളിയും. കണ്ണിന് കഴുകന്റെ സൂക്ഷ്മവീക്ഷണശക്തി ലഭിക്കും. മേധാശക്തി വർദ്ധിപ്പിക്കും. പ്രമേഹരോഗങ്ങൾ ഈ സിന്ദൂരത്തിന്റെ പേരുകേട്ടാൽ അസ്തംഗതമാകും. ഇത്തരം ഔഷധങ്ങൾ സേവിക്കുന്ന രോഗിയും സേവിപ്പിക്കുന്ന വൈദ്യനും സല്കൃതന്മാരായിരിക്കണം.

## രസകന്ദസിന്ദൂരം

വെടിയുപ്പ് പലംപത്ത്, ചീനക്കാരം പലംപത്ത്, അന്നഭേദി പലം ഒന്ന് ഇവ കല്ലുരലിലിട്ട ഇടിച്ചു യോജിപ്പിച്ച് ദ്രാവകയന്ത്രത്തിലിട്ട് യഥാവിധി ദ്രാവകമിറക്കണം. ഈ ദ്രാവകം അരക്കുകുപ്പിയിൽ സൂക്ഷിച്ചുകൊള്ളുക.

ഒരുസേർ (24 രൂപാത്തൂക്കം) ചായില്യരസം പിഞ്ഞാണിയിലിട്ട മേൽപടി ദ്രാവകമൊഴിച്ചു വെയിലിൽ വയ്ക്കണം. രസം പൂത്തു പൊങ്ങും. ആ രസപുഷ്പം ശേഖരിച്ചു കുപ്പിയിലിട്ട എരിപുടം ചെയ്തെടുക്കുക. ചുവന്നുകിട്ടും.

തുരിശിൽനിന്നും ചെമ്പെടുക്കണം. അതിനെ മൂശയിൽവച്ചു ഉരുക്കി, ഉരുകി ഒട്ടിനില്ക്കുമ്പോൾ ഗന്ധകം സമത്തൂക്കം കൊടുക്കണം. ചെമ്പുനീറി സത്വമാകും.

മേൽപടി താമ്രസത്വം കുഴിയമ്മിയിലിട്ട് നാലുഭാഗം ഇരട്ടി ചേർത്ത് മേല്പടി ദ്രാവകമൊഴിച്ചരച്ചു വില്ലതട്ടി വെയിലിലുണക്കി ഗജപുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം പത്തു പുടം സാധിക്കണം. മുരുക്കിൻപൂവിന്റെ നിറമൊത്ത സിന്ദൂരമാകും അതിനെ സൂക്ഷിക്കുക.

മുൻപുകിട്ടിയ സൂതസിന്ദൂരം പത്തുപലവും ടി സത്വസിന്ദൂരം പത്തുപലവും കുഴിയമ്മിയിലിട്ട മേല്പടി ദ്രാവകം മിതമായി ഒഴിച്ചു രണ്ടുയാമനേരം സൂക്ഷിച്ചരയ്ക്കണം. കൈവിടാതെ അരയ്ക്കുകയും വേണം. അരച്ചു യോജിപ്പിച്ചതിനുശേഷം ഉമിത്തീയിൽ വറുത്തെടുത്തു കുപ്പിയിലടച്ച് എരിപുടത്തിൽ സംസ്കരിക്കണം. പന്ത്രണ്ടു യാമം തീയാടിയേണ്ടതാണ്. ശീതീഭൂതമായതിനുശേഷം എടുത്തു നോക്കുക. ഉജ്ജ്വലമായ അതിന്റെ തേജസ്സ് കണ്ണുകളെ സങ്കോചിപ്പിക്കും. ഇതൊരു രഹസ്യയോഗമാണ്. നവലോഹങ്ങളിൽ ഒരുറക്ക് ഒന്നാണിതിന്റെ കണക്ക്. പുണ്യവാന്മാർക്കുമാത്രം സിദ്ധിക്കപ്പെടാവുന്ന ഈ ദിവ്യയോഗത്തെ ആരംഭിക്കുമുമ്പ് രാഗദ്വേഷാദി

മനോമാലിന്യങ്ങളിൽനിന്നും മനസ്സിനെ നിവൎത്തിച്ചുകൊൾക. അത്യാഗ്രഹത്തോടുകൂടി ബദ്ധപ്പെട്ടുചെയ്യരുത്. കൈപാകശ്രദ്ധയോടുകൂടി അവധാനപൂൎവ്വം ചെയ്തു സാധിക്കേണ്ടതാകുന്നു.

പ്രസ്തുത സിന്ദൂരം പണവിടപ്രമാണം യുക്താനുപാനങ്ങളിൽ സേവിച്ചാൽ രോഗങ്ങളെല്ലാം ഒഴിഞ്ഞുമാറും. ശരീരം പുഷ്ടവും ബലിഷ്ഠവുമാകും.

## നാകസിന്ദൂരം

ആദ്യമായി നാകത്തെ ബന്ധിക്കാനുള്ള മാൎഗ്ഗം നിൎദ്ദേശിക്കുന്നു. നാകമുരുക്കി ഇലുപ്പെണ്ണയിൽ ചായ്ക്കണം. അപ്രകാരം ഇരുപത്തു പ്രാവശ്യം ചെയ്തതിനുശേഷം അടിയിൽ പറയുന്ന ജയനീരിൽ അതേപ്രകാരം ഉരുക്കിച്ചായ്ക്കണം. നാകം കെട്ടിപ്പോകും

ഇപ്രകാരം ബന്ധിച്ച നാകം ഉരുക്കിത്തകിടുപരത്തണം. ആ തകിടിനു കല്ലുപ്പ് അരച്ചു കവചം കൊടുക്കണം. ഉണങ്ങിയതിനുശേഷം പുടമിട്ടെടുത്താൽ കരിഞ്ഞു വെളുപ്പായിക്കിട്ടും. അതിനെ കുഴിയമ്മിലിട്ട് സമത്തൂക്കം നവസാരം ചേൎത്തു പൊടിച്ചു മൂശയിലിട്ടു ഉരുക്കണം. ചെറിയ മണികൾപോലെ ഉരുകിക്കിട്ടും. വെള്ളിയുടെ നിറത്തിൽ കാണപ്പെടും.

ആ നാകമണികൾ പെറുക്കിയെടുത്ത് ഒരു പുതിയ മൂശയിലിട്ട് ഉലയിൽ വച്ചുരുക്കണം. ഉരുകിനില്ക്കുമ്പോൾ സമത്തൂക്കം തങ്കം കൊടുക്കണം. രണ്ടുംകൂടി ഉരുകി ചേൎന്നിരിക്കും. അതിനെ തകിടുപരത്തുക! തകിടിന്റെ തൂക്കത്തിൽ പകുതി ഗന്ധകവും സമം രസവീരവും അരച്ചു തകിടിൽ പൂശി ഉണങ്ങിയതിനുശേഷം ലഘുപുടമിടണം. പുടമാറിയതിനുശേഷമെടുത്തു നോക്കിയാൽ കറുത്തിരിക്കും. ആറുഭാഗം ചെമ്പുരുക്കി, ഉലമുഖപ്പിൽ, വൎണ്ണസാമ്യമില്ലാത്ത പ്രസ്തുത ഔഷധം ഒരുഭാഗം കൊടുക്കണം.

മേൽപ്രകാരം കരിഞ്ഞുകിട്ടിയവസ്തു കുഴിയമ്മിയിലിട്ടു കറ്റാഴനീരിൽ അരയ്ക്കണം. വില്ലതട്ടിയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു കുക്കുടപുടമിടുക. സിന്ദൂരമാകുന്നതുവരെ ആവൎത്തിച്ചാവൎത്തിച്ചു പുടംചെയ്യേണ്ടതാകുന്നു. പ്രസ്തുത സിന്ദൂരം അനുപാനഭേദേന എല്ലാ രോഗങ്ങൾക്കും യുക്തമാത്രയിൽ സേവിപ്പിക്കാവുന്നതാണ്. ഈ യോഗത്തിന്റെ ആരംഭത്തിൽ സൂചിപ്പിച്ച ജയനീരിന്റെ മുറ ഇതിനടിയിൽ ചേൎത്തുകൊള്ളുന്നു.

## വെടിയുപ്പുജയനീർ

വെടിയുപ്പ്, ചീനക്കാരം, പഴമ്പുളി ഇവ 10 പലംവീതം. ഇവമൂന്നും കല്ലുരലിൽ ഇടിച്ച് യോജിപ്പിക്കണം. ആ വില്ലതട്ടി

യണക്കി പുതിയ ചട്ടിയിലിട്ടടുപ്പിൽവച്ചു ഒരു യാമനേരം തീയെരിക്കണം. ആറിയതിനുശേഷം പിഞ്ഞാണിയിൽവച്ചു മഞ്ഞത്തിൽവച്ചാൽ ജയന്തീരിറങ്ങും. മുൻപു വിധിച്ചിട്ടുള്ള ദ്രാവകവും ഈ ജയന്തീരും സമഭാഗം യോജിപ്പിച്ചു അല്പം സൗവീരവും രസകർപ്പൂരവുമിട്ടു സൂക്ഷിച്ചുകൊള്ളുക. ഈ ജയന്തീരിൽ സകല ചരക്കുകളെയും ബന്ധിക്കാം. ഉപ്പുകളെയെല്ലാം മെഴുകാക്കുകയും ചെയ്യാം.

---

## പതിനൊന്നാം അദ്ധ്യായം

---

## നീററിനക്കഴമ്പുഗുരു

1. ചെമ്പുതൊട്ടിപ്പാഷാണം, അരിതാരം, ചായില്യം, രസം, വെള്ളപ്പാഷാണം.

2. കല്ലുപ്പ്, പൂനീറ്, വെടിയുപ്പ്, വെൺകാരം, കർപ്പൂരം.

3. ഗുരുവണ്ട്, ഉരം, വത്സനാഭി, നീർവിഷം, വെരുകിൻ പുഴുക്, വാഴമാണംചുട്ട ചാമ്പൽ, അരയാലിൻപട്ട ചുട്ടചാമ്പൽ, തെങ്ങിൻവേർ ചുട്ടചാമ്പൽ, കടലാടിചുട്ട ചാമ്പൽ, നീലയമരി ചുട്ട ചാമ്പൽ ഇവ സമവീതമെടുത്തു് അതിന്റെ രണ്ടിരട്ടി മനുഷ്യമൂത്രമൊഴിച്ചു കലക്കി സൂക്ഷിച്ചുവയ്ക്കണം. മൂന്നുദിവസം കഴികെ അതിന്റെ തെളിവു് അരിച്ചെടുക്കണം മുകളിൽകണ്ട പതിനഞ്ചു ചരക്കുകളും കഴിയമ്മിയിലിട്ടു മേല്പടി തെളിവുനീരൊഴിച്ചു നല്ലതുപോലെ അരച്ചു കഴമ്പുപാകത്തിൽ സൂക്ഷിച്ചുകൊള്ളണം. ഈ കഴമ്പിന്റെ പേരു് 'നീററിനക്കഴമ്പുഗുരു' എന്നാണു്. ഈ ഗുരുവിന്റെ ഉപയോഗം ഇതിനുപരി പലയോഗങ്ങളെക്കൊണ്ടും വെളിപ്പെടുന്നതാണു്.

## ലോഹഭസ്മം

ഒരുപലം ഇരുമ്പു് തകിടടിച്ചു പരത്തണം. മേല്പടി കഴമ്പുഗുരു ഒരുകഴഞ്ചെടുത്തു തകിടിന്റെ ഇരുവശത്തും ലേപനംചെയ്യണം. പൂനീറും കൽച്ചുണ്ണാമ്പും പൊടിച്ചു യോജിപ്പിക്കണം. മേല്പടി തകിടു് ഇടത്തിലിൽവച്ചു് പൂനീറും ചുണ്ണാമ്പും പൊടിച്ചതു് അടിയിലും മുകളിലും കനക്കെനിരത്തി ശീലമൺചെയ്തു ഗജപുടത്തിൽ സംസ്കരിക്കണം. പുടമാറിയശേഷം എടുത്തുനോക്കിയാൽ പുനർജ്ജനിക്കാത്തവിധത്തിൽ ഇരുമ്പു ഭസ്മമായിരിക്കും. പാണ്ഡുവിനു് ഉൽകൃഷ്ടമായ ഒരു ഔഷധമാണിതു്.

## കാന്തഭസ്മം

ഒരുപലം കാന്തം, ലോഹഭസ്മത്തിനു പറഞ്ഞതുപോലെയുള്ള വിധിനെ ലേപനംചെയ്ത് അടിയിലും മുകളിലും പൂനീരും ചുണ്ണാമ്പും അരച്ചുതിട്ടു ഗജപുടത്തിൽ സംസ്കരിച്ചാൽ ഭസ്മീകൃതമാകും. കാന്തഭസ്മം വായുകോപത്തിനും ഉദരസംബന്ധമായ എല്ലാ രോഗങ്ങൾക്കും വളരെ വിശേഷമാണ്.

## അഭ്രകഭസ്മം

ഒരുപലം അഭ്രകം വില്വയുടെ ആകൃതിയിൽ മുറിച്ചെടുത്ത് ഉത്തമമായ പൂശി മുമ്പു വിധിച്ചതുപോലെ ശരിക്ക സംസ്കാരം നടത്തിയാൽ ഭസ്മമാകും. മിനുക്കമുണ്ടായിരിക്കയില്ല. ക്ഷയം, കാസം, കഫകോപം. ഞരമ്പുകളെ സംബന്ധിച്ച രോഗങ്ങൾ ഇവയെല്ലാം അഭ്രകഭസ്മത്താൽ ശമിക്കുന്നതാണ്.

## താമ്രഭസ്മം

വിധിപ്രകാരം ശുദ്ധിചെയ്ത താമ്രം തകിടുപരത്തി കഴമ്പുള്ള ലേപനംചെയ്യുണക്കി, ചുവന്ന അരളിയുടെ പട്ടയുടെ ചൂർണ്ണം തകിടിന്റെ അടിയിലും മുകളിലുമിട്ടു യഥാവിധി പുടംചെയ്യേണ്ടതാകുന്നു. പ്രസ്തുത താമ്രഭസ്മത്താൽ സർവമേഹരോഗങ്ങളും ഗുല്മരോഗങ്ങളും ശൂലവ്യാധികളും ശമിക്കുന്നതാണ്.

## സ്വർണ്ണഭസ്മം

സ്വർണ്ണം വിധിപ്രകാരം ശുദ്ധിചെയ്തു തകിടാക്കി ഉരുക്കുകഴമ്പു പൂശിയുണക്കി പൂനീരരച്ചു കവചംചെയ്യുണങ്ങിയതിനുശേഷം ശീലമൺചെയ്യുണക്കി പുടമിടേണ്ടതാണ്. ഭസ്മമാകും ധാതുവൃദ്ധിക്കു രാജൌഷധമാകുന്നു.

## രജതഭസ്മം

വിധിപ്രകാരം ശുദ്ധിചെയ്ത വെള്ളിത്തകിടിൽ കഴമ്പു ലേപനംചെയ്യുണക്കി അരയാലിൻപട്ടയുടെ ചൂർണ്ണം അടിയിലും മുകളിലുമിട്ട് പുടമിടണം; ഭസ്മമാകും. നര മാറുന്നതിനും തലമുടി വളരുന്നതിനും ശരീരത്തിനു തേജസ്സുണ്ടാകുന്നതിനും കഫത്തെ അലിയിക്കുന്നതിനും ഈ രജതഭസ്മം ഏററവും പ്രയോജകീഭവിക്കുന്നതാണ്.

## വെളുത്തീയഭസ്മം

വെളുത്തീയം തകിടടിച്ചു കഴമ്പുപൂശിയുണക്കി പൊന്നാവരയുടെ പട്ട ചൂർണ്ണീകരിച്ച് അടിയിലും മുകളിലുമിട്ടു വിധിപ്രകാരം പുടമിടേണ്ടതാകുന്നു. വെളുത്തീയം ഭസ്മമാകും. മേഹരോഗങ്ങൾ

ക്കെല്ലാം യുക്താനുപാനത്തിൽ സേവിപ്പിക്കുക. ഫലത്തിനു വൈകല്യം സംഭവിക്കുന്നതല്ല. മേഹവ്യാധികൾ ഈ ഭസ്മത്തിന്റെ നാമശ്രവണമാത്രയിൽ ഒഴിഞ്ഞുമാറുന്നതാണ്. യാപ്യനിലയിലെത്തിയ രോഗങ്ങൾപോലും ഈ ഭസ്മത്താൽ ശമിക്കപ്പെടുന്നതാണ്. വൈദ്യവൃത്തിയിൽ വിജയം സമ്പാദിക്കണമെന്നുള്ളവർ ഈ ഭസ്മം യഥാവിധി ചെയ്തു സൂക്ഷിക്കേണ്ടതാകുന്നു.

## കറുത്തീയഭസ്മം

കറുത്തീയം വിധിപ്രകാരം ശുദ്ധിചെയ്തു തകടുപരത്തി കഴമ്പുള്ളത പൂശി നൊച്ചിയിലച്ചൂർണ്ണം അടിയിലും മുകളിലുമിട്ടു മുഴപ്പുടത്തിൽ സംസ്കരിക്കേണ്ടതാകുന്നു. ഭസ്മമാകും. പ്രമേഹഭേദങ്ങൾ, പിളവ, അരയാപ്പു്, കന്നപ്പുറു്, ലിംഗപ്പുറു്, യോനിപ്പുറു് ഇവയെല്ലാം ശമിക്കും.

## നാകഭസ്മം

ചെറുകണ്ണനാകം വിധിപ്രകാരം ശുദ്ധിചെയ്തു തകിടാക്കി കഴമ്പുള്ളത പൂശി കുപ്പുത്തിയുടെ പരിപ്പ് അടിയിലും മുകളിലുമിട്ടു ശീലമൺചെയ്തു വിധിപ്രകാരം മുഴപ്പുടത്തിൽ സംസ്കരിക്കണം, ഭസ്മമാകും. ശ്ലേഷ്മരോഗങ്ങൾ സകലതിനും കൈകണ്ട ഫലം ചെയ്യുന്നതാണ്.

## ജാതിലിംഗഭസ്മം

ചായില്യം ഒരുപലം തൂക്കമുള്ള ഒരു കട്ടവാങ്ങി കഴമ്പുള്ളതപൂശി ഉണങ്ങിയതിനുശേഷം നീലയമരിയുടെ ഇലയരച്ചു കവചിച്ചു ശീലമൺചെയ്തു വിധിപ്രകാരം പുടംചെയ്യണം. ചായില്യം ഭസ്മമാകും. പതിമൂന്നുപ്രകാരത്തിലുള്ള സന്നിക്കും ഉൽകൃഷ്ടമായ ഫലം ചെയ്യും. വയറുവേദനകളെല്ലാം ശമിക്കും. ത്രിവേണിസ്നാനത്താലെന്നപോലെ ഉഷ്ണശമനമുണ്ടാകും

## താളകഭസ്മം

താളകം ശുദ്ധിചെയ്തു മേല്പടി മരുന്നുപൂശി ഉണങ്ങിയതിനുശേഷം ചുണ്ണാമ്പുചട്ടിയിൽവച്ചു മൂന്നുയാമം എരിപുടം ചെയ്യേണ്ടതാകുന്നു. ശീതജ്വരവും കാസശ്വാസവും ശമിക്കും.

## ഗന്ധകഭസ്മം

യഥാവിധി ശുദ്ധിചെയ്തു പാലിൽ ഉരുക്കിച്ചായ്ച്ചു വില്ലപോലെയെടുത്തു കഴമ്പുള്ളത പൂശി പച്ചിപ്പുല്ലു് അരച്ചു കവചം ചെയ്തു ചുണ്ണാമ്പുചട്ടിയിൽവച്ച് എരിപുടത്തിൽ സംസ്കരിക്കണം. യുക്തമായ അനുപാനത്തിൽ സേവിപ്പിച്ചാൽ കുഷ്ഠരോഗം ശമിക്കും.

പാലും ചോറുമല്ലാതെ വേറൊന്നും ഉപയോഗിക്കാൻ പാടില്ല. ഒരു മണ്ഡലം സേവിച്ചാൽ ഇത്രത്തോളം ഫലംചെയ്യുന്ന ഭസ്മങ്ങളില്ലെന്നു ബോധ്യപ്പെടും. ശരീരത്തിലുള്ള സർവ്വമാലിന്യങ്ങളെയും പുറംതള്ളുന്നതാണ്. ലഘുവിൽ സാധിക്കാവുന്ന ഒരു ഉൽകൃഷ്ടവിദ്യയാണ് ഇവിടെ വെളിപ്പെടുത്തിരിക്കുന്നത്.

## വെള്ളപ്പാഷാണഭസ്മം

വെള്ളപ്പാഷാണത്തിന്റെ അടിയിലും മുകളിലും ചുണ്ണാമ്പിന്നീററിയ കുപ്പിട്ടു കളിമൊഴിച്ച് അടുപ്പിൽവച്ചു മൂന്നുയാമം തീയെരിക്കണം. ആറിയതിനുശേഷമെടുത്തു കഴുകിയുണക്കി കഴഞ്ചുരുള പൂരണം. പത്തുകഴ് ഒന്ന് എന്ന കണക്കനുസരിച്ചുവേണം കഴഞ്ചുപൂരേണ്ടത്. ഉണങ്ങിയതിനുശേഷം ശീലമൺചെയ്തു വീണ്ടുമുണക്കി കക്കടപുടത്തിൽ സംസ്കരിക്കണം. നീറി ഭസ്മമാകും. ഈ പാഷാണഭസ്മത്തിന്റെ പേരുകേട്ടാൽ ജ്വരംമാറും പഥ്യം വേണ്ട. സന്ധിജ്വരത്തിന്ന വിശേഷമാണ്. ക്ഷീണവും മാറും. ഭഗന്ദരങ്ങളെല്ലാം നശിക്കും. മാറാപ്പുണ്ണുകൾപോലും ഉണങ്ങുന്നതാണ്. രാപ്പനിയും ശീതജ്വരവും ഉന്മൂലനാം ചെയ്യപ്പെടും. ഉണങ്ങിയ വൃക്ഷം വീണ്ടും തഴച്ചുകൊഴുത്താലെന്നപോലെ ശരീരത്തിന്നുണ്ടാകുന്ന അവസ്ഥാന്തരം അത്ഭുതകരമായിരിക്കും. പല ഔഷധങ്ങളുടെ ആവശ്യമില്ല. ഈ ഒററ ഔഷധം വഴിപോലെചെയ്തു സൂക്ഷിച്ചുകൊണ്ടാൽ ആ വൈദ്യന്റെ കീർത്തി പല തലമുറകൊണ്ടും മറയുന്നതല്ല. പക്ഷേ കൈപാകക്കുറ്റത്തിൽ മൂഢന്മാരായിട്ടുള്ളവർ പല തലമുറകളിൽ നശിക്കാതെ ദുഷ്ടരായിരിക്കും സിദ്ധിക്കുക.

## ഗൗരിപാഷാണഭസ്മം

ഗൗരീപാഷാണം യഥാവിധി ശുദ്ധിചെയ്തു കഴഞ്ചുരുളപൂരി ഉണങ്ങിയതിനുശേഷം വാഴയുടെ ചാമ്പലിൽവച്ചു എരിപുടംചെയ്താൽ വെള്ളനിറത്തിൽ ഭസ്മമാകും. അർശസ്സ്, ഭഗന്ദരം ഇവയ്ക്കു ശ്രേഷ്ഠമായ ഔഷധമാകുന്നു.

## ശംഖുപാടികാരഭസ്മം

ശംഖുപാടികാരം ഒരുപലം തൂക്കമുള്ള ഒരു കട്ടയെടുത്തു ശുദ്ധകഴഞ്ചുപൂരി മൂശയിൽവച്ച് അടിയിലും മുകളിലും മൂട്ടത്തോടുചൊടിച്ചിട്ട് ശീലമൺചെയ്തു പുടമിടണം. ശംഖുപാടികാരം ഭസ്മമാകും. എത്ര വലിയ വ്രണങ്ങളും, പ്രമേഹക്കുരു, രാജപിളക മുതലായവയും ശംഖുപാടികാരഭസ്മം സേവിച്ചാൽ ഭേദപ്പെടുന്നതാണ്.

## മനശ്ശിലാഭസ്മം

മനശ്ശില ഒരുപലം തൂക്കത്തിൽ ഒരേ കട്ടയായിട്ടെടുത്തു ഗുരുകഴമ്പു പൂശി വെള്ളരിക്ക് അരച്ചു കവചംചെയ്തു കീഴുംമേലും പൂഴിയിട്ട് പുടമിട്ടാൽ ഭസ്മമായിക്കിട്ടും. എല്ലാവക ഗ്രന്ഥികളും കണ്ഠമാലയും മനശ്ശിലാഭസ്മം സേവിച്ചാൽ ഭേദമാകും. യുക്തമാത്രയിൽ പത്തുദിവസം സേവിച്ചാൽ മതിയാകും.

## രസഭസ്മം

രസം പത്തുഭാഗവും ഗുരുകഴമ്പ് ഒരുഭാഗവും കുഴിയമ്മിയിലിട്ട്, താളിച്ചാറൊഴിച്ചരച്ചാൽ രസം മൃതമാകും. വില്വതട്ടിയുണങ്ങിയതിനുശേഷം കഞ്ചാവും പുകയിലയും ചുട്ടചാമ്പൽ താളിച്ചാററിൽ അരച്ചു വില്വയെ കവചിച്ചു മണൽചട്ടിയിൽവച്ചു മേൽച്ചട്ടിമൂടി ശീലമൺചെയ്തു മൂന്നുയാമം എരിപുടംനടത്തണം ഭസ്മമാകും. അനുപാനഭേദേന സർവരോഗങ്ങൾക്കും ഈ രസഭസ്മം പ്രയോഗിക്കാം യാപ്യനിലയിലെത്തിയ കഠിനരോഗങ്ങളും ഭേദമാകും. ഈ രസഭസ്മത്തിനു യാതൊരു പഥ്യവുമില്ലെന്നു വൈദ്യപൂർവം വിധിക്കുക. എന്നാൽ കാമാന്ധ്യമനവും ലഹരിസേവയും നിഷിദ്ധമാകുന്നു. കുഷ്ഠം, ഗ്രന്ഥി, മേഹശൂല, പരിണാമശൂല, വിരധികളെ നഷ്ടപ്പെടുത്തുന്ന കർണ്ണവ്രണങ്ങൾ, കവിൾവാപ്പ്, കണ്ഠമാല, കണ്ണപ്പുറവ്, യോനിപ്പുറവ്, ലിംഗപ്പുറവ് എന്നീ മഹാരോഗങ്ങളെല്ലാം ഉന്മൂലനം ചെയ്യപ്പെടണമെങ്കിൽ ഈ രസഭസ്മമാണ് സേവിപ്പിക്കേണ്ടത്. രസഭസ്മം വൈദ്യന്മാർക്കെന്നപോലെ രസവാദികൾക്കും അഭിലഷണീയമായ ഒരു ഗുരുവാകുന്നു.

## വെൺകാരഭസ്മം

ഒരുപലം തൂക്കത്തിൽ വെൺകാരം ഒരു കട്ടയെടുത്തു ഗുരുകഴമ്പുപൂശി മൂന്നുദിവസം വെയിലിൽ ഉണക്കണം. നാലാംദിവസമെടുത്തു നീററിയകക്ക അടിയിലും മുകളിലും പൊടിച്ചിട്ടു ശീലമൺചെയ്തു പുടമിടുക ഭസ്മമാകും വിഷനീരിളക്കം, പാണ്ഡു, ശോഫം എന്നിവ ശമിക്കും.

## പടികാരഭസ്മം

പടികാരം ഒരുപലം തൂക്കമുള്ള ഒരു കട്ടയെടുത്തു കഴമ്പുഗുരു ലേപനം ചെയ്തുണങ്ങിയതിനുശേഷം മൺചട്ടിയിൽവച്ചു ചെറുകടലാടിയുടെ ചാമ്പൽ അടിയിലും മുകളിലുമിട്ട് മേൽച്ചട്ടിമൂടി ശീലമൺചെയ്തു ഒരുയാമനേരം എരിപുടം നടത്തണം. പടികാരം ഭസ്മമാകും. നീരടപ്പ്, അതിസാരം ഇവ ശമിക്കും.

## സൗവീരഭസ്മം

സൗവീരം ഒരുപലം തൂക്കത്തിൽ ഒരു കട്ടയെടുത്തു ഗുരുകഴമ്പു പൂശി വെയിലിൽ ഉണക്കി കൊടുവേലിക്കിഴങ്ങു അരച്ചു കവചിച്ചു മൂന്നു ശീലമൺചെയ്തു ചുണ്ണാമ്പുചട്ടിയിൽവച്ചു എരിപുടം നടത്തണം. സൗവീരം ഭസ്മമാകും. പതക്കാരംകൊണ്ടു രാജപുഷ്പവസ്ത്രം മറവും മുഖം കാണാതിരുന്നാൽ ഈ ഭസ്മം ഉമിഴ്നീരിൽ മർദ്ദിച്ചു് ഈർക്കിൽകൊണ്ടു തൊട്ടുവച്ചാൽ നാലുനാഴികയ്ക്കുള്ളിൽ മുഖമുണ്ടാവുകയും പൊട്ടുകയും ചെയ്യും. അനന്തരം കുരുപ്പരുത്തിവിത്തിന്റെ പരിപ്പരച്ചുകെട്ടുക. ദുഷ്ടുകൾ പുറത്തുപോരും. അതിനുശേഷം മായാക്കും ഗുൽഗുലുവും അരച്ചു് എണ്ണകാച്ചി പഞ്ഞിയിലൂട്ടി വ്രണത്തിലിട്ടുവന്നാൽ ഒരുവാരംകൊണ്ടു വ്രണം കരിയുന്നതാണു്.

## കർപ്പൂരഭസ്മം

കട്ടികർപ്പൂരം ഒരുപലം തൂക്കത്തിലൊരു കട്ടയാക്കി ഗുരുകഴമ്പു ലേപനംചെയ്തുണക്കി കർപ്പൂരവല്ലിയില അരച്ചു കവചിച്ചു ശീലമൺചെയ്തു വെയിലിലുണക്കി കുക്കുടപുടത്തിൽ സംസ്കരിക്കണം ഭസ്മമാകും. യുക്താനുപാനത്തിൽ പ്രയോഗിച്ചാൽ ക്ഷയകാസം ശമിക്കും.

## മൃഗശൃംഗഭസ്മം

മാൻകൊമ്പിന്റെ ഒരു ഭസ്മവിശേഷം ഇവിടെ വെളിപ്പെടുത്തുന്നു. ലഘുവിൽ സാധിക്കാവുന്നതും അനല്പഫലത്തെ പ്രദാനം ചെയ്യുന്നതുമാണു്. മാൻകൊമ്പു കഷണിച്ചു് കഴററിയില അരച്ചു കവചിച്ചു് ആദ്യം ഒരുപുടം ചെയ്യണം. അതിനുശേഷം അടകൊതിക്കീര അരച്ചു കവചിച്ചു് വീണ്ടുമൊരു പുടം ചെയ്യണം. മണത്തക്കാളിയില അരച്ചു കവചംചെയ്തു പിന്നെയും ഒരുപുടം സാധിക്കുക. ഒടുവിൽ കഴിയമ്മിയിലിട്ടു് പശുവിൻപാലിലരച്ചു് വില്ലതട്ടിയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തുണക്കി മുഴപ്പുടത്തിൽ സംസ്കരിക്കുക. ഈ ഭസ്മം ത്രികടുചൂർണ്ണംചേർത്തു പശുവിൻപാലിലോ നെയ്യിലോ നാല്പതുദിവസം സേവിക്കുക. വായുസംബന്ധമായ രോഗങ്ങൾ സകലതും നശിക്കുമെന്നുമാത്രമല്ല, ശരീരത്തിനു ബലമുണ്ടാവുകയും ചെയ്യും. ഈ യോഗം അഗസ്ത്യമഹർഷിക്കു സുബ്രഹ്മണ്യൻ ഉപദേശിച്ചതായിട്ടാണു് യോഗത്തിൽ കാണുന്നതു്. മേഹപ്പുററു് മേഹഗ്രന്ഥി, പ്രമേഹജ്വരം എന്നീ രോഗങ്ങൾക്കു് ഉൽകൃഷ്ടമായ ഫലം ചെയ്യും.

## പവിഴഭസ്മം

ഒരുപലം പവിഴം നാരങ്ങാനീരൊഴിച്ചുവയ്ക്കണം. അഞ്ചാംദിവസം എടുത്തു കഴുകിയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു

പത്തരയാവിൻ പുടമിടുക. പുടമാറിയതിനുശേഷമെടുത്തു് വെന്തയക്കിര (ഉലുവാച്ചെടി)യുടെ ചാറുപിഴിഞ്ഞൊഴിച്ചു വില്ലയാക്കിയുണക്കി പൂർവ്വവൽപുടസംസ്കാരം നടത്തുക. അതിനുശേഷം ചങ്ങലമ്പരണ്ടച്ചാററിൽ ഒരു പുടവും കയ്യോന്നിച്ചാററിൽ ഒരുപുടവും പശളക്കീരച്ചാററിൽ ഒരുപുടവും സാധിക്കുക. പശളക്കീര വിശേഷങ്ങളിലെ ഗ്രന്ഥകാരൻ കണ്ടിട്ടുള്ളു. നിലം പററിപ്പടരുന്ന ഒരുവക കീരയാണു്. തണ്ടുകൾക്കു നൂലിൻെറ കനമുണ്ടായിരിക്കും ഇല നെല്ലിയിലയുടെ പകുതിയോളം വലുപ്പവും നന്നെ തടിച്ചതുമാണു്. അതിൻെറ ചാറിനു് വളരെ കൊഴുപ്പുണ്ടായിരിക്കും. മലയാളികൾ ഈ കീരയ്ക്കു പ്രത്യേകം പേരു കല്പിച്ചിട്ടുണ്ടോ എന്നു നിശ്ചയമില്ല. ചോറുണ്ണാക്കണ്ണിയാണതെന്നു വിശ്വസിച്ചുപോരുന്നു, എൻെറ കൈവശമുള്ള ഒരു പഴയ ഗ്രന്ഥത്തിലെ ചില യോഗങ്ങളിൽ പശളക്കീരയെന്നുതന്നെ പറഞ്ഞുകാണുന്നു.

കാസരോഗങ്ങൾക്കു് ഈ പവിഴഭസ്മത്തെക്കാൾ ഫലവത്തായുള്ള മരുന്നില്ലെന്നു പറയപ്പെട്ടിരിക്കുന്നു. ജ്വരങ്ങൾക്കും വിശേഷമാണു്.

## പവിഴഭസ്മം (വേറൊന്നു്)

ഒരുപലം പവിഴം നാരങ്ങാനീരൊഴിച്ചു് ഏഴുദിവസംവയ്ക്കണം. എട്ടാംദിവസം കഴുകിയെടുത്തു് ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു മുഴപ്പുടത്തിൽ സംസ്കരിക്കണം. അനന്തരം നാരങ്ങാനീരിലരച്ചു് അഞ്ചുപുടംകൂടി സാധിക്കുക. ക്ഷയരോഗങ്ങൾക്കു് ഈ പവിഴഭസ്മം അമോഘമായ ഫലം ചെയ്യും.

## അഭ്രകസിന്ദൂരം

ഭ്രമരമണ്ഡിയുടെ ചാറുപിഴിഞ്ഞു് അഭ്രകം മൂന്നുദിവസം അതിൽ ഇട്ടുവയ്ക്കണം. നാലാംദിവസമെടുത്തു പൊൻമുശ്ശയുടെ ഇല അരച്ചു കവചംചെയ്തു വെയിലിൽ ഉണക്കണം. അനന്തരം ശീലമൺചെയ്തുണക്കി പുടമിടണം കുങ്കുമപ്പൂവിൻെറ നിറത്തിൽ സിന്ദൂരമായിക്കിട്ടും. ഈ സിന്ദൂരം എല്ലാ രോഗങ്ങൾക്കും പ്രയോഗക്ഷമമാണു്.

## കച്ചൂരതിന്ന തൈലം

കൊട്ടവേലിക്കിഴങ്ങു്, പൊങ്കുയ്യോന്നി, കരുതകയ്യോന്നി, മലവേപ്പു്, ശിവനാർവേമ്പു്, നിലവേമ്പു്, നത്തച്ചൂരി ഇവസമം കല്ലുരലിലിട്ടു് ഇരുമ്പുലക്കകൊണ്ടിടിച്ചുപിഴിഞ്ഞ ചാറു നാഴി. എണ്ണ മുന്നാഴി. ചാറുവററുന്ന പാകത്തിലിറക്കി യുക്തമായ മാത്രയിൽ സേവിപ്പിക്കണം. ഒരുമണ്ഡലം സേവിച്ചാൽ കുഷ്ഠരോഗങ്ങളെല്ലാം

ശമിക്കും. കുഷ്ഠരോഗത്തിന് ഏററവും ഫലപ്രദമായ ഒരു തൈലമാണിതു്. പുളിയും പുകയും പുകയിലയും ഉപ്പും തള്ളി പഥ്യമാചരിക്കണം. ശരീരത്തിനു തേജസ്സുണ്ടാകും.

## നവസാരക്കട്ട്

ചീനക്കാരം 1 പലം, പൊരികാരം 1 പലം, തേനിൽ അരച്ചു് ½ പലം നവസാരക്കട്ടയ്ക്കു് കവചംകൊടുക്കണം. ഉണങ്ങിയതിനുശേഷം കൊടുവേലി അരച്ചു മേൽകവചം കൊടുത്തു് ഉണങ്ങിയതിനുശേഷം ശീലമൺചെയ്തു വീണ്ടും ഉണക്കി കുക്കുടപുടമിടണം. നവസാരം ബന്ധിക്കും.

## നവസാരമെഴുക്

വെടിയുപ്പു് 1 പലം വെള്ളെരുക്കിന്റെ പഴുത്ത ഇലയുടെ ചാറു പിഴിഞ്ഞു് അരച്ചു് പൊടിച്ചു് നവസാരക്കട്ടിനു കവചം കൊടുത്തു് വീണ്ടുമുണക്കി കോഴിക്കാരം അടിയിലും മുകളിലുമിട്ടു ചെറുതീ എരിക്കണം; മെഴുകാകും. ഈ നവസാരമെഴുക് ഉരുക്കിയാൽ ഉരുകിയൊട്ടും. ഒരു പലം വെള്ളിക്കു് ഒരു മഞ്ചാടി മതി.

## മേഹത്തടിപ്പിന്

ശംഖുപുഷ്പത്തിന്റെ വേരു് പശുവിൻപാലിലരച്ചു് പത്തു ദിവസം സേവിക്കണം. പഥ്യം ആചരിക്കുകയുംവേണം. കാലിന്റെ വൃത്തത്തിൽ ശരീരത്തിലുണ്ടാകുന്ന മേഹപ്പരുക്കൾ നിശ്ശേഷമാറും.

## ശ്വാസകാസത്തിന്

വിഷ്ണുക്രാന്തിയും മുത്തങ്ങയുംകൊണ്ടുള്ള കഷായത്തിൽ തേൻ മേൽപ്പൊടി ചേർത്തു തുടരെ സേവിച്ചുവന്നാൽ ശ്വാസകാസങ്ങൾ ശമിക്കും. പുളി വർജ്ജിക്കണം.

## ഹിക്കാരോഗത്തിനു സിദ്ധചികിത്സ

പഴയ ചെരുപ്പിന്റെ തേഞ്ഞിളകിയ തോലിന്റെ കഷണം ചുട്ടുകരിച്ചുപൊടിച്ചു തേനിൽ കൊടുക്കുക. ഹിക്കാ ശമിക്കും.

തെങ്ങിന്റെ കുഴിയിലുള്ള നീരു കൊണ്ടുവന്നു കൊടുത്താലും ഹിക്കാ ശമിക്കുന്നതാണു്.

## രക്തസ്രാവത്തിന്

പഴയ പട്ടുകരിച്ചതും തേൾപ്പൊടിയും സമം പൊടിച്ചു് മൂന്നു ദിവസം ഒൻപതുനേരം സേവിക്കണം. ഉപ്പും പുളിയും മുളകും തള്ളണം. യാപ്യനിലയിലെത്തിയ രക്തസ്രാവവും ശമിക്കുന്നതാണു്.

## അണ്ഡവാതത്തിന്

മുരിങ്ങപ്പൂവരച്ച് പശുവിൻപാലിൽ കലക്കി സേവിപ്പിക്കുക. പഥ്യത്തോടുകൂടി സേവിപ്പിച്ചാൽ അണ്ഡവാതം ശമിക്കും.

## ഏകാണ്ഡവീക്കത്തിന്

ഒരുവശത്തെ അണ്ഡം വീങ്ങിയാൽ തൈവേള കശക്കി മറുവശത്തെ കാലിന്റെ പെരുവിരലിൽ വച്ചുകെട്ടണം. മൂന്നുദിവസം കെട്ടിയാൽ വീക്കംമാറും. ഒരു പക്ഷേ, ഈ ചികിത്സകൊണ്ടു ഭേദപ്പെട്ടില്ലെങ്കിൽ മുരിങ്ങവേരിൻതൊലി അരച്ചു വിളാങ്കായളവിലെടുത്ത് കരിങ്കുറുവയരിയുടെ മാവുംചേർത്ത് കളികിണ്ടി ചൂടോടുകൂടി സേവിക്കണം. മൂന്നുദിവസം അപ്രകാരം സേവിച്ചാൽ നിശ്ചയമായും ശമനമുണ്ടാകും. ഉപ്പും പുളിയും വർജ്ജിക്കണം

## ക്ഷയകാസത്തിനു സിന്ദൂരം

ചായില്യം, അരിതാരം, സൗവീരം, രസകർപ്പൂരം, മനശ്ശില, സൂചികാന്തം ഇവ ൳ പലംവീതം ശുദ്ധിചെയ്തു പുതിയ ചട്ടിയിലിട്ടു മുത്തുമുത്രക്കയുടെ ചാറു മിതമൊഴിച്ചു വെയിലിൽ വയ്ക്കണം. ചാറു വററിയതിനുശേഷം കഴിത്തമ്പിയിലിട്ട് നാരങ്ങനീരൊഴിച്ചരച്ച് വീണ്ടും മിതമായ നീരൊഴിച്ച് കല്ലോടുകൂടി വെയിലിൽ വയ്ക്കണം. അടിക്കടി ഇളക്കിക്കൊള്ളണം. മെഴുകുപാകത്തിൽ വററുമ്പോൾ വടിച്ചെടുത്ത് ഇടിഞ്ഞിലിൽവച്ച് ചുണ്ണാമ്പു ശീലചെയ്തുണങ്ങിയതിനുശേഷം അഞ്ചെരുവിൽ പുടമിടണം. പുടമാറിയതിനുശേഷം എടുത്തുനോക്കിയാൽ സിന്ദൂരമായിരിക്കും. യുക്തമാത്രയിൽ ഇഞ്ചിച്ചാററിൽ സേവിപ്പിക്കുക. ക്ഷയവും ശ്ലേഷ്മകോപവും ശ്വാസവും കാസവും മഹോദരങ്ങളും ചുട്ടുനീറലും മേഹവും പറങ്കിപ്പുണ്ണും കുഷ്ഠവും കടിവിഷങ്ങളും വെടിക്കുന്ന ഗ്രന്ഥിയും ആറുദിവസംകൊണ്ടു ശമിക്കും. ഇച്ഛാപഥ്യം ആചരിക്കണം, വായുപദാർത്ഥങ്ങൾ പാടില്ല. വിശന്നവർക്കു മൃഷ്ടാന്നം നൽകി ധർമ്മചിന്തയോടുകൂടി ഔഷധം സേവിക്കുക.

## നീരൊഴിവിനു താളകസിന്ദൂരം

താളകം, വെടിയുപ്പ്, തുത്തം, സാമ്പ്രാണി, വെൺകാരം, തുരിശുസൗവീരം, ഇവ 1 പലംവീതം മുൻചൊന്ന സിന്ദൂരത്തിന്റെ വിധിയനുസരിച്ച് പുടമിട്ടാൽ സിന്ദൂരമാകും. ഈ സിന്ദൂരം തേനിൽ സേവിക്കണം. നീരൊഴിവു മുതലായ എല്ലാ പ്രമേഹങ്ങളും ശമിക്കും. ഗ്രഹണി, അർശസ്സ്, എരിച്ചിലും, കാമില, കുഷ്ഠം, കരിങ്കുഷ്ഠം, മഞ്ഞക്കാമില, വിളർച്ച, മന്ദാരകാസം, ഇവയ്ക്കും നന്ന്.

ആറുദിവസംകൊണ്ടു് രോഗശമനമുണ്ടാകും. ഉപ്പും പുളിയും വർജ്ജിക്കണം. സ്ത്രീസേവ പാടില്ല. വായുപദാർത്ഥങ്ങളും തള്ളണം. എണ്ണയും കടുകും ഉപയോഗിച്ചുകൂടാ.

## മൂലമുള നശിക്കാൻ

ഇരിമ്പു്, കസ്തൂരിമഞ്ഞൾ, പെരുങ്കായം, ഇന്തുപ്പു്, കർപ്പൂരം, രാമം, കടുകു് ഇവ കാൽപലംവീതം ആവണക്കെണ്ണയിലരച്ചു കഴമ്പാക്കണം. കുന്നിക്കുരുപ്രമാണം കരുതതവിടിൽ കഴച്ചു് സേവിക്കണം. മൂലമുള നശിക്കും. കൃമിവീഴും. അർശസ്സിനെ സംബന്ധിച്ച പീഡകളെല്ലാം ശമിക്കും. ഗുന്മരോഗങ്ങൾക്കും ശമനൗഷധമാണിതു്. വിരേചനമുണ്ടാകും. പാലും ചോറും മാത്രം ഉണ്ടു് പഥ്യം ആചരിക്കണം. ഏഴുദിവസം സേവിച്ചാൽ എല്ലാ രോഗങ്ങളും ഒഴിഞ്ഞുമാറും.

## കണ്ഠമാലയ്ക്കു കഴമ്പു്

ചുടുകാട്ടിൽനിന്നും സ്ത്രീശരീരത്തിലെ അസ്ഥികൊണ്ടുവന്നു് രണ്ടുകഴഞ്ചു് തൂക്കിയെടുക്കണം. രണ്ടുകഴഞ്ചു കർപ്പൂരവും രണ്ടുകഴഞ്ചു് അരിതാരവും ചേർത്തു കരിയാമ്പിയിലിട്ടു് ആവണക്കെണ്ണയിൽ അരച്ചു് ഇലവിൻപഞ്ഞിയിൽ ഉരുട്ടി മൂന്നുദിവസം വ്രണത്തിൽ പറ്റിച്ചാൽ കണ്ഠമാലയും തലയിൽ പൊന്നിയും പറങ്കിപ്പുണ്ണും ലിംഗവ്രണവും ഗ്രന്ഥിയും തുടവാഴയും മററും കരിയും.

## കപാലവായുവിനു്

സാമ്പ്രാണി, കടുക്ക, കൊട്ടം, ഇലവ, ചുക്കു്, മുളകു്, തിപ്പലി ഇവ ൧ പലംവീതം പുതിയ ചട്ടിയിലിട്ടു് നാരങ്ങാനീരൊഴിച്ചു് വെയിലിൽ വയ്ക്കണം. അടിക്കടി ഇളക്കിക്കൊള്ളണം. ചാറുവററി ഉണങ്ങിയതിനുശേഷം ഉരലിലിടിച്ചു് ശീലപ്പൊടിതട്ടി വെള്ളുള്ളിക്കരചേർത്തരച്ചു് നെല്ലിക്കയോളം വലുപ്പത്തിൽ ഉരുട്ടി ഭരണിയിൽ സൂക്ഷിച്ചുകൊള്ളുക. ഒരുമണ്ഡലം സേവിച്ചാൽ യാപ്യനിലയിലെത്തിയ കപാലവായു ശമിക്കും. കാൽകഴപ്പു് മുടക്കുവാതം, എരിച്ചിലും, നയനരോഗം, ഉള്ളുച്ചൂടിൽ കാതു്ഇരയ്ക്കുക, കാതുകുത്തുക, അതിദാഹം ഇവയെല്ലാം ശമിക്കും.

## ഉഷ്ണവായുവിനു്

ആനച്ചുവടിവേരു്, കൊട്ടവേലിക്കിഴങ്ങു്, ചായില്യം, കാരം, സൗവീരം ഇവ ൧ പലംവീതം. എല്ലാംകൂടി പുതിയ ചട്ടിയിലിട്ടു് കൊഴുപ്പച്ചാർ മീതെ ഒഴിച്ചു് ചുടുവെയിലിൽവച്ചു നീരുവററിക്കണം. ഉണങ്ങിയതിനുശേഷം ചൂർണ്ണീകരിക്കണം. തേനിൽകുഴച്ചു

നെല്ലിക്കയോളം വലുപ്പത്തിൽ രണ്ടുനേരവും ആറുദിവസം സേവിച്ചാൽ ഉഷ്ണവായു, പിത്തവായു, മുതുകിൽകയറുന്നവായു, ജ്വരം ഇവ ശമിക്കും. ശരീരത്തിനു ബലമുണ്ടാകും. ധാരാളം ആഹാരം കഴിക്കും. എണ്ണയും കടുകും പെണ്ണാശയും ലഹരിവസ്തുക്കളും തള്ളി പഥ്യമായി സേവിക്കണം.

## ഗർഭകോശരോഗങ്ങൾക്ക്

കൂവളത്തിന്റെ ഇലയും വേരും നിഴലുണക്കി, ഉലുവാ, ഗ്രാമ്പൂവ്, ഏലത്തരി അതിമധുരം ഇവ സമവീതം ചേർത്തു ചൂർണ്ണീകരിച്ചു തേനിൽ കുഴച്ചു നെല്ലിക്കാപ്രമാണം സേവിക്കണം. ഒരു മണ്ഡലം സേവിച്ചാൽ ഗർഭകോശത്തിലുള്ള കൃമികൾ നശിക്കും. ഗർഭാശയ വായുക്കൾ ശമിക്കും. മേഹരോഗങ്ങൾ മാറും. ശൂലരോഗങ്ങളും തുലയും. ഈ മരുന്നിന്റെ ഗുണം അനുഭവപ്പെട്ടാൽ വൈദ്യന്മാർ ഇതിനെ രഹസ്യമായി സൂക്ഷിക്കുന്നതാണ്. ഇതു കൈവിഷത്തിനു ഫലവത്തായ പ്രത്യൗഷധമാകുന്നു.

## സന്നിക്കുഴമ്പ്

കാന്തം, ചായില്യം, ഇരിമ്പ്, വെങ്കാരം, നവസാരം ഇവ രണ്ടുകഴഞ്ച് എല്ലാംകൂടി കഴിയമ്മിയിലിട്ടു നാരങ്ങനീരൊഴിച്ചു കുഴമ്പുപാകത്തിൽ ചിമിഴിൽ സൂക്ഷിച്ചുകൊള്ളണം. പുത്തരിച്ചുണ്ടക്കാപ്രമാണം ഇഞ്ചിച്ചാറിൽ സേവിപ്പിച്ചാൽ സന്നി പതിമ്മൂന്നും ശമിക്കും.

## സന്താനലാഭത്തിന്

നവസാരം, ചീനക്കാരം, കാന്തം, കുവന്തൂവ്, കടുക്ക, കായം, വറട്ടുമഞ്ഞൾ, കർപ്പൂരം, വാൽമുളക്, ഗ്രാമ്പൂവ്, ജാതിപത്രി ഇവ ൧ പലംവീതം എല്ലാംകൂടി പുതിയ ചട്ടിയിലിട്ട് വേലിപ്പരുത്തിയുടെ ചാറുപിഴിഞ്ഞ് മിനുക്കെ ഒഴിച്ച് വെയിലിൽ വയ്ക്കണം. ഉണങ്ങിയതിനുശേഷം ചൂർണ്ണീകരിച്ചു വച്ചുകൊള്ളണം. വേപ്പിൻ പട്ടക്കഷായത്തിൽ മൂന്നിൽമൂന്നും മേൽപ്പൊടിചേർത്ത് സേവിക്കണം. മാസശുദ്ധികണ്ടാൽ അടുത്ത രാവിലെമുതൽ രണ്ടുദിവസം സേവിക്കണം. തീണ്ടാതിരിക്കേ വേണ്ടയളവിൽ പോകാത്തവർക്ക് ശരിക്കപോകുകയും ഗർഭാശയത്തിലെ കൃമികൾ നശിക്കുകയും ചെയ്യും. ഗർഭാശയത്തിന് ഗർഭധാരണശക്തിയുണ്ടാകും. അഞ്ചാംദിവസം കുളികഴിഞ്ഞു ഭർത്തൃസേവനടത്തിയാൽ ഗർഭം ധരിക്കുകയും ഗർഭച്യുതി മുതലായ അനിഷ്ടതകൾകൊണ്ടു സംഗതിയാകാതെ യഥാകാലം സുഖപ്രസവം നടക്കുകയും ചെയ്യും.

## മരുന്നീടുമുരിക്കാൻ

വെള്ളറുകൻപുല്ല് സമൂലം, മാതളത്തോട്, കുരുമുളക്, കൂവക്കിഴങ്ങ് ഇവ രണ്ടുകഴഞ്ചുവീതം. ഇടങ്ങഴിവെള്ളത്തിൽ കഷായം വച്ച് എട്ടിലൊന്നു കുറുക്കിക്കോൽക്കണ്ടിറക്കി പിഞ്ഞാണിയിലരിച്ച് പഞ്ചസാര മേൽപ്പൊടിചേർത്തു സേവിച്ചുവന്നാൽ കൈവിഷം സേവിച്ചുണ്ടായ വിഷമസ്ഥിതികൾ വിട്ടുമാറും. ശരീരത്തിനു ബലമുണ്ടാവുകയും ചെയ്യും.

## വെള്ളെഴുത്തിനു തൈലം

ആടുതിന്നാപ്പാലയും കയ്യുന്ന്യസമൂലവും നിഴലുണക്കി സമത്തൂക്കത്തിൽ കഷായം ഉണ്ടാക്കണം. മേല്പടി കഷായത്തിന് രണ്ടിടങ്ങഴി, എള്ളെണ്ണ ഒരിടങ്ങഴി. കല്ക്കത്തിന് കുരുമുളക്, വാട്ടുമഞ്ഞൾ, സാമ്പ്രാണി, രസകർപ്പൂരം, കൊട്ടം ഇവ കാൽ പലംവീതം. ഈ തൈലം തേച്ചുകുളിച്ചുവന്നാൽ വെള്ളെഴുത്തു മാറും. ഗുല്മരോഗികൾക്കും മഹോദരരോഗികൾക്കും ഈ തൈലം ഗുണംചെയ്യും.

## പക്ഷവാതത്തിന് അരിതാരഭസ്മം

ഒരുപലം അരിതാരം നാരങ്ങനീരൊഴിച്ച് അരച്ചുരുട്ടണം. ചാരമരത്തിന്റെ ചാറ് കട്ടവൻപിഞ്ഞാണിയിലൊഴിച്ച്, അരച്ചുരുട്ടിയ അരിതാരം അതിന്റെ നടുക്കുവച്ച് വെയിലിൽ വയ്ക്കണം. ചാറുവറ്റുമ്പോൾ അരിതാരം ഭസ്മമാകും. പൊടിച്ചു ചിമിഴിൽ വച്ചുകൊള്ളുക. തേനിൽ സേവിച്ചാൽ പക്ഷവാതം, പറങ്കിപ്പുണ്ണ്, മേഹശൂല, തടിപ്പ്, വെള്ളപോക്ക് ഇവ ശമിക്കും. ഇഷ്ടാപഥ്യം.

## രക്തപ്രമേഹത്തിനു ഭസ്മം

ചുടുകാട്ടിൽ വെന്ത അസ്ഥികൊണ്ടുവന്നു പശുവിൻപാലൊഴിച്ചരച്ചു വില്ലതട്ടി ഉണക്കി മുഴപുടത്തിൽ സംസ്കരിക്കണം. ഈ ഭസ്മം ഒരുനേരം പശുവിൻപാലിൽ സേവിച്ചാൽ രക്തമേഹം, പൂയമേഹം ഇവ ശമിക്കും. ഒരുവാരം ഇഷ്ടാപഥ്യം ആചരിക്കണം. ദേഹം വജ്രകായം ആകും.

## വംഗഭസ്മം

ഒരുപലം വെളുത്തീയം ശുദ്ധിചെയ്തു തകിടുപരത്തണം. പേരണ്ടവും ചിററാവണക്കിന്റെ പരിപ്പും സമം അരച്ചു തകിടിനു കവചംചെയ്തു മുഴപുടത്തിൽ സംസ്കരിക്കണം. വെളുത്തീയം ഭസ്മമാകും. പണവിടപ്രമാണം കൊട്ടപ്പാക്കളവ് പശുവിൻവെണ്ണയിൽ സേവിക്കണം, രക്തസ്രാവം ശമിക്കും. കഴുതമൂത്രത്തിൽ സേവിച്ചാൽ ഭ്രാന്തുമാറും. ഗർഭിണികൾക്കുണ്ടാകുന്ന രക്തപ്രമേഹത്തിനു

പശുവിൻപാലിൽ സേവിക്കണം. എല്ലാ രോഗങ്ങൾക്കും മൂന്നു നേരം സേവിച്ചാൽ മതിയാകും. വായുപദാർത്ഥങ്ങളെല്ലാം തള്ളണം. കടുക്, എണ്ണ, പുളി, ഉപ്പ്, കാമാനുഷ്ഠാനം ഇവയെല്ലാം വർജ്ജ്യങ്ങളാകുന്നു. ഇപ്രകാരം പഥ്യത്തോടുകൂടി സേവിച്ചാൽ രോഗശമനമുണ്ടാകുമെന്നുമാത്രമല്ല ശരീരത്തിനു ബലം വർദ്ധിക്കുകയും ചെയ്യും. പേരണ്ഡം തലയോട്ടും ചിററണ്ണും മുട്ടത്തോടുമാകുന്നു.

## മുഖവാതത്തിനു ലേഹ്യം

ഓരിലത്താമര സമൂലം നിഴലുണക്കി പൊടിച്ചു പത്തുപലം; ജീരകം പൊടിച്ചു് ആറുപലം; ചന്ദനം പൊടിച്ചു മൂന്നുപലം, രക്തചന്ദനത്തിൻപൊടി ഒരുപലം. അഞ്ചുപലം കരുപ്പട്ടി പാവുകാച്ചണം. പൊടി ചേർത്തിളക്കി നാഴി പശുവിൻപാൽചേർത്തു സൂക്ഷിക്കുക. ഈ ലേഹ്യം ഒരുമണ്ഡലം സേവിക്കണം മുഖവാതം, പക്ഷവാതം, മുടക്കുവാതം എന്നീ രോഗങ്ങൾ ശമിക്കും.

## ആറാപ്പുണ്ണിനു ലേപനതൈലം

അകത്തിയിലച്ചാറുനാഴി, എള്ളെണ്ണ നാഴി, വേമ്പാടംപട്ടച്ചൂർണ്ണം കല്ക്കത്തിനു് ഒരുപലം. യോഗ്യമായ പാകത്തിൽ അരിക്കണം. തുണിയിൽ ഊട്ടി പുണ്ണിലിട്ടാൽ എല്ലാപ്പുണ്ണുകളും കരിയും.

## കുഴിപ്പുണ്ണിനു്

പഞ്ചസാരയും കാശിക്കട്ടിയും കുഴിയമ്മിയിൽ പൊടിച്ചു് കുഴിപ്പുണ്ണിലിട്ടു പൊതിഞ്ഞുകെട്ടിയാൽ ക്രമേണ പുണ്ണു കരിയും.

## വന്ധ്യാത്വം മാറാൻ

പൊരികാരം, പെരുങ്കായം, പച്ചത്തേങ്ങ ഇവ നാലുകഴഞ്ചു വീതം. അല്പം നെയ്യാളവുംചേർത്തു നാരങ്ങാനീരിലരച്ചു മെഴുകുപാകത്തിൽ സൂക്ഷിച്ചുകൊള്ളണം. തീണ്ടാരിയിരിക്കുന്ന മൂന്നുദിവസവും പത്തരിച്ചുണ്ടയുടെ അളവിൽ സേവിക്കണം. അഞ്ചാംദിവസം കുളികഴിഞ്ഞു ഭർതൃസേവ നടത്തിയാൽ സന്താനലാഭമുണ്ടാകും. ഒന്നുരണ്ടു പ്രസവംകഴിഞ്ഞു പ്രസവമില്ലാതിരിക്കുന്ന വന്ധ്യാത്വത്തിനാണു് ഈ യോഗം വിധിച്ചിരിക്കുന്നതു്. അത്തരം വന്ധ്യകൾ പഥ്യത്തോടുകൂടി യഥാവിധി ഈ ഔഷധം സേവിച്ചാൽ, "കനത്തമക്കൾ പതിനാറുംപെററു വാഴ്ക" എന്നാണു് ആചാര്യൻ അസന്ദിഗ്ദ്ധമായ ഭാഷയിൽ അഭിപ്രായപ്പെട്ടിരിക്കുന്നതു്.

## ലവണദ്രവം

ഒരിടങ്ങഴി കല്ലുപ്പു് എടുക്കണം. ആദ്യം ശുദ്ധീകരണം സാധിക്കണം. അതിനുശേഷം നാലിരട്ടി നാരങ്ങാനീരൊഴിച്ചു് അടുപ്പിൽവ

ച്ചു കാച്ചി വററിക്കണം. പിന്നീടു കഴിയമ്മിയിലിട്ടു് കപ്പമേനിച്ചാറൊഴിച്ചു് അരച്ചു വില്ലയാക്കി ഉണക്കി ചട്ടിയിൽവച്ചു മേൽച്ചട്ടി മൂടി ശീലമൺചെയ്തു വീണ്ടും ഉണക്കി പുടമിടണം. അനന്തരം എരുക്കിൻപാലിലരച്ചു വീണ്ടും ഒരു പുടംചെയ്യണം. അതിനോടുകൂടി ഉപ്പിന്റെ അലിയുന്ന സ്വഭാവം മാറും.

അതിൽനിന്നും ഒരുസേർ (24 രൂപാത്തൂക്കം) എടുക്കണം. ഒരുപലം രസപതംഗം എടുത്തു് വെള്ളക്കരുവൊഴിച്ചരയ്ക്കണം. നല്ല മയംപോലെ അരഞ്ഞതിനുശേഷം ഉരുട്ടി വെയിലിൽ വച്ചുണക്കണം. ഉപ്പു് അരച്ചു് അതിനു കവചംകൊടുക്കണം. കരിക്കാട്ടിൽവാട്ടി കവചത്തിലെ നീരു വററിക്കണം.

നാഴിടങ്ങഴി കറിയുപ്പു് രണ്ടിടങ്ങഴി കപ്പമേനിച്ചാറൊഴിച്ചു കലക്കി കാച്ചണം. വററിച്ചെടുത്തു ചട്ടിയിലിട്ടു ശീലമൺചെയ്തു ലഘുപുടമിടണം. അനന്തരം വായകലമുള്ള ഒരു ചട്ടിയെടുത്തു കപ്പമേനിച്ചാററിൽ സംസ്കരിച്ച ഉപ്പു് പകുതി ആ ചട്ടിയിൽനിരത്തി മുൻചൊന്ന കവചിതവസ്തു വച്ചു ബാക്കി ഉപ്പു മുകളിലും നിരത്തി മേൽച്ചട്ടിമൂടി ബലമായി ശീലമൺചെയ്തു് ഉണങ്ങിയതിനുശേഷം അടുപ്പിൽവച്ചു് എരിപുടംചെയ്യണം. ഒരു യാമം തീയെരിക്കണം. പതംഗരസം കവചത്തിൽ ലയിച്ചു് ഉപ്പിനെ സംസ്കരിക്കും. മേൽച്ചട്ടിയിൽ രസം പതംഗിച്ചുകാണപ്പെട്ടാൽ അതിനെ കഴിയമ്മിയിലിട്ടു വെള്ളക്കരുവിലരച്ചുരുട്ടി ഉണക്കി അതേ കവചം വീണ്ടുമരച്ചു കവചിച്ചു രണ്ടാമതും ഉപ്പിൽവച്ചു് എരിപുടംചെയ്യണം. രസം മുകളിൽ പതംഗിക്കാതിരിക്കുന്നതുവരെ വീണ്ടും വീണ്ടും ഇപ്രകാരം എരിപുടം ചെയ്യേണ്ടതാകുന്നു. രസം കവചത്തിന്റെ മുകളിൽ കാണപ്പെട്ടില്ലെങ്കിൽ കവചലവണം സംസ്കൃതമായി എന്നറിയേണ്ടതാകുന്നു. ഇതു ഗുരുവാണു്. ഭക്തിപൂർവ്വം പൂജിച്ചു നമസ്കരിക്കേണ്ട പൂജ്യവസ്തുവാണു്.

പത്തുഭാഗം ചെമ്പിൽ പ്രസ്തുതഗുരു ഒരുഭാഗം കൊടുക്കണം എട്ടുഭാഗം വെള്ളീയുരുക്കി മേല്പടി താമ്രം രണ്ടുഭാഗം കൊടുത്താൽ ഫലം പ്രശംസനീയമായിരിക്കും.

## ലവണസിന്ദൂരകല്പം

മുമ്പുലഭിച്ച ലവണഗുരു മൂശയിലിട്ടു് ഉലയിൽവച്ചൂതിയാൽ സ്വർണ്ണംപോലെ ഉരുകി കണ്ണുവിട്ടാടിനിൽക്കും. ആ അവസരത്തിൽ നാലിലൊരുഭാഗം തങ്കം കൊടുക്കണം. തങ്കമുരുകി യോജിച്ചതിനുശേഷം യഥാവിധി ശുദ്ധിചെയ്തു ബന്ധിച്ച ചെറുകണ്ണനാകം തങ്കത്തിന്റെ സമത്തൂക്കം കൊടുക്കണം. ആറുഭാഗം ചെമ്പുരുക്കി ഒരുഭാഗം ഈ ഗുരു കൊടുത്താൽ ഫലം അഭിലഷണീയമായിരിക്കും.

പ്രസ്തുതളുപ്പു ഒരുഭാഗം, പാരംഗരസം കാൽഭാഗം, ഗന്ധകം മുക്കാൽഭാഗം. ഇവ കഴിയമ്മിയിലിട്ട് കല്പമനിച്ചാറിലരച്ചു കാചിക്കുപ്പിയിലാക്കി പന്ത്രണ്ടുയാമം ഏറിപുടം നടത്തണം. മുരുക്കിൻ പൂവിന്റെ നിറത്തിൽ സിന്ദൂരമായികിട്ടും പ്രസ്തുത ലവണസിന്ദൂരം കല്പം ന്നുറുക്ക് ഒന്ന് എന്ന കണക്കിൽ ചെമ്പിൽ കൊടുക്കുക. വയസ്സ് 25. സമം വെള്ളിചേൎത്തു ക്രമീകരിച്ചുകൊള്ളണം.

പ്രസ്തുത സിന്ദൂരം തേനിൽ സേവിച്ചാൽ ശരീരം ശക്തിയുക്തമാകും. ശരീരത്തിനു തേജസ്സുണ്ടാകും. ജരാനരകൾ ഒഴിയും. ഉപ്പും പുളിയും പുകയിലയും കടുകും എണ്ണയും മറ്റുള്ള അപഥ്യപദാൎത്ഥങ്ങളും സ്ത്രീസേവയും വൎജ്ജിക്കണം. ഒരു മണ്ഡലം സേവിക്കണം.

ഉപ്പിനെ ഉപേക്ഷിച്ചവൻ രസവാദിയല്ല, വൈദ്യനുമല്ല. സകലചരക്കുകളും രസത്തിനു ദാസ്യം വഹിക്കും. ആ രസം ഉപ്പിനു ദാസ്യം വഹിക്കുന്നതാണ്. അതുകൊണ്ട് വൈദ്യനാകട്ടെ രസവാദിയാകട്ടെ ഉപ്പിലാണ് ആദ്യം പഴകേണ്ടതു്. ഉപ്പിനെ ബന്ധിച്ചാൽ സൎവ്വപാഷാണങ്ങളേയും ബന്ധിക്കാം. കൈപാകസിദ്ധിയും യുക്തിയുമുണ്ടെങ്കിൽ ഉപ്പിനെ വശപ്പെടുത്താം.

## ഉപ്പുചുണ്ണം

മറെറാരു ലവണവിദ്യ ഇവിടെ വെളിപ്പെടുത്തുന്നു. പത്തിടങ്ങഴി നാരങ്ങാനീരിൽ നാലിടങ്ങഴി കല്ലുപ്പ് അരച്ചുകലക്കണം. ഉപ്പ് ശരിക്കു സാധിച്ചതായിരിക്കണം. അടുപ്പിൽവച്ച് കാച്ചി വററിക്കുക. അതിനെ കഴിയമ്മിയിലിട്ട് ചെറുകളലാടിച്ചാറൊഴിച്ച് അരച്ച് ചട്ടിയിലിട്ടുവറുത്ത് പുടമിടണം. വീണ്ടുമെടുത്തരച്ച് ഉമിത്തീയിൽ വറുത്തു പുടമിട്ട മൂന്നാമതുമരച്ചു വില്ലതട്ടി വെയിലിലുണക്കി പുടമിടുക. ചുണ്ണമാകും. കട്ടചുണ്ണമാകുന്നതുവരെ വീണ്ടും വീണ്ടും പുടമിടേണ്ടതാകുന്നു.

കല്ലുപ്പു ചുണ്ണമായാൽ സൎവ്വ ചരക്കുകളും ചുണ്ണമാക്കാം. കരുത്തീയത്തേയും ചുണ്ണമാക്കാം.

## വെടിയുപ്പുചുണ്ണം

അഞ്ചാമത്തെ സംസ്കാരം കഴിഞ്ഞ വെടിയുപ്പുകമ്പി 10 പലവും ചീനക്കാരം 10 പലവും ചെറുനാരങ്ങായുടെ തോട് 5 പലവും കല്ലുരലിലിട്ട് ഇടിച്ചു യോജിപ്പിക്കണം. മെഴുകുപാകത്തിലെടുത്തു വില്ലയാക്കി പുതിയ ചട്ടിയിലിട്ട ശീലമൺചെയ്തു അടുപ്പിൽവച്ചു 4 യാമം തീയെരിക്കണം. ആറിയതിനുശേഷം എടുത്തുനോക്കിയാൽ വെളുത്തിരിക്കും. അല്പമെടുത്തു കനലിൽ കൊട്ടുത്തു പരീക്ഷിച്ചാൽ രക്തവൎണ്ണത്തിൽ കാണപ്പെടുന്നുഎങ്കിൽ ചുണ്ണപാകം ശരിപ്പെട്ടു

എന്നറിയണം. ചുവന്നില്ലെങ്കിൽ വീണ്ടും, ചുന്നമാകുന്നതുവരെ തീയെരിക്കേണ്ടതാകുന്നു.

## രസപതംഗം

നാലിടങ്ങഴി കല്ലുപ്പും രണ്ടിടങ്ങഴി ചെങ്കല്ലും (ചുടുകട്ട) കല്ലുരലിലിട്ട് ഇടിച്ചു യോജിപ്പിക്കണം. ഒരു അടി കനത്തെ ചട്ടിയിലിട്ടമർത്തണം. മദ്ധ്യഭാഗത്ത് കിണ്ണത്തിന്റെ ആകൃതിയിൽ ഒരു കുഴിയുണ്ടാക്കണം. ആ കുഴിയിൽ ഒരു സേർ രസം പകർന്ന് മേൽച്ചട്ടിമൂടി 7 ശീലമൺചെയ്ത് അടുപ്പിൽവച്ചു തീയെരിക്കണം. 12 യാമത്തോളം ഗാഢാഗ്നി എരിയേണ്ടതാകുന്നു. ആറിയതിനുശേഷം എടുത്തു നോക്കിയാൽ ഇന്തുപ്പുപോലെ മേൽച്ചട്ടിയിൽ പതംഗിച്ചിരിക്കും. പന്നിരോമബ്രഷുകൊണ്ടു ചുരണ്ടിയെടുത്തു സൂക്ഷിക്കണം. തീക്ഷ്ണമായ രസപതംഗമാണിത്.

## വെടിയുപ്പു സൂതജയനീർ

മേല്പടി രസപതംഗം ഒരുസേറും സമത്തൂക്കം വെടിയുപ്പുചുന്നവും കുഴിയമ്മിയിലിട്ട് നാരങ്ങനീരൊഴിച്ച് ഒരുയാമം അരച്ച് മെഴുകുപാകത്തിൽ വില്ലയാക്കി ചട്ടിയിൽവച്ചു കർപ്പൂരത്തീയിൽ നീരുവറ്റിക്കണം. വീണ്ടും കുഴിയമ്മിയിലിട്ടു സമം നവസാരംചേർത്തരച്ചു വെയിലിൽവയ്ക്കുക. ജയനീരിറങ്ങും. അതിൽ വീരം പൊടിച്ചിട്ടു കുപ്പിയിൽ സൂക്ഷിക്കണം. അതിവന്ദ്യമായ ജയനീരാണിത്.

ഈ ജയനീരിൽ കല്ലുപ്പു തെറിപ്പടങ്ങി കെട്ടും. തുരിശു ചുന്നമാകും. വെൺകാരം കെട്ടും. നവസാരം ഒന്നംപോലെ ഉരുകി അടങ്ങുകവിധത്തിൽ ബന്ധിക്കപ്പെടും. പാഷാണങ്ങളും ചുന്നമാകും.

## തുരിശുചുന്നം

നാലുപലം തുരിശെടുത്ത് പിഞ്ഞാണിയിലിട്ട് മേല്പടി വെടിയുപ്പുസൂതജയനീർ മിതമായി ഒഴിച്ചു വെയിലിൽ വയ്ക്കണം. പതിനഞ്ചുദിവസം ഇപ്രകാരം ഭാവനചെയ്താൽ തുരിശിന്റെ നീലനിറം മാറി വെളുപ്പായാകും. ആ തുരിശിനു ചവർക്കാരചുന്നം കവചംകൊടുത്ത് ചെറുപുടം ചെയ്താൽ ചുന്നമാകും. തുരിശു ചുന്നമായാൽ താളകം ചുന്നമാകുമെന്നു പ്രത്യേകം പറയണമെന്നില്ലല്ലോ. അതിന്റെ വിധിയും അടിയിൽ വെളിപ്പെടുത്തുന്നു.

## താളകച്ചുന്നം

പത്തുപലം താളകം ചുണ്ണാമ്പുശുദ്ധിസാധിച്ചെടുത്തതിനുശേഷം ഇരിമ്പുചട്ടിയിൽവച്ചു മുൻചൊന്ന ജയനീർ ചൊരുക്കുകൊടുക്കണം. രണ്ടുയാമം ചൊരുക്കുകൊടുക്കേണ്ടതാണ്. ചൊരുക്ക

കൊടുത്ത താളകത്തിന് ഇരിമ്പുചൂർണ്ണം കവചമാക്കൊടുത്തു ചെറുപുടമിടുക. നീറിക്കിട്ടും. ആ താളകം ഇരിമ്പിനു കവചംകൊടുത്തു പുടമിട്ടാൽ ഇരിമ്പു നീറുന്നതാണ്. ആ ഇരിമ്പിനെ രസവാദവഴിക്കു പ്രയോഗിച്ചാലുള്ള ഫലം അവർണ്ണനീയമാകുന്നു.

താളകച്ചൂർണ്ണംകൊണ്ട് മേൽപ്രകാരം രസവാദസിദ്ധിയുണ്ടാകുമെന്നതങ്ങിരിക്കട്ടെ! പൊന്നാരംവിട്ട് പുളിയും ഉപ്പും തള്ളി ൧ പണവിട എന്ന കണക്കിൽ സേവിച്ചാലുള്ള ഫലമാണ് അത്യമോഘമായിട്ടുള്ളത്. രോഗങ്ങളെ നശിപ്പിച്ചു ശരീരത്തെ ജരാനരകളിൽനിന്നും മോചിപ്പിക്കും. ശരീരം സ്വർണ്ണംപോലെ ശോഭിക്കും.

## പാഷാണചൂർണ്ണം

വെള്ളപ്പാഷാണം യഥാവിധി ശുദ്ധിചെയ്ത് ഇരിമ്പുചട്ടിയിലിട്ട് മുൻചൊന്ന വെടിയുപ്പുസ്തജയനീർ രണ്ടുയാമം ചൊരുക്കി കൊടുക്കണം. അനന്തരം ഇരിമ്പിന്റെ ചൂർണ്ണം അതിനു കവചം ചെയ്യണം. എന്നിട്ടു കുക്കുടപുടത്തിൽ സംസ്കരിക്കുക. പാഷാണം നീറി ചൂർണ്ണമാകും. വെള്ളിയത്തിന്റെ നീറുകാൻ മറ്റൊരു വിദ്യ ആവശ്യമില്ല

പ്രസ്തുത വെള്ളപ്പാഷാണചൂർണ്ണം ഇരിമ്പിനു കവചംകൊടുത്തു വെയിലിൽ ഉണക്കി കുക്കുടപുടമിട്ടാൽ ചൂർണ്ണമാകും. ഈ ഇരിമ്പുചൂർണ്ണം പിത്തളയിൽ ആറുകഴഞ്ചിന് ഒന്നുകൊടുത്താൽ വയസ്സു പതിനാറ്. ഇരിമ്പുചൂർണ്ണം ഇരിമ്പുതകിട്ടിൽ പൂശി പുടമിട്ടാൽ പിത്തളയുടെ പരിണതഫലംപോലെ വെള്ളിയാകും. എന്നല്ല, ലോഹങ്ങളെല്ലാംതന്നെ ഈ ഇരിമ്പുചൂർണ്ണത്തിന്റെ സംസർഗ്ഗത്താൽ വെള്ളയാകുന്നതാണ്. കൈപ്പാകം തെറ്റിപ്പോയാൽ വെള്ളിയുമില്ല പൊന്നുമില്ലെന്നറിയണം. കൈപ്പാകസിദ്ധനായ പ്രവൃത്തകനു ഈ മഹാവിദ്യകളെല്ലാം സുലഭമാണ്.

## ലവണസിന്ദൂരഗുളികകല്പം

കല്ലുപ്പുകട്ടവാങ്ങി വിളാംകായുടെ വലുപ്പത്തിൽ അതിനെ സജ്ജീകരിക്കണം. അനന്തരം ആ കല്ലുപ്പ് പിഞ്ഞാണിയിലിട്ട് വെടിയുപ്പുസ്തജയനീർ മിതമെ ഒഴിച്ചു പതിനഞ്ചുദിവസം വെയിലിൽ ഭാവനചെയ്യണം. ജയനീർ വറ്റുംതോറും പകർന്നുകൊണ്ടിരിക്കണം. പതിനാറാംദിവസം ചവക്കാരച്ചൂർണ്ണം കല്ലുപ്പിനു കവചം കൊടുത്തു കുക്കുടപുടമിടുക. ആറിയതിനുശേഷം എടുത്തു അതിൽനിന്നും അല്പം കരിയിൽവച്ച് ഉരുക്കിനോക്കണം. ഉരുകി ആടിനിന്നാൽ സംസ്കാരം സാധിച്ചു. ഉരുകാതെ നഷ്ടപ്പെട്ട എങ്കിൽ (ക്രി

ഭക്ഷിച്ചു എങ്കിൽ) ചവർക്കാരച്ചൂർണ്ണം കവചംകൊടുത്തു വീണ്ടും പുടം ചെയ്യണം.

ഇപ്രകാരം സംസ്കരിച്ച കല്പ് മൂശയിൽവച്ചുരുക്കണം. ഉരുകി ആടിനില്ക്കുമ്പോൾ നാലിൽ ഒരുഭാഗം തങ്കവും തങ്കത്തിനുസമം ചെറുകുന്നിനാകവും ചേർക്കണം. എല്ലാംകൂടി ഉരുകി ചേർന്നതിനുശേഷം എടുത്തു പൂജിച്ചു സൂക്ഷിക്കുക. നവലോഹങ്ങളിൽ ത്രാറുക്കളൊന്നാകണക്കിൽ സ്പർശിച്ചാൽ മതി. ഉപ്പിന്റെ കാഠിന്യം ജയിച്ചു നില്ക്കുന്ന ഫലം കാണാം. ഇതുമാത്രമാണ് ഇതിന്റെ പ്രയോജനമെന്ന് അലംഭാവം പൂണ്ടിരിക്കാതെ അടിയിൽ പറയുന്നപ്രകാരം പ്രവർത്തിക്കേണ്ടതാകുന്നു.

ഉപ്പും തങ്കവും നാകവും ചേർന്ന കട്ടത്തിൽനിന്നു നാലുപലമെടുത്ത് കഴിയത്തിയിലിട്ട് വെടിയുപ്പുസ്വതജയന്തീർ ഒഴിച്ച് ഒരു യാമനേരം അരയ്ക്കണം. അരച്ചതിനുശേഷം ഉമിത്തീയിൽ വരുത്തു കാശിക്കുപ്പിയിലാക്കി പുടം ചെയ്യണം. മുരുക്കിൻപൂവിന്റെ വർണ്ണത്തിൽ സിന്ദൂരമായിക്കിട്ടും. നവലോഹങ്ങളിൽ കൊടുത്താൽ സിദ്ധിക്കുന്ന സുവർണ്ണഫലം അനുഭവത്തിലറിയണം.

പ്രസ്തുത സിന്ദൂരം കായസിദ്ധിക്കുള്ള അത്യുൽകൃഷ്ടമായ ഒരു കല്പൗഷധമാകുന്നു. അന്നപാനമേന്യേ സർവരോഗങ്ങൾക്കും ശമനൗഷധമായി പ്രയോഗിക്കാവുന്നതും കായസിദ്ധിക്കായി വിനിയോഗിക്കാവുന്നതുമാകുന്നു. പണവിടപ്രമാണം തേനിൽ സേവിച്ചാൽ കായസിദ്ധി സാധിക്കാം. മുൻകൂട്ടി കോഷ്ഠശുദ്ധിയും കായശുദ്ധിയും വരുത്തി മനഃശുദ്ധിയോടുകൂടി സേവിക്കേണ്ടതാകുന്നു. ഉപ്പുവിട്ടവനു "വാദ"വുമില്ല വൈദ്യവുമില്ലെന്നാണ് ആചാര്യൻ അഭിപ്രായപ്പെടുന്നതു്. "ജഗത്തിലുപ്പു മുടിഞ്ഞവനേ വാദി ജഡത്തിനുപ്പറുത്തവനേയോഗി" എന്ന വേദവും പ്രമാണമുണ്ട്.

## താളകസിന്ദൂരകല്പം

പത്തുപലം സൗവർച്ചിലക്കാരം പിഞ്ഞാണിയിലിട്ട് പത്തു പലം വെടിയുപ്പുസ്വതജയന്തീരൊഴിച്ചു കലക്കി വയ്ക്കണം. തൈരു പോലെ ഉറഞ്ഞുകിട്ടും. മത്തുകൊണ്ടു കടഞ്ഞു വെണ്ണയെടുത്തു മാറ്റിവയ്ക്കണം. ശേഷിച്ചുകിട്ടിയ മോര് താളകത്തിനു ചൊരുക്ക കൊടുക്കണം. ഒരുയാമം ചൊരുക്കകൊടുത്തതിനുശേഷം വെയിലിൽ ഉണക്കി, വെണ്ണപോലെ മൃദുകിട്ടിയ സാധനം കവചംകൊടുത്തു വീണ്ടുമുണക്കി കർപ്പൂരത്തീയിൽ സംസ്കരിക്കണം. താളകം ഉരുകിച്ചെട്ടിക്കിട്ടും നിറം മഞ്ഞവർണ്ണമായിരിക്കും. അതിലല്പം കരിയിൽവച്ചുരുക്കിനോക്കിയാൽ ഓടുകയോ കളിക്കുകയോ ചെയ്യുന്നതല്ല; ഉരുകി ആടിനില്ക്കും.

മേൽപ്രകാരം കെട്ടിയ താളകം മൂശയിൽ വച്ചുരുക്കണം. ഉരുകിത്തുടിനില്ക്കുമ്പോൾ നാലിൽ ഒരുഭാഗം തങ്കവും തങ്കത്തിനു തുല്യം ചെറുകുന്നിനാഗവും കൊടുക്കണം. എല്ലാംകൂടെ ഉരുകി കന്ദമാകും. ഈ കന്ദം ലോഹങ്ങളിൽ ആയിരത്തിന് ഒന്നു സ്പർശിച്ചാൽമതി. തേജോമയമായഫലം കൺകളിരെ കണ്ട് ആഹ്ലാദിക്കാമെന്ന് ആചാര്യൻ അഭിപ്രായപ്പെടുന്നു. ആ ഫലംകണ്ട് അഹങ്കരിക്കാതെയും ഇതത്രെ ജന്മസാഫല്യം എന്നു തെറ്റിദ്ധരിക്കാതെയും അടിയിൽ കാണുന്നപ്രകാരം ലോകോപകാരാർത്ഥം പ്രവർത്തിക്കുക! പ്രസ്തുത കന്ദം ദ്രാവകമൊഴിച്ചുരച്ച് കാശിക്കുപ്പിയിൽവച്ചു സിന്ദൂരമാക്കി സൂക്ഷിച്ചുകൊണ്ട് രോഗങ്ങൾക്ക് അനുപാനമറിഞ്ഞു പ്രയോഗിക്കുകയും കായസിദ്ധിക്ക് തളർന്നവരെ സേവിപ്പിക്കുകയും ചെയ്യുകയെന്ന അനുപമമായ ലോകസേവനം നടത്തുക!

## ഉരുക്കളിസിന്ദൂരം

ഉരുക്കളി തകിടടിച്ചു രാകിപ്പൊടിക്കണം. ആറുദിവസം മനുഷ്യമൂത്രത്തിൽ ഭാവനചെയ്യണം. അതിനുശേഷം കഴുകി ഉണക്കി കഴിയമ്മിയിലിട്ട മനുഷ്യമൂത്രത്തിൽത്തന്നെ അരയ്ക്കണം. നല്ലതുപോലെ അരച്ചതിനുശേഷം വില്ലതട്ടി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺ ചെയ്തു പുടമിടണം. പുടമാറിയതിനുശേഷം എടുത്തുനോക്കിയാൽ പവിഴനിറത്തിൽ സിന്ദൂരമായിരിക്കും. ഇപ്രകാരം നാലുപുടം ചെയ്യണം. മുരുക്കിൻപൂവിന്റെ വർണ്ണത്തിൽ സിന്ദൂരമായിക്കിട്ടും. മാറ്റിവയ്ക്കുക!

## കാന്തസിന്ദൂരം

നാലുപലം കാന്തം കഴിയമ്മിയിലിട്ട് മുതിരക്കഷായമൊഴിച്ചരയ്ക്കണം. നാലുയാമമരച്ചു വില്ലയാക്കി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു വീണ്ടുമുണക്കി പുടമിടുക. ഇപ്രകാരം അഞ്ചുപുടമിടണം. വർണ്ണം പവിഴനിറമായിരിക്കും. ഇതും മാറ്റിവയ്ക്കണം.

## ചായില്യക്കെട്ട്

രണ്ടുപലം തൂക്കമുള്ള ഒരു ചായില്യക്കട്ട ഇരിമ്പുകരണ്ടിയിലിട്ട രണ്ടുയാമനേരം നാരങ്ങാനീരു ചൊരുക്കുകൊടുക്കണം. രണ്ടുപലം ഗന്ധകവും രണ്ടുപലം ചീനക്കാരവും കഴിയമ്മിയിൽ പൊടിച്ചു അതിൽനിന്നും അല്പമെടുത്ത് ഒരു പുതിയ ചട്ടിയിലിട്ട കരിയടുപ്പിൽവയ്ക്കണം. ഉരുകിവരുമ്പോൾ മുമ്പു സംസ്കരിച്ചുവച്ചിരിക്കുന്ന ചായില്യക്കട്ടയിട്ട പിരട്ടുക. ബാക്കിയുള്ള പൊടി അല്പാല്പമായി ഇട്ടുകൊടുക്കുകയും പിരട്ടുകയും ചെയ്യണം. പൊടി തീർന്നതിനുശേഷം

എടുത്തുനോക്കിയാൽ ചായില്യക്കട്ട കമ്പിയിറുകിക്കെട്ടിയിരിക്കും. അതും മാററിവച്ചിട്ട് അടിയിൽ പറയുന്ന കഷായമുണ്ടാക്കണം.

## കോലരക്കകഷായം

ഒരിടങ്ങഴി കോലരക്ക് കഷായക്കലത്തിലിട്ടു രണ്ടിടങ്ങഴി വെള്ളമൊഴിച്ചു കഷായമുണ്ടാക്കണം. എട്ടിലൊന്നു കുറികോൽകണ്ടിറക്കി ആറിയശേഷം അരിച്ചുവയ്ക്കുക.

## ഉരുക്കള്ളി കാന്തലിംഗസിന്ദൂരം

മുമ്പു തയ്യാറാക്കിവച്ചിട്ടുള്ള ഉരുക്കള്ളിസിന്ദൂരം, കാന്തസിന്ദൂരം, ചായില്യക്കട്ട് ഇവ സമവീതം കഴിയമ്മിയിലിട്ട് അരക്കകഷായം ഒഴിച്ചു മൂന്നാടിവസം അരയ്ക്കണം. ഇടന്ന് അരച്ചതിനശേഷം വില്ലത്തട്ടി ഉണക്കി ഇടിഞ്ഞതിലിൽവച്ചു ശീലമൺചെയ്തു വീണ്ടും ഉണക്കി മണൽ മറവിൽ പുടമിടണം. ഒരു ചാൺ കഴിയുണ്ടാക്കി പുടനവസ്തുവച്ച് കഴിയുടെ മുക്കാൽ ഭാഗത്തോളം മണലിട്ട് അതിന്മേൽ വറളിനിരത്തി നടത്തുന്ന പുടകർമ്മത്തിനാണ് മണൽമറവിൽ പുടമിടുക എന്നു പറയുന്നത്. ഇപ്രകാരം പുടം ചെയ്തെടുത്ത സിന്ദൂരം തേജോമയമായിരിക്കും. രോഗബാധിതരായ മനുഷ്യർക്ക് ഈ ഔഷധം ഒരു സഞ്ജീവിയാകുന്നു. യുക്താനുപാനങ്ങളിൽ പണവിടപ്രമാണം സേവിപ്പിച്ചാൽ ശൂല പതിനെട്ടും പാണ്ഡുവും കാമിലയും മേഹവായുവും അന്ത്രവായുവും ഗുല്മം എട്ടും തണ്ണീർദാഹവും മററുരോഗങ്ങളും ശമിക്കും. ശരീരബലം വർദ്ധിക്കും. എന്തുതന്നെ ഭക്ഷിച്ചാലും ദഹിക്കത്തക്ക അഗ്നിബലമുണ്ടാകും. ഞരമ്പുകൾക്കു ബലമുണ്ടാകും. രക്തശുദ്ധിയും തേജസ്സും വർദ്ധിക്കും. ദേഹത്തിന് തൂക്കം (ഇരട്ട്) കൂടും. പിത്തച്ചൂട് പറന്നുപോകും. ഹിക്ക, ഛർദ്ദി, അതിസാരം ഇവയെല്ലാം ശമിക്കും.

## രസകർപ്പൂരക്കെട്ട്

കരുത്തീയം പലം ഒന്ന്, ചായില്യരസം പലം ഒന്ന്, ചെറുകുന്നാകം പലം ഒന്ന്, പാൽതുത്തം പലം ഒന്ന്.

കരുത്തീയം ഉലയിൽവച്ചുരുക്കണം. ഉരുകി ആടിനില്ക്കുമ്പോൾ രസംകൊടുക്കണം. രണ്ടുംകൂടി ചേർന്നുകഴിയുമ്പോൾ പാൽതുത്തം പൊടിച്ചു തൂവണം. ഒടുവിൽ നാകവും കൊടുക്കണം. എല്ലാംകൂടിച്ചേർന്നു കരിപോലെ പൊടിഞ്ഞുകിട്ടും. അതിനെ കഴിയമ്മിയിലിട്ട് നാരങ്ങാനീരൊഴിച്ച് ഒരുയാമനേരം അരയ്ക്കണം. മെഴുകുപാകത്തിൽ എടുത്ത് രസകർപ്പൂരത്തിനു കവചംകൊടുക്കണം. കവചത്തിനു കർപ്പൂരത്തിന്റെ ഇരട്ടി തൂക്കമുണ്ടായിരിക്കണം. ഉണങ്ങിയതിനുശേഷം ശീലമൺചെയ്തു വീണ്ടുമുണക്കി ഉമിപുടത്തിൽ സംസ്കരിക്കണം.

ആറിയതിനുശേഷം എടുത്തു നോക്കിയാൽ കർപ്പൂരം ഉരുകി കെട്ടിയിരിക്കും. ഈ രസകർപ്പൂരക്കട്ട് കാകളുണ്ഡി എന്ന പിത്തളയിലു പ്രയോജകീഭവിക്കും. ഒരുപലം നവസാരം പത്തുപോലെ തുണിചുററി തീകൊളുത്തണം. ഈ കട്ട് ആറിയതിനുശേഷം ആ നവസാരം പൊടിച്ചുവച്ചിരുന്ന് പിത്തള ഉരുകുമ്പോൾ ഗ്രാസംകൊടുത്തു മാലിന്യങ്ങൾ മാററണമെന്നും അപ്രകാരം നിർമ്മലമായ പിത്തളയിൽ വേണം രസകർപ്പൂരക്കട്ട പ്രയോഗിക്കേണ്ടതെന്നും വിധി കാണുന്നു. കണക്കു തുറവുക്ക് ഒന്നാണത്രേ.

പ്രസ്തുത രസകർപ്പൂരം അതിസാരം, ശൂല, മാസശങ്കകാലത്തുണ്ടാകുന്ന വായുകോപങ്ങൾ, പതിനെട്ടുതരത്തിലുള്ള കുഷ്ഠരോഗങ്ങൾ, പ്രമേഹങ്ങൾ, മഹോദരങ്ങൾ, ഗ്രഹണി, ഉദരശോഫം, ഭഗന്ദരം, സന്നിപാതജ്വരം, വിഷപ്പൂണ്ണകം, ലിംഗവ്രണം, മേഹച്ചൂട് എന്നീ രോഗങ്ങളെ എളുപ്പത്തിൽ ശമിപ്പിക്കുന്നതാണ്. പുളിയും ഉപ്പും എണ്ണയും കാമാനുഷ്ഠാനവും നിശ്ശേഷമായി വർജ്ജിക്കണം. അശുദ്ധഹൃദയന്മാർക്ക് ഇപ്രകാരമുള്ള വിശിഷ്ടയോഗങ്ങൾ സിദ്ധിക്കയില്ലെന്ന് ആചാര്യൻ അഭിപ്രായപ്പെടുന്നു.

### പതംഗകന്ദം

മുക്കാൽപലം ഗന്ധകവും കാൽപലം സൗവീരവും കഴിയമ്മിയിലിട്ടു നാരങ്ങാനീരൊഴിച്ചരച്ചു വെയിലിലുണക്കി വീണ്ടുംപൊടിച്ച് ഊർദ്ധ്വപാതനയന്ത്രത്തിലിട്ടു ഉഴുന്നും മണ്ണുംകൂടി അരച്ചു ശീലചെയ്ത് അടുപ്പിൽവച്ചു ചെറുതീയെരിച്ചാൽ മുകളിൽ പതംഗിക്കും. ഒരു പലം ഇരുമ്പുപൊടിയും പത്തുപലം തുരിശും മേല്പടി പതംഗം പത്തുപലവും കഴിയമ്മിയിലിട്ടു നാലുയാമനേരം നാരങ്ങാനീരിലരയ്ക്കണം. അനന്തരം അതിനെ മൂശയിലിട്ട് അല്പം വെൺകാരവും ചേർത്ത് ഉലയിൽവച്ചുരുക്കണം. വെള്ളിപോലെ ഉരുകിക്കിട്ടും. ആറിയതിനുശേഷം വീണ്ടും വെൺകാരംചേർത്തുരുക്കണം. ഇപ്രകാരം അഞ്ചുപ്രാവശ്യം കാരംചേർത്തു വീണ്ടും വീണ്ടുമുരുക്കിയാൽ തേജോമയമായ ചെമ്പുകിട്ടും. അതിനെ വീണ്ടും ഉരുക്കണം. ഉരുകി ആളിനിൽക്കുമ്പോൾ സമത്തൂക്കം തങ്കം കൊടുക്കണം, രണ്ടുംകൂടി ചേർന്നുരുകി മുരുക്കുപോലെ പൊടിയുന്നതാണ്. ഇതിനെ എട്ടുക്കരഞ്ഞ കണക്കിൽ വെള്ളിയിൽ പ്രയോഗിക്കാം.

### മനശ്ശിലാരസപതംഗം

നാലുപലം രസം കഴിയമ്മിയിലിടണം. മുട്ടത്തോട്, കല്ലുപ്പ് (കറിയുപ്പായാലും മതി) ചെങ്കൽപൊടി ഇവ ഓരോപലംവീതംചേർത്ത് അരച്ചു യോജിപ്പിക്കണം. ഒരുയാമനേരം അരയ്ക്കണം. അതി

നെ പതംഗചട്ടിയിലാക്കി നാലുയാമം തീയെരിച്ചാൽ രസം മേൽ ച്ചട്ടിയിൽ പതംഗിക്കും. ചട്ടി ശീതീഭൂതമായതിനുശേഷം ശീല മൺ ഇളക്കി മേൽചട്ടി സൂക്ഷിച്ചു മലർത്തിനോക്കിയാൽ രസം മുക ളിൽ പതംഗിച്ചിരിക്കുന്നതുകാണാം. അതിനെ രോമങ്ങൾപൂകൊണ്ടു നഷ്ടപ്പെടാതെ ചുരണ്ടി എടുക്കുക.

പതംഗച്ചട്ടിയെടുത്തു് അടിച്ചുതി അടുപ്പിൽവയ്ക്കണം. നാലു പലം കരുതിയം അതിലിട്ടു് ഉരുക്കണം. ഉരുകി തുടിനിൽക്ക മ്പോൾ നാലുപലം മനയോല പൊടിച്ചതു് അതിലിട്ടു മേൽച്ചട്ടി മൂ ടണം. മനയോല ഇടുന്നതും മേൽച്ചട്ടിമൂടുന്നതും ഒന്നിച്ചുകഴിയണം. ഉടനടിതന്നെ, പുക അല്പവും വെളിയിൽപോകാതെ ശീലമൺചെ യ്യുകയും വേണം. ഉഴുന്നും മണ്ണുമരച്ചു മുൻകൂട്ടി തയാറാക്കിവച്ചിരി ക്കണം. ഏഴുശീലമൺ ബലമായി ചെയ്യേണ്ടതാണു്. അതേസ മയത്തു് അടുപ്പിൽ തീ അണയാതെ സൂക്ഷിച്ചുകൊള്ളുകയുംവേണം. ആകെ ഒരു യാമനേരം തീ എരിക്കേണ്ടതാണു് ചട്ടി ആറിയതി നുശേഷം എടുത്തുനോക്കിയാൽ മനയോല മേൽച്ചട്ടിയിൽ പതംഗി ച്ചിരിക്കും.

മുമ്പുകിട്ടിയ രസപതംഗം നാലുപലവും മേല്പടി മനയോലാപ തംഗം ഒരുപലവുംചേർത്തു പൊടിച്ചുവയ്ക്കുക! നാലിടങ്ങഴി ഉപ്പും ഒരിടങ്ങഴി ചെങ്കൽമാവും വറുത്തെടുത്തു പൊടിച്ചു യോജിപ്പിച്ചു പ തംഗച്ചട്ടിയിലിട്ടമർത്തി നടുക്കൊരു കുഴിയുണ്ടാക്കണം. മുമ്പു യോജി പ്പിച്ചുവച്ചിരിക്കുന്ന പതംഗങ്ങൾ ആ കുഴിയിലിട്ടു മേൽച്ചട്ടിമൂടി ബ ലമായി ശീലമൺചെയ്തു് അടുപ്പിൽവച്ചു് ആറുനാഴിക തീയെരിക്ക ണം. കമലാഗ്നിയാണു് എരിയേണ്ടതു്. തീ കൂടിയും കുറഞ്ഞും അ ണഞ്ഞും അഗ്നിവൈകല്യംസംഭവിക്കാതെ സൂക്ഷിച്ചുകൊള്ളണം. അടുപ്പും ചട്ടിയും ആറിയതിനുശേഷം ശീലമൺ പൊളിച്ചു മേൽ ച്ചട്ടി സൂക്ഷിച്ചു മലർത്തിനോക്കുക! മുകളിൽ പതംഗിച്ചിരിക്കുന്നതു കാണാം. രോമങ്ങൾപൂകൊണ്ടു നഷ്ടപ്പെടാതെ ചുരണ്ടിയെടുത്തു ചിമി ഴിൽ സൂക്ഷിക്കണം

തേനിൽ സേവിപ്പിച്ചാൽ ക്ഷയകാസം, പിത്തകാസം,വാതം, ശ്ലേഷ്മസംബന്ധമായ രോഗങ്ങൾ, മന്ദോഷ്ണകാസം, പീനസം ഇവയെ ല്ലാം ശമിക്കും. ആറുദിവസം പന്ത്രണ്ടുനേരം സേവിച്ചാൽ മതി. പുളി, ഉപ്പു്, കാമാനുഷ്ഠാനം, പുവൻപഴം, എരുമനെയ്യ് ഇവ വ ർജ്ജിക്കേണ്ടതാകുന്നു. കണ്ണിൽകണ്ട പദാർത്ഥങ്ങളെല്ലാം ഭക്ഷിക്കാ തിരിക്കണം. പാൽക്കഞ്ഞി കുടിക്കുന്നതാണു് യുക്തമായ പഥ്യാച രണം. മനഃപഥ്യവും ആചരിക്കേണ്ടതാകുന്നു.

---

പന്ത്രണ്ടാം അദ്ധ്യായം

---

## ശുദ്ധികൎമ്മം

ഈ അദ്ധ്യായത്തിൽ ചരക്കുകളുടെ ശുദ്ധീകരണവിധികൾ വെളിപ്പെടുത്തിക്കൊള്ളുന്നു.

### പവിഴം

പവിഴം കിഴികെട്ടി പശുവിൻമോരിൽ മൂന്നുനാഴികനേരം ഭാവനചെയ്തു കഴുകി ഉണക്കിയെടുത്താൽ ശുദ്ധമാകും.

പവിഴം മൂന്നുദിവസം നാരങ്ങാനീരിലൊഴിച്ചുവച്ചിരുന്നു കഴുകി എടുത്താൽ ശുദ്ധമാകും.

പവിഴം മുലപ്പാൽ നിറക്കെ ഒഴിച്ചു മൂന്നുദിവസം കഴിഞ്ഞെടുത്താൽ ശുദ്ധമാകും.

### ചായില്യം

ചായില്യം നാരങ്ങാനീരിൽ മൂന്നുദിവസം ഭാവനചെയ്താൽ ശുദ്ധമാകും.

മുലപ്പാലിൽ മൂന്നുദിവസം ഭാവനചെയ്യുന്നതുകൊണ്ടും ചായില്യശുദ്ധി സാധിക്കുന്നതാണ്.

കപ്പമേനിച്ചാറിലും മേൽപ്രകാരം ചായില്യശുദ്ധി സാധിക്കാവുന്നതാണ്.

നാരങ്ങാനീര് ഒരു യാമനേരം ചൊതുക്കുകൊടുത്താൽ ചായില്യം ശുദ്ധമാകും.

നാരങ്ങാനീരും മുലപ്പാലും ഒന്നും കലൎന്നു മേൽപ്രകാരം ചൊതുക്കുകൊടുക്കുന്നതുകൊണ്ടും ചായില്യശുദ്ധി സാധിക്കും.

നാരങ്ങാനീരും, മുലപ്പാലും, കപ്പമേനിച്ചാറും ചേൎത്തു ചായില്യത്തിനു ചൊതുക്കുകൊടുത്താലും ശുദ്ധമാകും.

### ഗൗരീപാഷാണം

ഗൗരീപാഷാണം പനിയുടെ പാലൊഴിച്ചു ഡോളായന്ത്രത്തിൽ സംസ്കരിച്ചാൽ ശുദ്ധമാകും.

### സൗവീരം

ഒരു കരിക്കിന്റെ വെള്ളത്തിൽ ഒരുകഴഞ്ചു കർപ്പൂരം പൊടിച്ചിട്ട് അതിൽ സൗവീരമിട്ട് ഒരു യാമനേരം തീയെരിച്ചിറക്കി ആറിയതിനുശേഷം ശുദ്ധജലത്തിൽ കഴുകി ഉണക്കിയെടുത്താൽ ശുദ്ധമാകും.

## രസകർപ്പൂരം

കരുമുളകും, വെററിലയുംകൊണ്ടുള്ള കഷായത്തിൽ രസകർപ്പൂരം മൂന്നുദിവസം ഇട്ടിരുന്നു പിന്നീടെടുത്തു കഴുകി ഉണക്കിയാൽ ശുദ്ധമാകും.

## വെള്ളപ്പാഷാണം

കരുമുളകരച്ചു് ശുദ്ധജലത്തിൽ കലക്കി വെള്ളപ്പാഷാണം കിഴികെട്ടിയിട്ടു് അടുപ്പിൽവെച്ചു വററിച്ചു കഴുകി ഉണക്കിയെടുത്താൽ ശുദ്ധമാകും.

വെള്ളപ്പാഷാണത്തിന്, വെള്ളാവിശുദ്ധി ഏററവും വിശേഷമാണെന്നു് ഉപദേശമുണ്ടു്. അലക്കുകാർ തുണിയലക്കുമ്പോൾ പ്രായേണ രണ്ടു് 'ആവി' നടത്താറുണ്ടു്. ആദ്യത്തേതു് അഴുക്കാവിയും പിന്നത്തേതു വെള്ളാവിയും. വെള്ളാവിനടത്തുമ്പോൾ വെള്ളപ്പാഷാണം മുണ്ടുകൾചുററിവച്ചിരിക്കുന്നതിനിടയ്ക്കു ചൊരുകിവയ്ക്കണം. ആവിക്രിയ കഴിഞ്ഞിളക്കുമ്പോൾ പാഷാണമെടുത്തു ശുദ്ധജലത്തിൽ കഴുകി ഉണക്കിക്കൊള്ളണം. ഇതിനാണു് വെള്ളാവിശുദ്ധി എന്നു പറയുന്നതു്. ഇപ്രകാരം മൂന്നുപ്രാവശ്യം വെള്ളാവിശുദ്ധി സാധിച്ചാൽ വെള്ളപ്പാഷാണം നിർമ്മലമാകും.

## കതിരപ്പള്ളിപ്പാഷാണം

കതിരപ്പള്ളിപ്പാഷാണം ഉമിഴ്നീരിലിട്ടു മൂന്നുനാഴികനേരം വെയിലിൽ ഭാവനചെയ്താൽ ശുദ്ധമാകും.

## മനശ്ശിലാശുദ്ധി

മനശ്ശില കാടിയിലിട്ടു മൂന്നുനാഴികനേരം അവിച്ചെടുത്തു ശുദ്ധജലത്തിൽ കഴുകി ഉണക്കിയാൽ ശുദ്ധമാകും.

## ഹരിതാലശുദ്ധി

കൽച്ചുണ്ണാമ്പു് അടിയിലും മുകളിലുമിട്ടു വെള്ളമൊഴിക്കുമ്പോൾ ചുണ്ണാമ്പു തിളച്ചുപൊങ്ങും. ആറിയതിനുശേഷം അരിതാരമെടുത്തു ശുദ്ധജലത്തിൽ കഴുകിഉണക്കണം. ഇപ്രകാരം ഏഴുശുദ്ധി, പതിനൊന്നുശുദ്ധി, ഇരുപത്തൊന്നുശുദ്ധി ഈ കണക്കിൽ യോഗത്തിന്റെസ്വഭാവമനുസരിച്ചുപരിധിയിൽ ശുദ്ധിസാധിക്കാറുണ്ടു്. സഹസ്രശുദ്ധിയും സാധിക്കുന്നില്ലെന്നില്ല. അരിതാരത്തിന്റെ അടിയിലും മുകളിലുമിടുന്ന തുണിയിലും ചുണ്ണാമ്പിലും നീലനിറം കാണാതാകുന്നതുവരെ ശുദ്ധികർമ്മങ്ങൾ ആവർത്തിക്കുകയെന്ന പൊതുനിയമത്തെ ആദരിക്കുന്നതുകൊണ്ടു തെററു പറയുന്നതല്ല. ചിലർ ചുണ്ണാമ്പിൽ വെള്ളമൊഴിക്കുന്നതിനുപകരം മനുഷ്യമൂത്രമൊഴിക്കാ

റുണ്ട്. മനുഷ്യമൂത്രവും കപ്പമേനിച്ചാറും കലർന്നാഴിക്കുന്നവരുമുണ്ട്. കള്ളൊഴിക്കുന്ന വിധിയും നടപ്പിലിരിക്കുന്നു. കഴുതമൂത്രം ഒഴിക്കുക എന്നതു് അത്യുത്തമമാകുന്നു.

## കർപ്പൂരശിലാജതുശുദ്ധി

നാരങ്ങാനീരിൽ തിളപ്പിച്ചെടുത്തു കഴുകി ഉണക്കി എരുക്കിൻപാലിൽ രണ്ടുദിവസം ഭാവനചെയ്തു് ശുദ്ധജലത്തിൽ കഴുകി ഉണക്കിക്കൊള്ളണം.

## കന്നാരം

മൂന്നാഴികനേരം കഴുതമൂത്രത്തിൽ തിളപ്പിച്ചു കഴുകിയുണക്കി എടുക്കുക. കഴുതമൂത്രത്തിന്റെ അഭാവത്തിൽ മനുഷ്യമൂത്രമോ ഗോമൂത്രമോ പകരം ഉപയോഗിച്ചുപോരുന്നു.

## ഗരുഡപ്പച്ച

കരുമുളകുപോലെ ഉടച്ചു കിഴികെട്ടി കറ്റാഴനീരിൽ മുപ്പതുനാഴികനേരം തിളപ്പിച്ചതിനുശേഷം കഴുകി ഉണക്കിയാൽ ശുദ്ധമാകും.

## ചീനക്കാരം

പശുവിൻപാലിൽ അറുപതുനാഴിക ഭാവന നടത്തണം. പിന്നീടു കഴുകി ഉണക്കിയെടുത്താൽ ശുദ്ധമാകും.

## വെൺകാരം

വെൺകാരം കിഴികെട്ടി എരുമച്ചാണകപ്പാലിൽ തിളപ്പിച്ചു് കഴുകി ഉണക്കിയെടുക്കണം.

## കന്തിരിക്കം

കന്തിരിക്കം ഒരുദിവസം മുഴുവൻ ചാരായത്തിൽ ഭാവനചെയ്യണം. അനന്തരം ശുദ്ധജലത്തിൽ കഴുകി ഉണക്കി എടുത്താൽ ശുദ്ധമാകും.

## ഗന്ധകശുദ്ധി

ഇരിമ്പുകരണ്ടിയിൽ പശുവിൻനെയ്യൊഴിച്ചു് അതിൽ ഗന്ധകമിട്ടുരുക്കി പശുവിൻപാലിൽ ഒഴിക്കണം. ഇപ്രകാരം പത്തുപ്രാവശ്യം സംസ്കരിച്ചാൽ ഗന്ധകം ശുദ്ധമാകും. മൺചട്ടിയിൽ പശുവിൻപാലൊഴിച്ചു് തുണികൊണ്ടു വാവട്ടംകെട്ടി ഗന്ധകം പൊടിച്ചു തുണിയിൽനിരത്തി മേൽച്ചട്ടിമൂടി ശീലമൺചെയ്തു് കുക്കുടപുടമിട്ടു എടുക്കുന്നു, മലയാളികൾക്കു സുപരിചിതമായ പാൽശുദ്ധിയാണു് ഗന്ധകത്തിന്റെ സാധാരണശുദ്ധികളിൽവച്ചു പ്രശസ്തമായിട്ടുള്ളതു്.

ഗന്ധകം കല്പൌഷധവഴിക്ക് വിനിയോഗിക്കത്തക്കവിധം ഉപദേശസിദ്ധമായിട്ടുള്ള ഒരു വിധി ഇവിടെ വെളിപ്പെടുത്താം.

ഇരിമ്പുചുന്നത്തിന്റെ സഹായത്തോടുകൂടി വേപ്പിലയുടെ ചാറെടുത്തു ഗന്ധകമരച്ചു് ഉണക്കിപ്പൊടിച്ചു മേൽപ്രകാരം തുണിയിൽ നിരത്തി പാൽശുദ്ധി സാധിക്കണം. അപ്രകാരം നൂററിനൊന്ന ശുദ്ധിസാധിച്ച ഗന്ധകം കല്പൌഷധഫലത്തെ ചെയ്യുന്നതാണ്. പണവിടപ്രമാണം നെയ്യിലോ പശുവിൻപാലിലോ സേവിച്ചാൽ മതിയാകും. യോഗികൾക്ക് പഥ്യാചരണംകൂടാതെയും ഭോഗികൾക്ക് വിധിപ്രകാരം കോഷ്ഠശുദ്ധിയും ശരീരശുദ്ധിയും വത്തി മനഃശുദ്ധിയോടുകൂടി പാലും ചോറും നെയ്യും മാത്രം ആഹാരമാക്കിയും സേവിക്കാവുന്നതാണ്. വേപ്പിലയിൽനിന്നു ചാറെടുക്കാൻ പ്രയാസമാണ്. ഇരിമ്പുചുന്നത്തിന്റെ സഹായത്തോടുകൂടി ചാറെടുക്കാൻ പ്രയാസമില്ല. ഇരിമ്പുചുന്നത്തിന്റെ സഹായത്തോടുകൂടി ചാറെടുക്കാൻ വിധിച്ചതു് അതുകൊണ്ടാകുന്നു. ചാറുവരാത്ത ഇലകളിൽനിന്നെല്ലാം ഇരിമ്പുചുന്നത്തിന്റെ സംസർഗ്ഗത്താൽ ചാറിറങ്ങുമെന്നു് വിധിയുണ്ടല്ലോ. ഇരിമ്പുചുന്നത്തിന്റെ അഭാവത്തിൽ ഗന്ധകവും വേപ്പിലയും ചേർത്തരച്ചു് ശുദ്ധികർമ്മം സാധിച്ചാലും മതിയാകും.

## രസശുദ്ധി

ഗൃഹധൂമവും മഞ്ഞളും മാമോട്ടപ്പൊടിച്ചതും ചേർത്തരച്ചാൽ രസം ശുദ്ധമാകും.

കപ്പമേനിച്ചാറു്, ചങ്ങലംപരണ്ടച്ചാറു്, ഇഞ്ചിനീരു്, പൊന്നാവരപ്പട്ടക്കഷായം, കൊടുവേലിച്ചാറു്, ത്രിഫലാകഷായം, വെൺതൊവൽപട്ടക്കഷായം ഇവയിൽ ഓരോന്നിലും അരച്ചാൽ രസം ശുദ്ധിയാകും.

രസത്തിന്റെ ശുദ്ധിപ്രകാരങ്ങൾ ബഹുലങ്ങളാകുന്നു. ഏററവും ഉത്തമമായിട്ടുള്ളതു് അവരവർക്ക് സിദ്ധിച്ചിട്ടുള്ള ഉപദിഷ്ട വഴിയനുസരിച്ചു നടത്തപ്പെടുന്ന ശുദ്ധിയാകുന്നു.

## ശംകപടികാരം

വേലിയാട്ടിന്റെ മൂത്രത്തിൽ ദോളായന്ത്രവിധിപ്രകാരം സംസ്കരിച്ചതിന്റെശേഷം മുലപ്പാലിൽ പത്തുനാഴികയും വേലിയാട്ടിന്റെ പാലിൽ പത്തുനാഴികയും വെയിലിൽ ഭാവനചെയ്താൽ ശംകപടികാരം ശുദ്ധമാകും. ദോളായന്ത്രസംസ്കാരത്തിനുശേഷവും ഭാവനാകർമ്മശേഷവും ശുദ്ധജലത്തിൽ കഴുകി ഉണക്കിക്കൊള്ളണമെന്നു് ഓർമ്മയിരിക്കേണ്ടതാകുന്നു.

## തൊട്ടിപ്പാഷാണം

തൊട്ടിപ്പാഷാണം മുത്തിന്റെ വലിപ്പത്തിൽ ഉടച്ചെടുത്ത് കിഴികെട്ടി നെല്ലിൽ അവിച്ചെടുത്തു കഴുകി ഉണക്കിയാൽ ശുദ്ധമാകും.

## തുത്തശുദ്ധി

തുത്തം വെണ്ണയിലമുക്കി രണ്ടുദിവസം വച്ചിരിക്കണം. പിന്നീടെടുത്തു കഴുകി ഉണക്കി ഒരുദിവസം തൈരിലും ഒരുദിവസം കറവാഴച്ചോററിലും ഭാവനചെയ്തു കഴുകി ഉണക്കി എടുക്കണം.

## തുരിശുശുദ്ധി

ഒരുദിവസം മുഴുവൻ ഗോമൂത്രത്തിൽ തിളപ്പിച്ചെടുത്തു കഴുകി ഉണക്കിയാൽ തുരിശു ശുദ്ധമാകും.

## സഹസ്രവേധി

സഹസ്രവേധി ചെറുനാരങ്ങാനീരിൽ ഒരുദിവസം മുഴുവൻ ഭാവനചെയ്തു കഴുകിയെടുത്താൽ ശുദ്ധമാകും.

## അഞ്ജനക്കല്ലുശുദ്ധി

അഞ്ജനക്കല്ല് പുളിയാരിലച്ചാററിൽ ഒരുദിവസം മുഴുവൻ ഭാവനചെയ്തു കഴുകി ഉണക്കിയെടുത്താൽ ശുദ്ധമാകും.

## താമ്രശുദ്ധി

താമ്രം പുളിയിലക്കനത്തിൽ തകിടടിച്ച് നാരങ്ങാനീരിൽ അറുപതുനാഴിക സമയം ഭാവനചെയ്തു കഴുകി ഉണക്കിയെടുക്കണം. അനന്തരം മനുഷ്യമൂത്രവും നാരങ്ങാനീരും സമം ചേർത്ത് നവസാരവും തളകവും അരച്ചു കലക്കി തകിടുകൾ അതിലിട്ടു പത്തുദിവസം വെയിലിൽ വയ്ക്കണം. താമ്രം പരിശുദ്ധമാകും.

മേൽപ്രകാരം ശുദ്ധിചെയ്ത താമ്രത്തെ കോവൽക്കിഴങ്ങിൻചാററിൽ ഏഴുപ്രാവശ്യം ഉരുക്കിയ പാൽ അത്യന്തം ശുദ്ധമാകുമെന്ന് ഉപദേശമുണ്ട്.

## നാകശുദ്ധി

മനുഷ്യമൂത്രവും നാരങ്ങാനീരും യോജിപ്പിച്ച് കൽച്ചുണ്ണാമ്പു കലക്കിവച്ചുകൊണ്ട് ചെറുകണ്ണനാകം ആട്ടിൻനെയ് ചേർത്തുരുക്കി പത്തുപ്രാവശ്യം ചായ്ക്കണം.

ചെറുകണ്ണനാകം എള്ളെണ്ണയിൽ ഒരുദിവസം മുഴുവൻ ഭാവനചെയ്തു കഴുകി ഉണക്കിയതിന്റെശേഷം നാരങ്ങാനീരിൽ അറുപതുനാഴിക ഭാവനചെയ്തു കഴുകി ഉണക്കണം. ഈ നാകത്തെ മുൻവിധിയനുസരിച്ചു സംസ്കരിക്കുന്നത് ഉത്തമമായിരിക്കും.

## കാന്തശുദ്ധി

കാട്ടുചേന ഇടിച്ചുപിഴിഞ്ഞ നീരിൽ ഏഴുപ്രാവശ്യം കാച്ചിമുക്കി കഴുകിയെടുത്താൽ കാന്തം ശുദ്ധമാകും.

കുട്ടികളുടെ മൂത്രത്തിൽ ഡോളായന്ത്രവിധിപ്രകാരം സംസ്കരിച്ചാൽ കാന്തം ശുദ്ധമാകും.

മുതിരക്കഷായത്തിൽ ഡോളാസംസ്കാരം നടത്തിയാൽ കാന്തം ശുദ്ധമാകും.

## വംഗശുദ്ധി

വെളുത്തീയം എണ്ണയിലും മോരിലും ഗോമൂത്രത്തിലും കാടിയിലും എരുക്കിൻപാലിലും ഏഴേഴുപ്രാവശ്യം ഉരുക്കിച്ചായ്ച്ചാൽ ശുദ്ധമാകും. ഏററവും വിശിഷ്ടമായ വംഗശുദ്ധിയാണിത്.

## നാഗശുദ്ധി

വെളിയാട്ടിൻമൂത്രത്തിൽ ചങ്ങലംപരണ്ടയുടെ വേരരച്ചു കലക്കിയതിൽ കറുത്തീയം പതിനെട്ടുപ്രാവശ്യം ഉരുക്കിച്ചായ്ക്കുക. കറുത്തീയം ഉരുകുമ്പോൾ പത്തുപത്തുതുള്ളി നല്ലെണ്ണ ഒഴിക്കണം. വെളുത്തീയത്തിന്റെ പോലെ വിധി കറുത്തീയശുദ്ധിക്കും സ്വീകരിക്കുന്നത് അഭിലഷണീയമാകുന്നു.

## സ്വർണ്ണമാക്ഷികം

പ്രതിദിവസം ഓരോനാഴികവീതം മൂന്നുദിവസം കാടിയിലിട്ടു തിളപ്പിച്ചാൽ സ്വർണ്ണമാക്ഷികമെല്ലു ശുദ്ധമാകും.

## അഭ്രകശുദ്ധി

അഭ്രകം പത്തുദിവസം കാടിയിൽ ഭാവനചെയ്താൽ ശുദ്ധമാകും. അഭ്രകം ഉലയിൽ പഴുപ്പിച്ച് ഇരുപത്തൊന്നു പ്രാവശ്യം വെപ്പുകാടിയിൽ മുക്കുന്നത് ശ്രേഷ്ഠമായ ശുദ്ധിയാകുന്നു.

നാല്പത്തൊന്നുപ്രാവശ്യം പൂവരശിൻപട്ടച്ചാററിൽ, പഴുപ്പിച്ചു മുക്കുന്നതു വിശിഷ്ടമായ ശുദ്ധിയാണെന്ന് ഉപദേശമുണ്ട്.

## കന്മദശുദ്ധി

കന്മദം മനുഷ്യമൂത്രത്തിൽ പലപ്രാവശ്യം കഴുകി ഉണക്കിയെടുക്കുന്നത് ആദരണീയമായ ശുദ്ധിയാകുന്നു.

## നേർവാളം

നേർവാളം എരുമച്ചാണകപ്പാലിൽ വേകിച്ചെടുത്തു കഴുകി ഉണക്കി മൊട്ടുനീക്കി പുറത്തെ തൊലിയും അകത്തെ നാളവും സൂക്ഷിച്ചുകളഞ്ഞ്, കാടിയും മോരും നാരങ്ങാനീരും സമംചേർത്തതിൽ ഇട്ടു

വയ്ക്കണം. പത്തുദിവസംകഴിഞ്ഞ് എടുത്തു കഴുകി ഉണക്കണം. അനന്തരം ചെറുനാരങ്ങാനീര് അടിക്കടി പുരട്ടി മൂന്നുദിവസം വെയിലിൽ വച്ചാൽ ശുദ്ധമാകും.

## ചേർക്കുരുശുദ്ധി

ഉദയാദ്യുദയാന്തം ശുദ്ധജലത്തിൽ ഭാവനചെയ്തു കഴുകി ഉണക്കിയാൽ ചേർക്കുരു ശുദ്ധമാകും.

## ശിവതശുദ്ധി

പശുവിൻപാലിൽ അവിച്ചുകഴുകി ഉണക്കിയെടുത്താൽ ശിവതവേര ശുദ്ധമാകും.

## അമുക്കുരം

പാലിൽ അവിച്ചാൽ അമുക്കുരം ശുദ്ധമാകും.

## സർവ്വശുദ്ധി

കപ്പമേനി, മണിത്തക്കാളി, കയ്യോന്നി, ഉമ്മത്തില, നാരങ്ങ ഇവയുടെ ചാറുകളും മനുഷ്യമൂത്രവും സമംചേർത്ത് ഉപ്പ്, ചുണ്ണാമ്പ്, വെടിയുപ്പ്, വെൺകാരം, ചീനക്കാരം ഇവ 1 പലംവീതം അരച്ചുകലക്കണം. ഇതിൽ ഭാവനചെയ്യുകയും കാച്ചിത്തുകയ്ക്കുകയും ഉരുക്കിച്ചാർക്കുകയും മററും ചെയ്താലും സർവ്വ ചരക്കുകളും ശുദ്ധമാകും. ദോളായന്ത്രവിധിക്കും ഇതു വിനിയോഗിക്കാവുന്നതാണ്.

## ചായില്യരസം

ചായില്യത്തിൽനിന്നിറക്കിയ രസം കററാഴനീരിൽ 7 ദിവസം ഭാവനചെയ്താൽ ശുദ്ധമാകും.

വെള്ളാട്ടിൻപാലിൽ മൂന്നുദിവസം ഭാവനചെയ്താലും ചായില്യരസം ശുദ്ധമാകും.

## താളകശുദ്ധി

താളകം പഴുത്ത മത്തങ്ങാനീരൊഴിച്ച് അടുപ്പിൽവച്ച് ഒരുയാമനേരം തിളപ്പിച്ച് ആറിയതിനുശേഷം എടുത്തു ശുദ്ധജലത്തിൽ കഴുകി ഉണക്കി പശുവിൻപാലൊഴിച്ചരച്ചു വില്ലയാക്കി കിഴികെട്ടി പശുവിൻപാലിലിട്ടു മൂന്നുദിവസം വച്ചിരുന്നതിനുശേഷം ഉണക്കി എടുത്തുകൊള്ളണം.

## ഉമ്മത്തിൻകുരു

ഉമ്മത്തിൻകുരു ഒരുയാമനേരം ശുദ്ധജലമൊഴിച്ചു വച്ചിരുന്നതിനുശേഷം കഴുകിഉണക്കി എടുത്താൽ ശുദ്ധമാകും.

## ശുണ്ഠിശുദ്ധി

ചുക്കിന്റെ മേൽതൊലി ചുരണ്ടിക്കളഞ്ഞു ചുണ്ണാമ്പുപുരട്ടി ഉണക്കിയതിനുശേഷം ചുണ്ണാമ്പു കളഞ്ഞെടുത്താൽ ശുദ്ധമാകും.

## കാഞ്ഞിരക്കുരു

നെയ്യിൽ ഒരുയാമനേരം വേകിച്ചതിനുശേഷം കഴുകിഉണക്കി ചെറുകീരയുടെ രസത്തിൽ ഒരുയാമനേരം ഭാവനചെയ്തു കഴുകിഉണക്കി എടുക്കണം. അനന്തരം തേററാമ്പരൽ കഷായത്തിൽ വേകിച്ചു കഴുകി എടുത്താൽ കാഞ്ഞിരക്കുരു ശുദ്ധമാകും.

## ജീരകദ്വയശുദ്ധി

ചുണ്ണാമ്പുതെളിയിൽ ഏഴുയാമം ഭാവനചെയ്തു കഴുകിഉണക്കി എടുത്താൽ ജീരകവും കരിംജീരകവും ശുദ്ധമാകും.

## മായാക്കശുദ്ധി

മായാക്ക് വെടിച്ചുപൊട്ടുന്നതുവരെ പശുവിൻനെയ്യിൽ വറുക്കണം; ശുദ്ധമാകും.

## രസശുദ്ധി

രസം ഇരുപത്തഞ്ചോ അൻപതോ നൂറോ പണവിട എടുക്കണം. ശുഭമുഹൂർത്തത്തിൽ കുഴിയമ്മിയിലിട്ട് അഘോരമന്ത്രത്താലോ പഞ്ചാക്ഷരംകൊണ്ടോ പൂജിക്കണം. അതിനുശേഷംവേണം ശുദ്ധി ചെയ്തു തുടങ്ങേണ്ടതു്. പുകയറചേർത്ത് ഒരുയാമനേരം മർദ്ദിച്ച് തുണിയിലിട്ടുപിഴിഞ്ഞു രസംമാത്രം എടുക്കണം. അനന്തരം മഞ്ഞൾപ്പൊടിചേർത്ത് അതുപ്രകാരം മർദ്ദിച്ചുപിഴിഞ്ഞെടുക്കണം. പിന്നീട്ടു ചന്ദനപ്പൊടിചേർത്ത് മർദ്ദിക്കേണ്ടതാകുന്നു. അതിനുശേഷം ചെറുവാതിച്ചാറ്, കാട്ടുപാവൽച്ചാറ്, വെററിലച്ചാറ്, കൊടുവേലിച്ചാറ്, കോവലിലച്ചാറ്, കററാഴച്ചാറ്, കൊന്നയിലച്ചാറ്, പൊന്നുമ്മത്തിൻചാറ്, ചെമ്പൻതെച്ചിയിൽച്ചാറ്, കയ്യോന്നിച്ചാറ് ഇവ ഓരോന്നിലും ഓരോ നാഴിക മർദ്ദിക്കണം. ഒരു ചാറിൽ മർദ്ദിച്ചുകഴിഞ്ഞാൽ വെയിലിൽവച്ചുണക്കിപ്പൊടിച്ച് പിഴിഞ്ഞെടുക്കണം. ഇത്രയുംകൊണ്ടു രസം പരിശുദ്ധമാകും. രസം എപ്പോഴും ചുരക്കുടുക്കയിലാണ് സൂക്ഷിച്ചുവയ്ക്കേണ്ടതു്.

## വെള്ളപ്പാഷാണം

വെള്ളപ്പാഷാണം പൊടിച്ചു വെള്ളത്തുണിയിൽ കെട്ടി ഗോമൂത്രമൊഴിച്ച ഡോളയിൽ ഏഴരനാഴിക സംസ്കരിക്കേണ്ടതാകുന്നു. ശുദ്ധമാകും.

## തകിട്ടരിതാരം

തകിട്ടരിതാരത്തിന്റെ തകിടുകൾ അടത്തിയെടുത്ത് ഗോമൂത്ര ഡോളയിൽ നാലുനാഴിക സംസ്കരിക്കണം. അനന്തരം ഗോമൂത്രത്തിനുപകരം കാടി ഒഴിച്ചു നാലുനാഴിക സംസ്കരിക്കേണ്ടതാണ്.

## ശൃംഗശുദ്ധി

ശൃംഗം പൊടിച്ചു ഇരുമ്പുചട്ടിയിലിട്ട് നെയ്യൊഴിച്ച് പതിനഞ്ചു നാഴിക തീയെരിക്കണം. ആറിയതിനുശേഷമെടുക്കുക. ഇതിന്റെ ശുദ്ധി ഒരു സംസ്കൃതഗ്രന്ഥത്തിൽ വിധിച്ചിട്ടുള്ളിടത്ത് "നാഗധികാൾം പദ്മോദ്ധിമാൻ" എന്നു കാണുന്നു.

## മാക്ഷികം

കദളിവാഴക്കിഴങ്ങിടിച്ചുപിഴിഞ്ഞ ചാറിലും കാടിയിലും നാലു യാമംവീതം ഡോളായന്ത്രവിധിയനുസരിച്ചു സംസ്കരിച്ചാൽ ശുദ്ധമാകും.

## ഗൗരീപാഷാണം

ഗൗരീപാഷാണം പൊടിച്ച് നാരങ്ങാനീരിൽ കഴച്ച് തുണിയിൽ കെട്ടി ചുണ്ണാമ്പുവെള്ളത്തിൽ പതിനഞ്ചുനാഴികനേരം ഡോളാസംസ്കാരം നടത്തിയാൽ ശുദ്ധമാകും.

## കാർമുകം

കാർമുഖിയെന്ന ചായില്യം മുലപ്പാലിൽ അരച്ചു വില്ലയാക്കി പതിനഞ്ചുനാഴികനേരം വെയിലിൽവച്ചുണക്കിയാൽ ശുദ്ധമാകും.

## പൊരികാരം

പൊരികാരം കാടിയിലും ചെറുനാരങ്ങാനീരിലും കഴുകിയുണക്കിയെടുക്കണം; ശുദ്ധമാകും.

## നേർവാളം

നേർവാളം ചാണകപ്പാലിലും കറുകഴച്ചാറിലും വേവിച്ച് ശുദ്ധജലത്തിൽ കഴുകി ഉണക്കിയതിനുശേഷം മിനുക്കെ നെയ്യൊഴിച്ചു തിളപ്പിച്ചെടുത്ത് നെയ്മയം പോക്കി നാരങ്ങാനീരിലിട്ട് മൂന്നുദിവസം വെയിലിൽ ഭാവനചെയ്തെടുത്താൽ നേർവാളം ശുദ്ധമാകും.

## വത്സനാഭി

മൂന്നുദിവസം ഗോമൂത്രത്തിലിട്ട് വെയിലിൽ ഭാവനചെയ്ത് കഴുകിയുണക്കി പശുവിൻപാലിൽ വേവിച്ചു വീണ്ടും കഴുകിയുണക്കിയാൽ വത്സനാഭി ശുദ്ധമാകും.

## നാഗദന്തി

നാഗദന്തി തേങ്ങാപ്പാലിലിട്ട് ഏഴുനാഴിക വേകിച്ചു കഴുകിഉണക്കിയെടുത്താൽ ശുദ്ധമാകും.

## എലിപ്പാഷാണം

എലിപ്പാഷാണം ഏഴുനാഴിക ചുണ്ണാമ്പുനീരിൽ ഡോളാസംസ്കാരം നടത്തിയാൽ ശുദ്ധമാകും.

## സൈന്ധവം

ഇന്തുപ്പ് വേലിയാട്ടിൻമൂത്രത്തിൽ കഴുകിഉണക്കിയെടുക്കണം ശുദ്ധമാകും.

## കറിയുപ്പ്

കറിയുപ്പ് ഓട്ടിൽ വറുത്താൽ ശുദ്ധിയാകും. വറുക്കുംമുമ്പ് ഉപ്പിന്റെ നാലിരട്ടി വെള്ളമൊഴിച്ചു കലക്കി തിളപ്പിച്ചിറക്കിവച്ച് ഒരുദിവസം കഴികെ നാലഞ്ചുമടക്കുള്ള കട്ടിത്തുണിയിൽ അരിച്ചെടുത്ത് അടുപ്പിൽവച്ചു വററിക്കേണ്ടതു്, കൈപാകവിദഗ്ദ്ധന്മാരായ വൈദ്യന്മാരുടെ കർത്തവ്യമാകുന്നു.

## വെടിയുപ്പുശുദ്ധി

വെടിയുപ്പ് പുളിയില ഇടിച്ചുപിഴിഞ്ഞെടുത്ത ചാററിൽ കഴുകി ഉണക്കണം. ശുദ്ധമാകും.

## സർജ്ജക്ഷാരശുദ്ധി

സർജ്ജക്ഷാരം കാടിയിലിട്ടു വെയിലിൽ ചൂടുപിടിപ്പിച്ചാൽ ശുദ്ധമാകും.

## യവക്ഷാരശുദ്ധി

യവക്ഷാരം ഉണക്കലരിക്കാടിയിൽ അരച്ചു വെയിലിലുണക്കിയാൽ ശുദ്ധമാകും.

## തൊട്ടിപ്പാഷാണം

തൊട്ടിപ്പാഷാണം ഗോമൂത്രത്തിൽ ഡോളാസംസ്കാരം നടത്തിയാൽ ശുദ്ധമാകും.

## കന്മദം

കന്മദം കററാഴനീരിലരച്ച് ഉണക്കിയെടുക്കണം. അപ്രകാരം മൂന്നു സംസ്കാരം നടത്തിയാൽ ശുദ്ധമാകും.

## കർപ്പൂരം

കർപ്പൂരം താമരവളയത്തിന്റെ നീരിലരച്ച് ഉണക്കി എടുത്താൽ ശുദ്ധമാകും.

## ഹിംഗു

കായം താമരയിലയുടെനീരിൽ കുതിർത്ത് ഉണക്കുകയോ അരച്ചുണക്കുകയോ നെയ്യിൽ വറക്കുകയോ ചെയ്താൽ ശുദ്ധമാകും.

## പിപ്പലി

തിപ്പലി ചെറുനാരങ്ങനീരിൽ കഴുകി ഉണക്കണം; ശുദ്ധമാകും.

## ഗജപിപ്പലി

ആനത്തിപ്പലി കാടിയിൽ കഴുകിയുണക്കിയാൽ ശുദ്ധമാകും.

## മുളകുശുദ്ധി

കുരുമുളക് കുതിർത്ത് ഉണക്കിയെടുത്താൽ ശുദ്ധമാകും.

## അജമോദം

അയമോദകം ചുണ്ണാമ്പുതെളിയിൽ എട്ടുനാഴിക കുതിർത്ത് ഉണക്കിയാൽ ശുദ്ധമാകും.

## ഉമ്മത്തരി

ഉമ്മത്തരി നാരങ്ങനീരിൽ കുതിർത്തുണക്കുക. ശുദ്ധമാകും.

## ത്രിഫലം

ത്രിഫലത്തോട് ഇടിച്ചുപൊടിച്ചു വെയിലിൽ ഉണക്കിയാൽ ശുദ്ധമാകും.

## തീക്ഷ്ണം

ഉരുക്കുപൊടി കാടിയിലും ഗോമൂത്രത്തിലും ചെറുനാരങ്ങനീരിലും മുമ്മൂന്നുദിവസം ഭാവനചെയ്താൽ ശുദ്ധമാകും. ഓരോ ഭാവനയുടെശേഷവും ശുദ്ധജലത്തിൽ കഴുകി ഉണക്കി എടുക്കണമെന്നുള്ളത ഓർമ്മയിലിരിക്കേണ്ട സംഗതിയാകുന്നു. ഒടുവിലത്തെ ഭാവനയും കഴിഞ്ഞു പുതിയ ചട്ടിയിലിട്ടു മീതെ എള്ളെണ്ണ ഒഴിച്ച് അടുപ്പിൽവച്ച് ചെറുതീയെരിക്കണം. എണ്ണയ്ക്കു തീപിടിച്ചതിനുശേഷം ചുവട്ടിലെ തീ മാററിക്കളഞ്ഞിട്ട് അകത്തുനിന്ന് ഇളക്കിക്കൊള്ളണം. തീ തനിയെ അണഞ്ഞതിൽപിന്നെ കുഴിയമ്മിയിലിട്ടു പൊടിച്ചെടുത്താൽ ശ്രേഷ്ഠമായ ശുദ്ധിയായിരിക്കും.

## ര ജ ത ം

വെള്ളി തകിടുപരത്തി കാട്ടുപാവൽക്കിഴങ്ങു പിഴിഞ്ഞ ചാറ്റിൽ ഏഴുപ്രാവശ്യം കാച്ചി മുക്കിയാൽ ശുദ്ധമാകും.

## വെള്ളോട്

വെള്ളോട്ടു പുളിയില ഇടിച്ചുപിഴിഞ്ഞ നീരിൽ ഏഴുപ്രാവശ്യം ഉരുക്കി ഒഴിച്ചാൽ ശുദ്ധമാകും.

## മൗക്തികം

ഇലന്തിൻപഴത്തിന്റെ ചാറിൽ ഒരുനാഴികനേരം ഭാവനചെയ്തെടുത്താൽ മുത്ത് ശുദ്ധമാകും.

## വജ്രം

വജ്രം കുതിരമൂത്രത്തിൽ മൂന്നുദിവസം ഭാവനചെയ്തു കഴുകിയെടുത്താൽ ശുദ്ധമാകും.

## മ ര ത ക ം

മരതകം കമ്പളത്തിന്റെ വള്ളിയിൽ ചെരുകിവയ്ക്കണം മൂന്നുദിവസം കഴിഞ്ഞെടുത്തു ശുദ്ധജലത്തിൽകഴുകിയാൽ ശുദ്ധമാകും.

## നീ ല ം

നീലം മൂന്നുദിവസം കഴുതമൂത്രത്തിൽ കഴുകിയെടുത്താൽ ശുദ്ധമാകും.

## മാണിക്യം

ചുവന്ന കുതിരയുടെ മൂത്രത്തിൽ മാണിക്യം മൂന്നുദിവസം ഭാവനചെയ്തെടുത്തു കഴുകിയതിന്നുശേഷം എരുക്കിൻപാലിലും മൂന്നുദിവസം ഭാവനചെയ്തു വീണ്ടും കഴുകിയാൽ ശുദ്ധമാകും.

## പുഷ്യരാഗം

പുഷ്യരാഗം വെളിയാട്ടിൻമൂത്രത്തിൽ ഏഴുനാഴിക ഭാവന ചെയ്തു കഴുകിയെടുക്കുക! ശുദ്ധമാകും.

## പാഷാണഭേദി

കല്ലുർവഞ്ചി ഏഴുനാഴികനേരം വെളിയാട്ടിൻമൂത്രത്തിൽ ഭാവനചെയ്തു കഴുകിയെടുത്താൽ ശുദ്ധമാകും.

## ഗോമേദകം

ഗോമേദകം ഗോമൂത്രത്തിൽ മൂന്നുദിവസം ഭാവനചെയ്തു കഴുകിയെടുത്താൽ ശുദ്ധമാകും. ഉമ്മത്തില ഇടിച്ചുപിഴിഞ്ഞ ചാറ്റിൽ ഇപ്രകാരം ഭാവനചെയ്താലും ശുദ്ധി സാധിക്കും.

## വൈഡൂര്യം

വൈഡൂര്യം ഗോമൂത്രത്തിലും കമ്പളങ്ങാനീരിലും ഓരോദിവസം ഭാവനചെയ്തു കഴുകിയെടുത്താൽ ശുദ്ധമാകും.

---

പതിമ്മൂന്നാം അദ്ധ്യായം

---

## താമ്രസിന്ദൂരം

വിധിപ്രകാരം ശുദ്ധിചെയ്ത താമ്രം കനംകുറച്ചു തകിടുപരത്തി ഗന്ധകം എരുക്കിൻപാലിൽ അരച്ചു കവചിച്ച് ഉണങ്ങിയതിനു ശേഷം പുതിയ കലത്തിൽവച്ചു മേൽച്ചട്ടികൊണ്ടടച്ചു ശീലമൺ ചെയ്ത് അടുപ്പിൽവച്ച് അറുപതുനാഴിക തീയെരിക്കുക ഭസ്മമാകും.

മേൽപ്പടി ഭസ്മം ത്രിഫലകൊണ്ടുള്ള കഷായത്തിലും കററാഴനീരിലും, എരുക്കിൻപാലിലും, ചെറുപ്പുള്ളടിച്ചാററിലും, വേലിയാട്ടിൻപാലിലും, നാത്തൂങ്ങാച്ചാററിലും, അരയാലിൻതൊലി ഇടിച്ചുപിഴിഞ്ഞ ചാററിലും യഥാക്രമം ഏഴുപുടംവീതം സാധിക്കുക. ആദ്യം ത്രിഫലക്വാഥത്തിൽമാത്രം ഗജപുടവും മററുള്ളവയിലെല്ലാം മൂഴപുടവും സ്വീകരിച്ചുകൊണ്ടാൽ ശരിയാകും. സിന്ദൂരമാകുന്നതാണ്. ഈ സിന്ദൂരം നിർമ്മലവും അനുപാനഭേദേന സർവ്വരോഗസംഹാരവും ആകുന്നു.

പ്രസ്തുത യോഗം അജ്ഞാതനാമാവായ ഒരു കേരളീയവൈദ്യന്റെ പഴയ ഗ്രന്ഥത്തിൽനിന്നും പകർത്തിയതാണ്. അഗസ്ത്യമഹർഷിപ്രോക്തം എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിക്കാണുന്നു. ആ പ്രകാരം രേഖപ്പെടുത്തപ്പെട്ടിട്ടുള്ള വേറെയും ചില യോഗങ്ങൾകൂടി ഇതിനടിയിൽ പകർത്തുന്നു. അവ ആദരണീയങ്ങളാണെന്നു ഗ്രന്ഥകാരന് അഭിപ്രായമുള്ളതുകൊണ്ടാണ് ഇവിടെ വെളിപ്പെടുത്തുന്നത്.

## കാന്തസിന്ദൂരം

നാലുപലം കാന്തം ഒരുപലം ഗന്ധകം ചേർത്തു ചൂർണ്ണം പ്ലാശിൻപട്ട ഇടിച്ചുപിഴിഞ്ഞ ചാറൊഴിച്ചുവേണം അരക്കേണ്ടത്. വില്ലതട്ടി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു വീണ്ടുമുണക്കി ഗജപുടമിടണം. ഇപ്രകാരം മൂന്നു പുടംകൊണ്ടു നല്ല ഭസ്മമാകും. ആ ഭസ്മത്തിൽ പകുതിതൂക്കം ഈയവും ഈയത്തിന്റെ തൂക്കം ചായില്യവുംകൂടി നാത്തൂങ്ങാച്ചാറൊഴിച്ചു മൂന്നുദിവസമരച്ചു വെയി

ലിൽ ഉണക്കി ഇടിത്തിലിൽവച്ചു ശീലമൺചെയ്തു വീണ്ടുമുണക്കി ഗജപുടത്തിൽ സംസ്കരിക്കണം. മൂന്നു പുടംകൊണ്ടു സിന്ദൂരമാകും. അത്ഭുതവിശിഷ്ടമായ ഈ സിന്ദൂരം സർവരോഗവിനാശകമാകുന്നു. മാത്രയും അനുപാനവും യുക്തിപൂർവം നിശ്ചയിച്ചുകൊള്ളണം.

ഈ യോഗത്തിൽ ഈയം ചേർക്കണമെന്നു കാണുന്നു. ചേർക്കുന്നതിനുമുമ്പ് ഈയത്തിനു നടത്തിരിക്കേണ്ട സംസ്കാരം വ്യക്തമാക്കിയിട്ടില്ല. യോഗത്തിന്റെ സ്വഭാവമനുസരിച്ചു കറുത്തീയത്തിനോടു യോജിപ്പിക്കേണ്ടതു് ഈയത്തിന്റെ സിന്ദൂരമാണെന്നാണു് ഗ്രന്ഥകാരനു തോന്നുന്നതു്. അതുപോലെതന്നെ കറുത്തീയമോ വെളുത്തീയമോ എന്നു നിർദ്ദേശിച്ചിട്ടില്ല. ഈ പ്രകരണത്തിൽ പത്തു സിന്ദൂരയോഗങ്ങളാണു് ഗ്രന്ഥത്തിൽ കാണുന്നതു്. ഭസ്മമാക്കി സിന്ദൂരീകരിക്കുന്ന ഈ പത്തുയോഗങ്ങളിൽ കറുത്തീയത്തിന്റെയും വെളുത്തീയത്തിന്റെയും യോഗങ്ങൾ കാണുന്നുമുണ്ടു്. അവയിൽ ഏതാണു് സ്വീകരിക്കേണ്ടതെന്നു തീർച്ചപ്പെടുത്തേണ്ട സ്വാതന്ത്ര്യം യോഗത്തെ സ്വീകരിക്കുന്ന വൈദ്യന്മാർക്കു നൽകുന്നു. ഗുണത്തിന്റെ സ്വഭാവസാമ്യമനുസരിച്ചു കറുത്തീയം സ്വീകരിക്കുന്നതിൽ തെററില്ലെന്നാണു് ഇജ്ജനത്തിന്റെ അഭിപ്രായം.

## നാഗസിന്ദൂരം

കറുത്തീയം വിധിപ്രകാരം ശുദ്ധിചെയ്തു് പുതിയ ചട്ടിയിലിട്ടു് ആടലോടകത്തിന്റെ പഞ്ചാംഗംകൊണ്ടുണ്ടാക്കിയ കഷായം കുറേശ്ശ ഒഴിച്ചു വറുക്കണം. ഒരു യാമം വറുത്തതിനുശേഷം മഞ്ഞളിന്റെ ചൂർണ്ണംചേർത്തു് ഒരു യാമനേരം വറുക്കേണ്ടതാകുന്നു. അതിനുശേഷം അയമോദകത്തിൻകഷായം ഒഴിച്ചു ഒരു യാമംകൂടി വറുത്താൽ ഭസ്മമാകും. ഈ ഭസ്മം കഴിയമ്മിയിലിട്ടു് നെയ്യും തേനും ചേർത്തു് ഒരു യാമം അരയ്ക്കണം. അനന്തരം മൂശയിലാക്കി അടച്ചു ശീലമൺചെയ്തു ഗജപുടത്തിൽ സംസ്കരിക്കണം. ഏഴുപുടംകൊണ്ടു സിന്ദൂരമാകും.

## വംഗസിന്ദൂരം

വെളുത്തീയം പുത്തൻ കലത്തിലിട്ടു് ഉരുക്കണം. കടലാടി സമൂലം പൊടിച്ചു് അല്പാല്പമായിട്ടു് തൊണ്ണൂറുനാഴികനേരം വറുത്താൽ ഭസ്മമാകും. ആ ഭസ്മം ചെറുനാരങ്ങാനീരിലരച്ചു് വില്ലയാക്കി ഉണക്കി ഇടിത്തിലിൽവച്ചു് ശീലമൺചെയ്തു ഗജപുടമിടണം. മൂന്നുപുടം ചെയ്താൽ സിന്ദൂരമാകും. ഈ യോഗം മറെറാരുപ്രകാരത്തിലും സാധിക്കാവുന്നതാകുന്നു.

ശുദ്ധിചെയ്ത വെളുത്തീയം തകിടുപരത്തണം. പിലാശിൻതൊലി ഇടിച്ചുപിഴിഞ്ഞ നീരിൽ അരിതാരം അരച്ചു് തകിട്ടിൽ

പൊതിഞ്ഞു പുടമിട്ടാൽ ഭസ്മമാകും. ഈ ഭസ്മത്തെ മുൻവിധിയനുസരിച്ചു സിന്ദൂരീകരിച്ചുകൊള്ളുക.

## നാഗസിന്ദൂരം

കരുത്തീയത്തിന്നു വിധിച്ചതുപോലെ ഭസ്മമാക്കി സിന്ദൂരീകരിക്കേണ്ടതാകുന്നു. ഈ ചെറുകുന്നനാഗസിന്ദൂരം അശ്മസംബന്ധമായ സർവ്വവ്യാധികൾക്കും അനുപാനഭേദേന ഇതരരോഗങ്ങൾക്കും പ്രയോഗക്ഷമമാകുന്നു.

## സ്വർണ്ണസിന്ദൂരം

ശുദ്ധിചെയ്ത തങ്കം തകിടടിക്കണം. കാവിമണ്ണരച്ചുതേച്ചു ഉലയിൽവച്ചു പഴുപ്പിക്കണം. അനന്തരം കഴുകി എട്ടുകഴഞ്ചതാണ്. നെല്ലിക്കാഗന്ധകം കരിമ്പിൻനീരിലരച്ച് ആ തകിട്ടിനെ കവചം ചെയ്ത് ഇടിഞ്ഞിലിൽവച്ച് ശീലമൺചെയ്തുണങ്ങിയതിനുശേഷം ഗജപുടമിടണം. ഭസ്മമാകും. ആ ഭസ്മവും സമം ചായില്യവും കൂടി അമ്മിയിലിട്ട് അരയാലിൻതൊലിയുടെ ചാറിൽ ഒരുപകൽ മുഴുവൻ അരയ്ക്കണം. ഉണങ്ങിയതിനുശേഷം എരുക്കിൻപാലിൽ അപ്രകാരം അരച്ചുണക്കണം. പിന്നീട് നായ്ക്കുരണച്ചാറിലും ചെറുപ്പുള്ളടിച്ചാറിലും അരച്ചുണക്കുകകൂടിച്ചെയ്തു ഗജപുടമിട്ടാൽ സിന്ദൂരമാകും.

## രജതസിന്ദൂരം

വെള്ളി തകിടാക്കി കാരമാക്കീക്കല്ല് മുലപ്പാലിലരച്ചു തകിടിനെ കവചിച്ച് ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു ഗജപുടം നടത്തണം. ഭസ്മമാകും. ആ ഭസ്മത്തിനു സമം ചായില്യം ചേർത്ത് കരിവേലത്തിൻതൊലി കഷായംവച്ചനീരിൽ ഒരു ദിവസം അരച്ച് ഉണക്കണം. അതിനുശേഷം വെലിയാട്ടിൻപാല്, ചെറുപ്പുള്ളടിച്ചാറ്. പേരാലിൻകറ, നായ്ക്കുരണവേരിൻചാറ്, കരിമ്പിൻനീര് ഇവയിലും ഓരോദിവസം അരച്ചുണക്കി മൂശയിൽവച്ച് ഓട്ടുകൊണ്ടുമൂടി ശീലമൺചെയ്തു ഗജപുടമിടണം. സിന്ദൂരമാകും.

## തീക്ഷ്ണസിന്ദൂരം

ശുദ്ധിചെയ്ത ഉരുക്കിൻപൊടി, നാരങ്ങാനീര്, കാടി, പുളിച്ചമോര്. പുളിയിലച്ചാറ് ഇവയിൽ നാലുനാഴികവീതം അരച്ചതിനുശേഷം ഗോമൂത്രത്തിലരച്ചു കഴുകി വീണ്ടും നാരങ്ങാനീരിലരച്ചു മൂശയിൽവച്ചു ഗജപുടമിടുക. നാലുപുടംകൊണ്ടു ഭസ്മമാകും. ആ ഭസ്മം പുളിയിലച്ചാറ്, കാടി, ചെറുനാരങ്ങാനീര്, പുളിച്ചമോര്, എരുക്കിൻപാല് ഇവയിൽ ഓരോന്നിലും അരച്ചു ഓരോ പുടംചെയ്താൽ സിന്ദൂരമാകും.

## അരിതാരസിന്ദൂരം

വേലിയാട്ടിൻമൂത്രവും പശുവിൻമൂത്രവും സമം കലർന്നതിൽ അരിതാരം മൂന്നുദിവസം അരച്ച് എരുമമൂത്രത്തിലും ഒരു ദിവസം അരച്ച് ചെറിയ കലത്തിൽവച്ചു അടിയിലും മുകളിലും അയമ്പാലിൻപട്ടച്ചാമ്പലിട്ടമർത്തി അടപ്പുമൂടി ശീലമൺചെയ്തു തൊണ്ണൂറുനാഴിക പുടമിട്ടാൽ ഭസ്മമാകും. ആ ഭസ്മം പ്ലാശിൻപട്ടച്ചാമ്പൽ അടിയിലും മുകളിലുമിട്ട് മുൻകണക്കനുസരിച്ചു എരിപുടം നടത്തിയാൽ സിന്ദൂരമാകും.

## രസഭസ്മം

കാട്ടുമഞ്ഞളും ഗന്ധകവും സമത്തൂക്കത്തിൽ അരച്ചു വില്ലതട്ടി കഴിതൈലമിറക്കണം. ചായില്യരസത്തിൽ ആ തൈലം ഒഴിച്ചു വെയിലിൽ വച്ചാൽ നീറും. അതിനെ കഴിയന്ത്രത്തിലിട്ട ആ കഴിതൈലംകൊണ്ടുതന്നെ അരച്ച് വില്ലയാക്കി ഉണക്കണം. നല്ലതു പോലെ വെന്തചുട്ടകട്ട കൊട്ടപ്പാക്കളവിൽ ഉടച്ചു വായകലമുള്ള ഒരു പുതിയ മൺകലത്തിൽ പകുതിയോളമിട്ടുനിരത്തി, അതിന്റെ മുകളിൽ ഒരിടങ്ങഴി ഉപ്പിട്ടുനിരത്തി അമർത്തിയതിനുശേഷം മേല്പടി വില്ലവച്ചു മേൽച്ചട്ടിമൂടി ഏഴു ശീലമൺചെയ്തുണക്കി അടുപ്പിൽ വച്ച് മൂന്നുയാമം ഗാഢാഗ്നി എരിക്കണം. ആറിയതില്പിന്നെ ശീലമൺപൊളിച്ചു മേൽച്ചട്ടി സൂക്ഷിച്ചുനോക്കിയാൽ രസം പറ്റിപ്പിടിച്ചിരിക്കുന്നതു കാണാം. അതിനെ പന്നിരോമംകൊണ്ടുള്ള ബ്രഷുകൊണ്ടു നഷ്ടപ്പെടാതെ എടുത്തു സൂക്ഷിച്ചുകൊള്ളണം. പനങ്കട്ടി മുതലായ അനുപാനങ്ങളിൽ യുക്തമാത്രയിൽ ഏഴുദിവസം സേവിപ്പിച്ചാൽ കുഷ്ഠം, വിരലുകൾ കുറയുന്ന കുഷ്ഠരോഗം, മേഹപ്പുണ്ണുകൾ, ഗ്രന്ഥി, അരയാപ്പ്, കവിൾപ്പുറ്റ്, യോനിപ്പുറ്റ്, ലിംഗപ്പുറ്റ്, കണ്ഠമാല, കുഷ്ഠത്തടിപ്പ്, പടർതാമര, വണ്ണകടി, വായുകോപജ്വരം, ഉല്ലം ഇവയെല്ലാം ശമിക്കും. വായ്കെട്ടുക മുതലായ ദോഷങ്ങളൊന്നും നേരിടുന്നതല്ല.

## ഗന്ധകഭസ്മം

പൂനീരും വെടിയുപ്പും സമത്തൂക്കത്തിലെടുത്ത് ശുദ്ധജലമൊഴിച്ചരച്ചു വില്ലചെയ്തുണക്കണം. ആ കലത്തിൽ മേല്പടി വില്ലവച്ചു അടിയിലും മുകളിലും ഇരുവിരൽക്കനം ഉവർമണ്ണിട്ടു മേൽച്ചട്ടിമൂടി ശീലമൺചെയ്ത് അടുപ്പിൽവച്ചു രണ്ടുയാമം തീയെരിക്കണം. വില്ല ചുണ്ണമാകും. അതിൽ പകുതി നവസാരം ചേർത്തരച്ചു നേരിയതുണിയിൽ കിഴികെട്ടണം. ഒരു കലമെടുത്ത്, ഡോളപോലെ കെട്ടിത്തൂക്കി കിഴിയുടെനേക്ക്, അടിയിൽ പിഞ്ഞാണംവച്ചു മേൽ

ച്ചുട്ടിമൂടി ശീലമൺചെയ്തു ഭൂമിയിൽ കുഴിച്ചുവയ്ക്കണം. ഒരു മണ്ഡലംകഴിഞ്ഞു് എടുത്തുനോക്കിയാൽ പിഞ്ഞാണിയിൽ ഭസ്മമുണ്ടായിരിക്കും. അതിനെ സൂക്ഷിച്ചുകൊള്ളുക.

ഗന്ധകവും ചീനക്കാരവും സമമെടുത്തു കല്വത്തിൽ കുഴിയമ്മിയിലിട്ടു മേല്പടി ജയന്തിനീരൊഴിച്ചരച്ചു വില്ലപരത്തി വെയിലിൽവച്ചുണക്കണം. ചെറുചിന്നിയിലയരച്ചു് മേല്പടി വില്ലയ്ക്കു യോജിച്ചു ഒരു ഇടിഞ്ഞിലും അടപ്പുംചെയ്തു വില്ല അതിനുള്ളിൽവച്ചു് മേല്പടി ഇല അരച്ചതിനെ വിടവടച്ചു് ഉണക്കിയതിനുശേഷം ഇടിഞ്ഞിലടക്കം ഏഴു് ശീലമൺചെയ്തു വീണ്ടും ഉണക്കി അഞ്ചു് എരുവിൽപുടമിടണം. ഭസ്മമാകും. ഈ ഭസ്മത്തിൽ രസഭസ്മം ചേർത്തു തേനിലോ യുക്തമെന്നുതോന്നുന്ന വേറെ അനുപാനങ്ങളിലോ സേവിപ്പിച്ചാൽ സർവ്വരോഗങ്ങളും മാറും.

## ഗന്ധകഭസ്മം (വേറൊന്നു്)

ശുദ്ധിചെയ്ത ഗന്ധകവും സമം കരളകം (കുണർവ്വണ്ണം കമിഴനം പറയും) ചേർത്തരച്ചു വില്ലയാക്കി ഉണക്കി ഇടിഞ്ഞിലിൽ വച്ചു ശീലമൺചെയ്തു വീണ്ടും ഉണക്കിയതിനുശേഷം കാടപ്പുടമിടണം. ഭസ്മമാകും.

## സൗവീരഭസ്മം

ഒരിടങ്ങഴി പച്ചരിയിൽ നാലിടങ്ങഴി മനുഷ്യമൂത്രമൊഴിച്ചു കലക്കി തെളിവരിച്ചു മൺകലത്തിലൊഴിച്ചു് നേരിയതുണികൊണ്ടു കലത്തിന്റെ വായ് അടച്ചുകെട്ടി സൗവീരം വയ്ക്കണം. അതിനുശേഷം മേൽച്ചുട്ടിമൂടി ശീലമൺചെയ്തു അടുപ്പിൽവച്ചു തീയെരിക്കണം. ഈ യോഗത്തിനു് അഞ്ചുപലംതൂക്കം സൗവീരമാണു് സ്വീകരിക്കേണ്ടതു്. നീർവറ്റുന്നതുവരെ തീ എരിക്കേണ്ടതാണു്. ആറിയതിനുശേഷം എടുത്തു നോക്കിയാൽ സൗവീരം ഭസ്മമായിരിക്കും. അതിനെ കുഴിയമ്മിയിലിട്ടു് ഗ്രന്ഥിനായകത്തിന്റെ ചാറിൽ പതിനഞ്ചുയാമം അരച്ചു് വില്ലയാക്കി ഉണക്കണം. ഗ്രന്ഥിനായകം ചിലന്തിനായകം തന്നെ എന്നു് ദ്രാവിഡനിഘണ്ടുക്കളിൽ കാണുന്നു. വില്ല ഉണങ്ങിയതിനുശേഷം ഗ്രന്ഥിനായകത്തിന്റെ ഇല അരച്ചുണ്ടാക്കിയ ഇടിഞ്ഞിലിൽവച്ചു് ആ ഇല അരച്ചതുകൊണ്ടുതന്നെ വിടവടയ്ക്കണം. ഒരു കുട്ടുവൻചട്ടിയിൽ നാലുവിരൽക്കനം മണലിട്ടു് പുടംവച്ചു അതിന്റെ മുകളിൽ വച്ചു മേൽച്ചുട്ടിമൂടി ശീലമൺചെയ്തു നാലുനാഴികനേരം തീയെരിക്കണം. ആറിയതിനുശേഷം എടുത്താൽ ചുവന്ന ഭസ്മമായിരിക്കും.

ത്രികടുക ചൂർണ്ണത്തിൽ ചേർത്തു് തേനിൽകുഴച്ചു് മൂന്നുനേരം സേവിച്ചാൽ എല്ലാവിധ ശ്ലേഷ്മകോപങ്ങളും സന്നിവികാരങ്ങളും

വാതക്ഷോഭാദിയും വാതരോഗങ്ങളും ശമിക്കും. ഔഷധം രോഗാനുസാരമാകയാൽ ശരീരബലമനുസരിച്ച് മാത്ര നിശ്ചയിച്ചുകൊള്ളണം. കഠിനപഥ്യം ആചരിക്കണം.

## താളകഭസ്മം

താളകം, മത്തങ്ങ ഇടിച്ചുപിഴിഞ്ഞ നീരിൽ ഇട്ട് ഒരുയാമനേരം തിളയരിക്കണം. അതിനുശേഷം ആറുപ്രാവശ്യം ചുണ്ണാമ്പുതെളി ശോധിക്കണം. അനന്തരം നല്ലെണ്ണയിലിട്ട് ഒരു യാമനേരം അടുപ്പിൽവച്ചു സംസ്കരിക്കണം.

പുനീര്, ചവിട്ടുപ്പ്, ചുണ്ണാമ്പ്, കല്ലുപ്പ്, വെടിയുപ്പ്, ഇന്തുപ്പ്, ഉവരുപ്പ് ഇവ സമാംശം. നാലിരട്ടി മൂത്രത്തിൽ കലക്കി തെളിഞ്ഞ് അരിച്ചെടുത്തു മേല്പടി താളകത്തിനു ചോതകളകൊടുക്കണം.

അനന്തരം മുരുക്കപ്പുളയുടെ പഞ്ചാംഗം കൊണ്ടുവന്ന് അരച്ച് ഒരു തേക്കുടെ വലിപ്പത്തിലരട്ടി താളകം അതിനുള്ളിൽവച്ചു വെയിലിൽ ഉണക്കണം. ഉണങ്ങിയതിനുശേഷം മൺകലത്തിൽവച്ചു മേൽച്ചട്ടിമൂടി ശീലമൺചെയ്തു അടുപ്പിൽവച്ചു നാലുയാമനേരം തീയെരിക്കണം. ദീപാഗ്നിയാണ് എരിയേണ്ടത്. വികലാഗ്നിയാകാതെ സൂക്ഷിക്കുകയുംവേണം. നിർദ്ദിഷ്ടസമയം കഴിക്കെ അടുപ്പിലെ തീമാററണം. അടുപ്പുംചട്ടിയും ശീതീഭൂതമായതിനുശേഷം എടുത്തുനോക്കിയാൽ താളകം ഭസ്മമായിരിക്കും.

മേല്പടി ഭസ്മം യുക്താനുപാനത്തിൽ തേനിൽ സേവിപ്പിച്ചാൽ ക്ഷയം, കപാലശൂല ഇവയും മത്തങ്ങച്ചാററിലുപയോഗിച്ചാൽ മേഹസംബന്ധമായ രോഗങ്ങളും ശമിക്കും. അനുപാനഭേദേന ഗ്രന്ഥിയും കണ്ഠവും ശൂലവും ജ്വരവും ഭേദമാകും.

## തുരിശുഭസ്മം

വിധിപ്രകാരം ശുദ്ധിചെയ്തു തുരിശ്, കറുമ്പ ഇടിച്ചുപിഴിഞ്ഞനീരിൽ ഭാവനചെയ്തു ഉണക്കണം. അനന്തരം അതേചാററിൽ ഒരു യാമനേരം അരച്ചു വില്ലചെയ്തു വെയിലിൽ ഉണക്കുക. കറുമ്പയിലരച്ചു മേല്പടി വില്ലയ്ക്കു കവചംചെയ്തു വീണ്ടുമുണക്കി ഏഴ് ശീലമൺചെയ്യണം. ഉണങ്ങിയതിനുശേഷം കാട്ടുപ്പൂടമിട്ടെടുത്ത്, കറുത്ത ഉമ്മത്തില ഇടിച്ചുപിഴിഞ്ഞ നീരിലരച്ചു വില്ലചെയ്തു ഉണക്കണം. ഉമ്മത്തിലതന്നെ അരച്ച് ആ വില്ലയ്ക്കു കവചംചെയ്തുണക്കി ഏഴ് ശീലമൺചെയ്തു പൂർവവിധിയനുസരിച്ചു പുടമിടുക. തുരിശുഭസ്മമാകും. അനുപാനമറിഞ്ഞു പ്രയോഗിച്ചാൽ ജ്വരവും സന്നിയും ജ്വരക്കട്ടിയും ഗുല്മക്കട്ടിയും പക്ഷവായുവും കഫകോപ

ങ്ങളും ശ്വാസവും തണ്ണീർദ്ദാഹവും വയറുപെരുക്കവും മഹോദരവും ശോഫവും കാമിലയും പിത്തവും പാണ്ഡുവും വിഷനീരിളക്കവും തീരും. ചാറുവരാത്ത ഇലയിൽ ഇതു ഒന്നും സംബന്ധിപ്പിച്ചാൽ ചാറിറങ്ങും.

## അയസ്സിന്ദൂരം

ഇരിമ്പു രാകിപ്പൊടിച്ച മൂന്നുദിവസം നാരങ്ങാനീരിൽ ഭാവന ചെയ്യണം. പിന്നീട് കഴുകി ഉണക്കി കാടിയിലും മൂന്നുദിവസം ഭാവനചെയ്യേണ്ടതാകുന്നു. അതിന്നുശേഷം കാട്ടാവണക്കിൻപാലിൽ അതുപ്രകാരം ഭാവനചെയ്തു കഴുകിയുണക്കി കഴിയാമിയിറിട്ടു കാട്ടാവണക്കിൻപാലൊഴിച്ചു നാലുയാമനേരം അരച്ചു വില്ലതട്ടിയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു വീണ്ടുമുണക്കി ഗജപുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം കാട്ടാവണക്കിൻപാലിൽ പതിനൊന്നു പുടം ചെയ്യേണ്ടതാകുന്നു.

മരുതിത്തൊലി, ഞാറത്തൊലി, കറ്റാഴസമൂലം ഇവ സമത്തൂക്കത്തിൽ ഇടിച്ചുപിഴിഞ്ഞെടുത്ത ചാറിൽ ഇരുപത്തഞ്ചുദിവസം ഭാവനചെയ്തതിന്നുശേഷം അതേ ചാറൊഴിച്ചരച്ചു പുടം ചെയ്യേണ്ടതാണ്. ഈവിധത്തിൽ അറുപത്തിനാലു പുടം സാധിക്കണം. പൊൻകയ്യോന്നിയിലയും അമൃതുവള്ളിയും സമത്തൂക്കത്തിൽ ഇടിച്ചു പിഴിഞ്ഞ രസത്തിൽ അരച്ച് ഇരുപത്തഞ്ചു പുടംകൂടി സാധിച്ചാൽ അത്യുത്തമമായ സിന്ദൂരമാകും.

തേൻ, നെയ്യ്, പശുവിൻപാൽ, വാഴപ്പഴം, ചിററരത്തകഷായം ഇവ യഥായോഗ്യം അനുപാനമായി സ്വീകരിച്ചു യുക്തമാത്രയിൽ സേവിപ്പിക്കണം. പാണ്ഡുരോഗങ്ങൾ, വിഷസംബന്ധമായ വീക്കങ്ങൾ, അന്ത്രവായു, ശരീരശൈഥില്യം ഇവയും എല്ലാവിധ നയനരോഗങ്ങളും ശമിക്കും. ശരീരത്തിനു സ്വർണ്ണപ്രകാശമുണ്ടാകും. കായശക്തി വർദ്ധിക്കും. പലിതം മാറും. ജരയും, നരയും ഒഴിയും. തലച്ചോറു തണുക്കും. കടുത്രയചൂർണ്ണത്തിൽ ചേർത്തു സേവിച്ചാൽ പെരുവയറും പക്ഷവാതവും മാറും. തൈവേളയില പിഴിഞ്ഞചാറിൽ ചേർത്തു സേവിച്ചാൽ ഗുല്മരോഗവും സന്നിയും എല്ലാവിധ കാസങ്ങളും ഒഴിയും.

## ലോഹസിന്ദൂരം

അയസ്സിന്ദൂരയോഗത്തിൽ വിധിച്ചതുപോലെ കാട്ടാവണക്കിൻപാലിലെ ഭാവനവരെയുള്ള ശുദ്ധികരം സാധിച്ച ഇരിമ്പുപൊടി പലം ഒന്ന്, ശുദ്ധഗന്ധകം പലം ഒന്ന്, ശുദ്ധിചെയ്ത ശംഖുപടികാരം ഒന്ന്, മുപ്പുകഴഞ്ച് ഒന്ന് ഇവ പൊൻകയ്യോന്നി

നീരിൽ നാലുയാമം അരച്ചു കല്ലോടുകൂടി ഉണക്കിയതിനുശേഷം നാരങ്ങാനീരിൽ നാലുയാമം അരച്ചു വില്ലചെയ്തുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു വിരട്ടുണക്കി മുപ്പതു് എരുവിൽ പുടമിടണം. അനന്തരം പൊൻകയ്യോന്നിയിലച്ചാററിൽമാത്രം മൂന്നു പുടംകൂടി സാധിച്ചാൽ സിന്ദൂരമാകും. യുക്താനുപാനങ്ങളിൽ സേവിപ്പിച്ചാൽ പാണ്ഡു, പിത്തമയക്കം, ഛർദ്ദി, വായുകോപം ഇവ ശമിക്കും. ഇഞ്ചി ഉണക്കിപ്പൊടിച്ച ചൂർണ്ണത്തിൽ സേവിച്ചാൽ പിത്തപ്രധാനമായ മേഹങ്ങളും പിത്തസംബന്ധമായ വായുക്കളും അരുചിയും അന്നദ്വേഷവും ശമിക്കും.

## ലോഹസിന്ദൂരം (മൂന്നാമത്)

മുൻപറഞ്ഞപ്രകാരം കാട്ടുവെണ്ണക്കിൽപാലിൽ ശുദ്ധിചെയ്തു ഇരുമ്പുപൊടി നാലുപലം കുഴിയമ്മിയിലിട്ടു തൊറയടപെട്ടു ഇടിച്ചു പിഴിഞ്ഞ ചാറിൽ തെളിവസംമുഴവൻ അരച്ചു വില്ലതട്ടി ഉണക്കി ഗജപുടത്തിൽ സംസ്കരിക്കേണ്ടതാണു്. പൊൻകയ്യോന്നിനീരിലും കരുനൊച്ചിച്ചാററിലും ഓരോ പുടംകൂടി സാധിക്കണം, സിന്ദൂരമാകും. ത്രികടുകം സമം ജീരകവുംചേർത്തു പൊടിച്ച ചൂർണ്ണത്തിൽ മുപ്പിരൽ പ്രമാണമെടുത്തു പണവിട സിന്ദൂരംചേർത്തു സ്ഥൂലമേഹിക്കു തേനിലും, ശുഷ്കമേഹിക്കു പശുവിൻനെയ്യിലും മർദ്ദിച്ചുകൊടുത്താൽ ഉദ്ദിഷ്ടഫലം സാധിക്കുന്നതിനുപുറമേ പാണ്ഡുരോഗത്തിനും നന്നാണു് ജാതിക്കായും, ജാതിപത്രിയും, ഗ്രാമ്പൂവുംകൊണ്ടുള്ള ചൂർണ്ണത്തിൽ ഒരു വരാഹനിടയും സിന്ദൂരം ഒരുപണവിടയും തേനിൽ മദ്ദിച്ചു സേവിച്ചാൽ മേഹം മാറും.

## ലോഹസിന്ദൂരം (നാലാമത്)

ശുദ്ധിചെയ്ത ഇരുമ്പുപൊടി ഒന്നരപ്പലവും, ശുദ്ധഗന്ധകം നാലരപ്പലവും കഴിയമ്മിയിലിട്ടു് ചുണ്ണാമ്പുവെള്ളമൊഴിച്ചു് ഏഴുദിവസം വെയിലിൽ ഭാവനചെയ്യണം. നീരുവററി ഉണക്കിയതിനുശേഷം ചെറിയ മൺകലത്തിലിട്ടു മേൽച്ചട്ടിമൂടി ശീലമൺചെയ്തു രണ്ടു യാമനേരം എരിപുടം നടത്തിയാൽ സിന്ദൂരമാകും. അതിനെ മീനാങ്ങാണിലേഹ്യത്തിൽ സേവിച്ചാൽ പാണ്ഡുവും, വിളർച്ചയും, കാമിലയും ശമിക്കും. പച്ചരിക്കാടിയിൽ സേവിച്ചാൽ ഗ്രഹണി മാറും. തേനിലോ, കടുകപ്പാലയരിയും ജീരകവുംകൊണ്ടുള്ള കഷായത്തിലോ സേവിച്ചാൽ ശൂലരോഗവും, പാലിൽ സേവിച്ചാൽ മേഹം, ചൊറി, ചിരങ്ങു്, പുഷ്ടകം ഇവയും ഭേദമാകും.

## ലോഹലിംഗസിന്ദൂരം

ഇരുമ്പുപൊടി(ശുദ്ധി)പലം അഞ്ചു്, ചായില്യം പലം രണ്ടു്, ശുദ്ധഗന്ധകം പലം ഒന്നു്, രസം പലം ഒന്നു്, പൊരിക്കാരം പലം

ഒന്ന് ഇവ കഴിയമ്മിയിലിട്ട് ചെറുനാരങ്ങനീരൊഴിച്ചു രണ്ടുയാമനേരം അരച്ചുണക്കി കറ്റാഴനീരിൽ രണ്ടുയാമം അരച്ചു വീണ്ടും ഉണക്കണം. അനന്തരം ഞൊറഞ്ഞൊലി ഇടിച്ചുപിഴിഞ്ഞനീരിൽ മൂന്നുയാമം അരച്ചുണക്കേണ്ടതാകുന്നു. മുരുക്കിൻപൂവിന്റെ ചാററിൽ നാലുയാമം അരച്ചുണക്കുക. ഒടുവിൽ പുളിമാതളംപഴത്തിന്റെ ചാററിൽ ഒരുയാമനേരം അരച്ചു വില്ലതട്ടി ഉണക്കണം. ഒരു പുതിയ കലത്തിൽ നാലുവിരൽകനം കറ്റാഴച്ചോറു നിരത്തണം. അതിന്റെ മുകളിൽ നാലുവിരൽക്കനം ഞൊറപ്പട്ടച്ചുണ്ണാമ്പും ഇടണം. എന്നിട്ടു വില്ലവച്ചു മീതെ നാലുവിരൽക്കിട ഞൊറപ്പട്ടച്ചുണ്ണാമ്പും അതിന്റെ മുകളിൽ നാലുവിരൽക്കനം കറ്റാഴച്ചോറും നിരത്തി ഏഴുശീലമൺചെയ്തുണക്കി അടുപ്പിൽവച്ചു ഒരുയാമം ദീപാഗ്നിയും ഒരുയാമം കമലാഗ്നിയും നാലുയാമം ഗാഢാഗ്നിയും പിന്നീട്ട് ഓരോയാമം കമലാഗ്നി, ദീപാഗ്നി ഇക്രമത്തിലും തീ എരിക്കേണ്ടതാകുന്നു. ആറിയതിനുശേഷം എടുത്തു കഴിയമ്മിയിലിട്ട്, കറ്റാഴനീരിലും, മുരുക്കിൻപൂച്ചാററിലും, ഞൊറഞ്ഞൊലി ഇടിച്ചുപിഴിഞ്ഞചാററിലും ഓരോയാമം അരച്ചു വില്ലപരത്തി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു വീണ്ടും ഉണക്കി മുഴംപുടത്തിൽ സംസ്കരിക്കണം.

പ്രസ്തുത സിന്ദൂരം പണവിടപ്രമാണം ത്രികടുചൂർണ്ണത്തിൽ ഇരുപത്തിദിവസം സേവിച്ചാൽ സർവകാസങ്ങളും ശ്വാസവും പാണ്ഡുവും ശമിക്കും.

## അയസ്കാന്തസിന്ദൂരം

അയസ്കാന്തം (ശുദ്ധി) പലം ഒന്ന്, ചായില്യം പലം രണ്ട്, ഗന്ധകം പലം രണ്ട്, വെൺകാരം പലം കാൽ, രസം പലം കാൽ, മുപ്പുകഴഞ്ച് രണ്ട് ഇവ കഴിയമ്മിയിലിട്ട് നാരങ്ങനീരൊഴിച്ചു നാലുയാമനേരമരച്ചു കല്ലോടുകൂടി വെയിലിൽവച്ച് ഉണക്കി പൊൻകയ്യോന്നിച്ചാറൊഴിച്ചു നാലുയാമനേരം അരച്ചു വില്ലപരത്തി വെയിലിലുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു മുപ്പതെരുവിൽ പുടമിടണം. സിന്ദൂരമാകും. യുക്താനുപാനങ്ങളിൽ സേവിച്ചാൽ പാണ്ഡുരോഗവും ഗ്രഹണിയും നിർമ്മൂലമാകും. സർവ്വപിത്തരോഗങ്ങളും വായുരോഗങ്ങളും ചൊറിയും ക്ഷീണാഗ്നിയും ഭേദപ്പെടും. വിളർച്ചമാറും. മാസശുദ്ധികാലത്തുണ്ടാകുന്ന വയറുവേദന, ഛർദ്ദി, വയറുപെരുക്കം, ഉഷ്ണവായു, ശ്ലേഷ്മകോപജ്വരം, വായിൽ വെള്ളമൂറുക ഇവയും ശമിക്കും. ധാതുപുഷ്ടിക്ക് അത്യന്തം വിശിഷ്ടമാണു പ്രസ്തുത സിന്ദൂരം.

## അയസ്കാന്തസിന്ദൂരം (വേറൊന്നു്)

അയസ്കാന്തം, രസം, ഗന്ധകം ഇവ സമം. കററാഴനീരിൽ ഒരുദിവസം മുഴവൻ അരച്ചു് വില്ലയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു കുക്കുടപുടമിടുക; സിന്ദൂരമാകും. ത്രികടുചൂർണ്ണംചേർത്തു തേനിൽ സേവിച്ചാൽ വായുകോപംമാറും. വെള്ളുള്ളിത്തൈലത്തിൽ സേവിച്ചാൽ സന്നിയും നൊച്ചിയിലച്ചാററിൽ വാതവും പെരുംകായത്തിൽ ക്ഷയവും ശമിക്കും.

## അയസ്കാന്തസിന്ദൂരം (ഇനിയൊന്നു്)

കാന്തം, ഇരിമ്പുപൊടി, ഗന്ധകം, ചായില്യം ഇവ ഓരോപലം. കററാഴപ്പാലിൽ ഒരുദിവസം മുഴവൻ അരയ്ക്കണം. വില്ലപരത്തി ഉണക്കിയതിനശേഷം പുതിയ മൺകലത്തിൽവച്ചു ശീലമൺചെയ്തു വാലുകാഗ്നിയായി നാലുയാമം തീയെരിക്കണം; സിന്ദൂരമാകും. ഈ സിന്ദൂരം ഇഞ്ചിച്ചാററിൽ സേവിച്ചാൽ വിളർച്ചയും മെലിച്ചിലും മാറും. അന്നപാനാദികളെന മേഹവും ബഹുമൂത്രവും തണ്ണീർദാഹവും വായ് ഉണങ്ങുന്നതും ക്ഷയവും അസ്ഥിജ്വരവും അസ്ഥിച്ചൂടും നീങ്ങും.

## മണ്ഡൂരസിന്ദൂരം

വളരെപ്പഴക്കമുള്ള നാലുപലം കിട്ടംകല്ലു് ഇടിച്ചുപൊടിച്ചു് അഞ്ചിടങ്ങഴി ആട്ടിൻമൂത്രംഒഴിച്ചു മൂന്നുദിവസം വച്ചിട്ടു് നാലാംദിവസം എടുത്തു കാച്ചിവററിക്കണം. അതിനശേഷം ഗോമൂത്രമൊഴിച്ചു വററിക്കണം. ഗോമൂത്രശുദ്ധി പത്തുപ്രാവശ്യം സാധിക്കണം. അനന്തരം ശുദ്ധജലത്തിൽ നല്ലതുപോലെ തേച്ചുകഴുകണം. പിന്നെ കഴിയമ്മിയിലിട്ടു് കററാഴനീരൊഴിച്ചു് ഒരുദിവസം മുഴവൻ അരച്ചു വില്ലയാക്കി വെയിലിൽ ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു ഗജപുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം പത്തുപുടം സാധിക്കേണ്ടതാകുന്നു. അനന്തരം നീർമുള്ളി, കയ്യോന്നി, ആലൻവിഴുതു്, വേലിപ്പരുത്തി, പുളിമാതളപ്പഴം ഇവയുടെ ഓരോന്നിൻെറയും ചാററിൽ പത്തുപുടംവീതം സാധിക്കേണ്ടതാകുന്നു.

പ്രസ്തുത സിന്ദൂരം പണവിടപ്രമാണം കയ്യോന്നിച്ചാററിൽ സേവിച്ചാൽ മഹോദരവും വിഷമജ്വരവും വയററിൽകട്ടിയും പാണ്ഡുവും ശൂലയും പെരുവയറും ഗുല്മവും മൂത്രകൃച്ഛ്റവും തണ്ണീർദാഹവും വാതവും അണ്ഡവാതവും ശമിക്കും.

## മണ്ഡൂരസിന്ദൂരം (വേറൊന്നു്)

മുൻയോഗത്തിൽ വിധിച്ചതുപോലെ ശുദ്ധിചെയ്തു മണ്ഡൂരം, ഗന്ധകം, രസം, ഗൗരീപാഷാണം, വെടിയുപ്പു്, കർപ്പൂരം, നവസാരം,

ചീനക്കാരം, താളകം ഇവ ഓരോപലം. ആറുയാമനേരം വെള്ളെരുക്കിൻപാലിൽ അരച്ചുണക്കിയതിനുശേഷം നാരങ്ങാനീരൊഴിച്ചു രണ്ടുയാമം അരച്ചു വില്ലപരത്തി വീണ്ടും ഉണക്കി ഇടിഞ്ഞിലിൽ വച്ചു ശീലമൺചെയ്തു കുക്കുടപുടത്തിൽ സംസ്കരിക്കുക. സിന്ദൂരമാകും. പാണ്ഡുരോഗം ശമിക്കും.

## മണ്ഡൂരസിന്ദൂരം (മറ്റൊന്നു്)

മുൻവിധിയനുസരിച്ചു ശുദ്ധിചെയ്ത മണ്ഡൂരം പത്തുഭാഗം. ഗന്ധകം, രസം, ചായില്യം, വെൺകാരം, മുപ്പു ഇവ ഓരോ ഭാഗം. എല്ലാംകൂടികഴിയമ്മിയിലിട്ടു നാരങ്ങാനീരു്, കയ്യോന്നിനീരു്, ആനച്ചുവടിച്ചാറു്, ചെമ്പരത്തിയിൽ ഇടിച്ചുപിഴിഞ്ഞചാറു് ഇവ ഓരോന്നിലും പത്തുപുടംവീതവും അരയാലിൻപട്ടച്ചാറിൽ അഞ്ചു പുടവും സാധിച്ചാൽ സിന്ദൂരമാകും. ഈ സിന്ദൂരം അനുപാനമറിഞ്ഞു പ്രയോഗിച്ചാൽ എല്ലാ രോഗങ്ങൾക്കും ശ്രേഷ്ഠമായ ഫലത്തെ പ്രദാനംചെയ്യുന്നതാകുന്നു.

## അയസ്കാന്തമണ്ഡൂരസിന്ദൂരം

ശുദ്ധമണ്ഡൂരം, ശുദ്ധകാന്തം, ശുദ്ധിചെയ്ത ഇരിമ്പുപൊടി ഇവ ഒരുപലംവീതം. കരുമ്പ ഇടിച്ചുപിഴിഞ്ഞ ചാറൊഴിച്ചു നാലുയാമം അരയ്ക്കണം. അനന്തരം കല്ലോടുകൂടി വെയിലിൽ ഉണക്കി കയ്യോന്നിച്ചാറൊഴിച്ചു് നാലുയാമം അരയ്ക്കണം. ഉണക്കിയതിനുശേഷം വെററിലച്ചാറൊഴിച്ചും നാലുയാമം അരച്ചു വില്ലപരത്തി വെയിലിലുണക്കി ഗജപുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം അഞ്ചു പുടം സാധിച്ചാൽ സിന്ദൂരമാകും. പാണ്ഡു, വിഷശോഫം, മഹോദരം, ഗുല്മം, ആന്ത്രവായു മുതലായ രോഗങ്ങൾക്കെല്ലാം അനുപാനമറിഞ്ഞു പ്രയോഗിച്ചാൽ അഭിലഷണീയമായ ഫലം സിദ്ധിക്കും.

## തിക്ഷ്ണസിന്ദൂര

ഗോമൂത്രവും വെള്ളാട്ടിൻമൂത്രവും സമം കലർന്നതിൽ, കനം കുറഞ്ഞ ഉരുക്കുളി പത്തുപ്രാവശ്യം കാച്ചിമുക്കണം. കാച്ചിമുക്കുംതോറും അടർന്നുവീഴും. അടർന്നുകിട്ടുന്നതിനെ എടുത്തു കുഴിയമ്മിയിലിട്ടു പൊൻകയ്യോന്നിനീരൊഴിച്ചു് ഒരുദിവസം മുഴുവൻ അരയ്ക്കണം. എന്നിട്ടു വില്ലപരത്തി വെയിലിൽ ഉണക്കണം. അനന്തരം പൊൻകയ്യോന്നിയില അരച്ചു വില്ലയ്ക്കു കവചംചെയ്തുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു ഗജപുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം ആകാശത്താമര (കുളപ്പായൽ)ഇലയുടെ ചാറിലും കററാഴച്ചാററിലും, ഓരോ പുടംകൂടി സാധിച്ചെടുത്താൽ സിന്ദൂരമാകും. ത്രിഫലചൂർണ്ണവും ശർക്കരയുംചേർത്തു കഴിച്ചതിൽ യുക്തമാത്ര

യിൽ സിന്ദൂരം സേവിച്ചാൽ സ്ഥൂലദേഹികം തേനിൽ സേവിച്ചാൽ ശുഷ്കദേഹികം ഇതു് ഉൽകൃഷ്ടമായ ഒരു സിന്ദൂരമാകുന്നു.

## ത്രിലോഹസിന്ദൂരം

ഇരുമ്പു്, കാന്തം, അഭ്രകം ഇവ 1 പലംവീതം, ഗന്ധകം പലം 3, രസം പലം 1½, പൂനീറു് കഴഞ്ചു് 3. ഇവ കല്വത്തിയിലിട്ടു് പൊൻകയ്യോന്നിനീരൊഴിച്ചു് നാലുയാമം അരച്ചുണക്കി, ചെറിയ ആനച്ചുവടി ചതച്ചുപിഴിഞ്ഞ നീരിൽ നാലുയാമം അരച്ചുണക്കി, കറ്റാഴനീരിൽ നാലുയാമം അരച്ചു് വില്ലപരത്തി വീണ്ടും ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു ആറുവറളിയിൽ പുടമിടണം. പുടം ആറിയതിന്നുശേഷം എടുത്തു കല്വത്തിയിലിട്ടു് അരപ്പലം ചായില്യം ചേർത്തു കറ്റാഴനീരൊഴിച്ചു നാലുയാമം അരച്ചു വില്ലപരത്തി ഉണക്കി ഇടിഞ്ഞിലിൽവച്ചു് ശീലമൺചെയ്തു മുപ്പതെരുവിൽ പുടമിടണം. സിന്ദൂരമാകും.

പ്രസ്തുത സിന്ദൂരം യുക്തമാത്രയിൽ അമൃതസഞ്ജീവിചൂർണ്ണത്തിൽ നെയ്യിൽ കുഴച്ചു സേവിച്ചാൽ മേഹവെടിപ്പുകളും പ്രമേഹവും പിത്തവും പാണ്ഡുവും മേഹവായുവും ഉൾച്ചൂടും ക്ഷയവും മാറും.

## അയോമലതീക്ഷ്ണസിന്ദൂരം

ഇരുമ്പുപൊടി, കിട്ടം, ഉരുക്കു് ഇവ യഥാവിധി ശുദ്ധിചെയ്തു് ഓരോപലം കല്വത്തിയിലിട്ടു് ആവൽപ്പട്ടച്ചാറൊഴിച്ചു് ഒരുയാമം അരച്ചു വില്ലപരത്തിയുണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു ഗജപുടത്തിൽ സംസ്കരിക്കണം. ഇപ്രകാരം അഞ്ചുപുടം സാധിച്ചതിന്നുശേഷം ചിറ്റാവണക്കിലയിൽ പൊതിഞ്ഞു് തുലചുററി നെയ്യിൽ കഴിച്ചുവയ്ക്കണം. ഇരുപതുദിവസം കഴിഞ്ഞെടുത്താൽ പ്രയോഗക്ഷമമായിരിക്കും. വിളർച്ച, കാമില, പെരുവയറു്, അതിസാരം, വിഷനീരിളക്കം, ഉമിഴ്നീരൂറുക, വായ്കയ്ക്കുക, ഛർദ്ദിക്കുക, ചുമയ്ക്കുക, വയറൂതുക എന്നീ രോഗങ്ങൾക്കെല്ലാം ഈ സിന്ദൂരം ഉൽകൃഷ്ടമായ ഫലം ചെയ്യും. അനുപാനമറിഞ്ഞു് യുക്തമാത്രയിൽ സേവിപ്പിക്കണം.

## പഞ്ചലോഹസിന്ദൂരം

തങ്കം, വെള്ളി, ചെമ്പു്, കാന്തം, ഇരുമ്പു് ഇവ ശുദ്ധിചെയ്തു നാകിപ്പൊടിച്ചു് ഓരോ ഭാഗം; ഗന്ധകം പത്തുഭാഗം; ചായില്യരസം അരഭാഗം; സരവീരം കാൽഭാഗം; ചുന്നാമ്പു ഒരു കഴഞ്ചു് ചെറുനാരങ്ങനീരിൽ നാലുയാമനേരം അരച്ചുണക്കി, കയ്യോന്നിച്ചാറിൽ വീണ്ടും നാലുയാമനേരം അരച്ചുണക്കി, കയ്യോന്നിച്ചാറിൽ വീണ്ടും നാലുയാമം അരച്ചു ശീലമൺചെയ്തു മുഴുപ്പുടം ചെയ്യണം.

അനന്തരം ആനച്ചുവടി ഇടിച്ചുപിഴിഞ്ഞ നീരിൽ ഒരു പുടംകൂടി സാധിച്ചാൽ സിന്ദൂരമാകും. ത്രികടുചൂൎണ്ണത്തിൽചേൎത്തു് തേനിൽ കുഴച്ചു പഥ്യനിഷ്ഠയോടുകൂടി ഒരു മണ്ഡലം സേവിച്ചാൽ സൎവ്വവിധ വാതകോപങ്ങളും പിത്തകോപങ്ങളും കഫകോപങ്ങളും അൎശസ്സും ബന്ധമായ ഉപദ്രവങ്ങളും ശമിക്കും.

## അഭ്രകസിന്ദൂരം

ഗോമൂത്രവും വെള്ളാട്ടിൻമൂത്രവും സമം കലൎന്നുവയ്ക്കണം. കൃഷ്ണാഭ്രകം ഉലയിൽ കാച്ചിപ്പഴുപ്പിച്ചു് മേല്പടി മൂത്രത്തിൽ മുക്കണം. ഇരുപത്തൊന്നുപ്രാവശ്യം മുക്കുമ്പോൾ അഭ്രകം ശുദ്ധമാകും. അതിനെ കല്ലുരലിലിട്ടു് ഇരുമ്പുലക്കകൊണ്ടു് ഇടിച്ചുപൊടിക്കണം. നല്ലതുപോലെ പൊടിഞ്ഞതിനുശേഷം നെല്ലിൽ കലൎന്നു് അവിക്കണം. നെല്ലു വെന്തതിനുശേഷം നെല്ലും അഭ്രകവുംകൂടി നഷ്ടപ്പെടാതെ കമ്പിളിയിലിട്ടു് കിഴികെട്ടി കാടിയിൽ താഴ്ത്തി മൎദ്ദിക്കണം. അഭ്രകം മുഴുവൻ കാടിയിൽ വീണതിനുശേഷം അതു സൂക്ഷിച്ചു വയ്ക്കണം. അടുത്തദിവസം എടുത്തു് തെളിവു് അരിച്ചുകളഞ്ഞു്, പാത്രത്തിന്റെ ചുവട്ടിൽ അടിഞ്ഞിരിക്കുന്ന അഭ്രകനവനീതമെടുത്തു വെയിലിൽ ഉണക്കി അതിൽനിന്നു പത്തുപലം തൂക്കിയെടുക്കണം. ഒരുപലം ഗന്ധകവുംകൂടി നാരങ്ങനീരൊഴിച്ചു നാലുയാമം അരച്ചു കനംകുറച്ചു വില്ലകളാക്കി വെയിലിൽ ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു മുപ്പതെരുവിൽ പുടമിടണം. ഇപ്രകാരം ചെറുനാരങ്ങാനീരു്, കൊഴുപ്പച്ചാറു്, ആനച്ചുവടിനീരു്, കയ്യോന്നിനീരു്, മുതക്കിൻപച്ചാറു്, പൊൻകയ്യോന്നിനീരു്, വലിയ ആനച്ചുവടിച്ചാറു് ഇവയിൽ ഓരോന്നിലും പത്തുപുടംവീതം സാധിക്കണം. അരുണവൎണ്ണമായ സിന്ദൂരമാകും. ഓരോ പുടത്തിനും ഓരോ പലം ഗന്ധകം ചേൎക്കേ എന്നുള്ളതു് ഓൎമ്മയിലിരിക്കണമെന്നു് അറിഞ്ഞവരാരെ പറഞ്ഞറിയിക്കണമെന്നില്ല.

പ്രസ്തുത സിന്ദൂരം ക്ഷയങ്ങൾക്കും സൎവ്വവിധ ശ്ലേഷ്മരോഗങ്ങൾക്കും ഉൽകൃഷ്ടമായ ഫലം നല്കും. അമൃതസഞ്ജീവിനിചൂൎണ്ണത്തിൽ സേവിച്ചാൽ പ്രമേഹസംബന്ധമായ രോഗങ്ങളെല്ലാം ശമിക്കും. അസ്ഥിസ്രാവം, ഉൾച്ചൂടു്, കരൾഎരിച്ചിൽ ഇവ മാറും. ശുക്ലവൃദ്ധിക്കും ശുക്ലബന്ധനത്തിനും ഉൽകൃഷ്ടമായ ഔഷധമാണിതു്. വാജീകരണൌഷധങ്ങളിൽ ഇതിനുള്ള സ്ഥാനം അത്യുഗ്രമാകുന്നു.

## പഞ്ചപാഷാണസിന്ദൂരം

ചായില്യം, മനയോല, കാന്തം, അരിതാരം, ഗന്ധകം, രസകൎപ്പൂരം, വെള്ളപ്പാഷാണം ഇവ പ്രത്യേകം പ്രത്യേകം ശുദ്ധി

ചെയ്തു് ആറുപലംവീതം കുഴിയമ്മിയിലിട്ടു് കുപ്പമേനി, വെററില, കരപ്പുത്തത്തി, വെള്ളഅറുകൻപുല്ലു്, തുളസി, വേലിപ്പരുത്തി ഇവ ഓരോന്നിൻെറയും ചാറിൽ നാലുയാമംവീതം അരയ്ക്കണം. ഓരോ അരപ്പും കഴിയുമ്പോൾ നിഴലുണക്കിയതിനുശേഷംവേണം അടുത്ത ചാറൊഴിച്ചരയ്ക്കേണ്ടതു്. ഒടുവിൽ കയ്യോന്നിച്ചാറൊഴിച്ചു് നാലുയാമം അരച്ചു വില്ലപരത്തി നിഴലുണക്കി വെററിലപൊതിഞ്ഞു നൂലുകൊണ്ടു കെട്ടണം. അനന്തരം പാതാളച്ചട്ടിയിൽ (ഊർദ്ധ്വപാതനയന്ത്രത്തിൽ) വച്ചു മേൽച്ചട്ടിമൂടി ശീലമൺചെയ്തുണക്കി അടുപ്പിൽവച്ചു നാലുയാമം തീയെരിക്കണം. ഓരേകണക്കിൽ ദീപാഗ്നി എരിയേണ്ടതാണു്. അടുപ്പും ചട്ടിയും ആറിയതിനുശേഷം സൂക്ഷിച്ചു ശീലമൺപൊളിച്ചു മേൽച്ചട്ടി മലർത്തിനോക്കിയാൽ സിന്ദൂരം പതംഗിച്ചിരിക്കുന്നതു കാണാം. നഷ്ടപ്പെടാതെ എടുത്തു സൂക്ഷിച്ചുകൊള്ളുക. തേൻ, ഇഞ്ചിച്ചാറു മുതലായ ഉചിതമായ അനുപാനങ്ങളിൽ പ്രയോഗിച്ചാൽ ജ്വരം, സന്നി, വെൺകുഷ്ഠം, പരിണാമശൂല, വാതരോഗങ്ങൾ, പ്രമേഹങ്ങൾ, ഗുല്മം, ഗ്രഹണി, മുടക്കുവാതം, പിടക, കണ്ഠമാല, വിരലുകൾ നശിച്ചുവിഴുന്ന കുഷ്ഠം, വണ്ടുകടി, തേമൽ, പാവുകം, തടിപ്പുകൾ, അണ്ഡവാതം, കഴിപ്പുണ്ണു്, അപസ്മാരങ്ങൾ, കപാലകുഷ്ഠം, കർണ്ണപ്പുററു്, യോനിപ്പുററു്, ലിംഗപ്പുററു്, ഭഗന്ദരം, മൂലമുള, മേഹവ്രണങ്ങൾ, ഗ്രന്ഥി, അരയാപ്പു്, കപാലശൂല എന്നീ രോഗങ്ങളെല്ലാം വളരെ വേഗത്തിൽ ശമിക്കുന്നതാണു്.

## സിന്ദൂരജയനീർ

വെടിയുപ്പു പലം 10, അട്ടുപ്പു പലം 5, വെളുത്തതുത്തം പലം 5, ചീനക്കാരം പലം 5, നവസാരം പലം 7, അന്നഭേദി പലം 2. ഗന്ധകം പലം 3, പഴംപുളി പലം 37 ഇവയെല്ലാം കൂടി ഇടിച്ചു യോജിപ്പിക്കണം. അനന്തരം വില്ലപരത്തി പുതിയ ചട്ടിയിൽവച്ചു് മേൽച്ചട്ടി മൂടി ശീലമൺചെയ്തു ഉലയിൽവച്ചു കനക്കെ ഊതണം. ചുണ്ണാമ്പാകും. അതിനെ പിഞ്ഞാണിയിൽവച്ചു് മറെറാരു പിഞ്ഞാണികൊണ്ടു മൂടി ശീലമൺചെയ്തു മണ്ണിൽ കുഴിച്ചുവയ്ക്കണം. ഒരുമണ്ഡലം കഴിഞ്ഞെടുത്താൽ ജയനീരായി രൂപാന്തരപ്പെട്ടിരിക്കും. അഭ്രകം, അയസ്കാന്തം, വംഗം മുതലായ ലോഹങ്ങളെല്ലാം യഥാവിധി ശുദ്ധിചെയ്തു മുമ്മൂന്നുദിവസം അരച്ചു് പത്തു കുക്കുടപുടമിട്ടാൽ അവ സിന്ദൂരമാകുന്നതാണു്.

## പഞ്ചബാണസിന്ദൂരം

രസം വരാഹനിട 20, ഗന്ധകം വരാഹനിട 20, ചെറുകണ്ണ നാകം വരാഹനിട 10, മനശ്ശില വരാഹനിട 5, ചായില്യം വരാ

ഷണിട 2ൽ ഇവ കഴിയന്ത്രിയിലിട്ട സിന്ദൂരജയന്തിമൊഴിച്ചു മൂന്നുദിവസം അരച്ചു വെയിലിൽ ഉണക്കിയതിനുശേഷം മുട്ടത്തോടിൽ നിറച്ചു മുട്ടത്തോടുകൊണ്ടുതന്നെ അടച്ചു് ഏഴു ശീലമൺചെയ്തു് ഉണക്കണം. അനന്തരം സികതായന്ത്രത്തിൽ വച്ചു് ദീപാഗ്നി, കമലാഗ്നി, ഗാഢാഗ്നി, കമലാഗ്നി, ദീപാഗ്നി ഈ ക്രമത്തിൽ ഈരണ്ടു നാഴികവീതം തീയെരിക്കണം. ആറിയതിനുശേഷം എടുത്താൽ സിന്ദൂരമായിരിക്കും. കണ്ഠപ്പുറവു്, ലിംഗപ്പുറവു്, യോനിപ്പുറവു് ഇവയും മേഹസംബന്ധമായ രോഗങ്ങളും എന്നുവേണ്ട പഞ്ചപാഷാണസിന്ദൂരത്താൽ തീരുന്ന വ്യാധികളെല്ലാം ശമിക്കുന്നതാണു്. യുക്താനുപാനങ്ങളിൽ പ്രയോഗിക്കണം. മേഹസംബന്ധമായ രോഗങ്ങൾക്കു് അമൃതസഞ്ജീവിചൂർണ്ണത്തിലാണു് സേവിപ്പിക്കേണ്ടതു്. ഈ സിന്ദൂരത്താൽ കായശക്തി വർദ്ധിക്കും.

## ലവണസിന്ദൂരം

കറിയുപ്പു് ശോധിക്ക സാധിച്ചതിനുശേഷം വെള്ളെരുക്കിന്റെ പാലിലും തിരുക്കള്ളിയുടെ പാലിലും ഇഞ്ചിച്ചാറിലും കയ്യുണ്ണിച്ചാറിലും മത്തിപ്പട്ടച്ചാറിലും കറ്റാഴനീരിലും നാരങ്ങാനീരിലും കയ്യോന്നിനീരിലും യഥാക്രമം രണ്ടുപുടംവീതം സാധിച്ചാൽ സിന്ദൂരമാകും. മേല്പടി സിന്ദൂരം 3 പണവിട തേനിൽ കൊടുത്താൽ ഗുല്മവും ഉദരസംബന്ധമായ ഇതരവ്യാധികളും ക്ഷയവും ശോഫവും വായുക്ഷോഭവും ഗ്രഹണിയും ശമിക്കും.

## ലിംഗസിന്ദൂരം

ശുദ്ധിചെയ്ത 1 പലം ചായില്യക്കട്ട ഇരുമ്പുകരണ്ടിയിലിട്ടു് 1 പലം ഗന്ധകം പൊടിച്ചു് അടിയിലും മീതെയും ഇടുക. ഗന്ധകം ഉരുകിവരുമ്പോൾ അല്പാല്പം കഴുതപ്പാൽ ഒഴിക്കണം. നാഴി കഴുതപ്പാൽ ഇപ്രകാരം ചൊരുക്കിക്കൊടുത്തതിനുശേഷം കഴുകി എടുത്തു് പൊടിച്ചു സൂക്ഷിച്ചുകൊള്ളുക. ഇഞ്ചിച്ചാറു്, ത്രികടുചൂർണ്ണം, കൊടുവേലിക്കഷായം ഇവയിൽ സേവിപ്പിച്ചാൽ വാതം എൺപതും സന്നിയും ശൂലയും ശമിക്കും.

## താളകസിന്ദൂരം

ഒരു ദീക്ഷനടത്തിയ കറിയുപ്പു്, കഴുതപ്പാലൊഴിച്ചു നാലുയാമം അരയ്ക്കണം. അരപ്പാത്തി ഉണക്കി ഉടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു വീണ്ടും ഉണക്കി പുടമിടണം. ഇപ്രകാരം മൂന്നു പുടമിട്ട ഉപ്പു് 1 പലവും കർപ്പൂരം 1 പലവും മുക്കൂറ്റിലരച്ചു ശുദ്ധിചെയ്ത 1 പലം താളകക്കട്ടയെ കവചിച്ചു് ഉണക്കിയതിനുശേഷം ഏഴു ശീലമൺചെയ്തു വീണ്ടും ഉണക്കണം. ഒരു വായകലമുള്ള

ചെറിയ കട്ടവൻകലത്തിൽ ഒരു വിരൽക്കനം മണൽ നിരത്തി കവചംവച്ചു മുകളിലും മണലിട്ട് അടുപ്പിൽവച്ച് ഒരു യാമനേരം കമലാഗ്നിയിൽ സംസ്കരിക്കണം. ആറിയതിനുശേഷം എടുത്തുനോക്കിയാൽ സിന്ദൂരമാകും. ഈ സിന്ദൂരം തേനിൽ സേവിച്ചാൽ ജ്വരവും സന്നിയും ക്ഷയവും എലിവിഷവും ശമിക്കും.

## നാഗസിന്ദൂരം

നാരങ്ങാനീര്, നല്ലെണ്ണ, ഗോമൂത്രം, മുതിരയിലച്ചാറ്, കാടി ഇവയിൽ ഓരോന്നിലും ഏഴുപ്രാവശ്യംവീതം കരുത്തീയം ഉരുക്കി ഒഴിച്ചാൽ ശുദ്ധമാകും. അപ്രകാരം ശുദ്ധിചെയ്ത ഈയം 4 പലം, ചായില്യരസം 1 പലം.

ഈയം ഇരുമ്പുചട്ടിയിലിട്ട് ഉരുക്കണം. ഉരുകിനില്ക്കുമ്പോൾ സൂതം കൊടുക്കണം. രണ്ടുംകൂടി യോജിച്ചതിനുശേഷം ആവാരയുടെ പഞ്ചാംഗചൂർണ്ണം കുറേശ്ശ ഇട്ടു വറുക്കണം. നാലുയാമനേരം വറുത്തതിനുശേഷം കുഴിയമ്മിയിലിട്ട് ഒരു യാമം പൊടിക്കണം. അതിനുശേഷം ചെറിയ കുന്നിപ്പൂവടിയുടെ ചാറൊഴിച്ച് അരച്ചുണക്കി, നാരങ്ങാനീരൊഴിച്ച് നാലുയാമമരച്ചുണക്കി, കറ്റാഴനീരിൽ നാലു യാമം അരച്ചുണക്കിയതിനുശേഷം പൊൻകുരുന്നിനീരിൽ നാലു യാമം അരച്ച് അടപരത്തി വീണ്ടുംഉണക്കി കക്കപ്പുടത്തിൽ സംസ്കരിക്കണം. തേൻ, നെയ്യ് മുതലായ അനുപാനങ്ങളിൽ സേവിച്ചാൽ രക്തസ്രാവം, മൂത്രകൃച്ഛ്രം, അശ്മരി, നീരൊഴിവ് ഇവ ശമിക്കും.

## നാഗസിന്ദൂരം (വേറൊന്ന്)

പൂർവോക്തശുദ്ധി സാധിച്ച കരുത്തീയം ഒരു സേർ തൂക്കി എടുക്കണം. അനന്തരം പഞ്ചസംസ്കാരം സാധിച്ച 16 പലം വെടിയുപ്പ് കഴിയമ്മിയിലിട്ട് ഓരോകഴഞ്ച് മുപ്പുചുന്നവും ഇരിമ്പുചുന്നവുംചേർത്തു പൊടിക്കണം.

കരുത്തീയം ഇരുമ്പുചട്ടിയിലിട്ട് ഉരുക്കണം. ഉരുകിനില്ക്കുമ്പോൾ മേല്പടി വെടിയുപ്പ് അല്പാല്പമായി ഇട്ടു വറുക്കുക. അശ്വഗന്ധിയുടെ വേരുകൊണ്ടുവേണം ഇളക്കി വറുക്കേണ്ടത്. നാലു യാമം വറുത്തതിനുശേഷം കുഴിയമ്മിയിലിടണം. നാഴി പൂനീരിൽ നാലിരട്ടി മനുഷ്യമൂത്രമൊഴിച്ച് കലക്കിവച്ചിരുന്ന അരിച്ചെടുത്ത തെളിനീരുകൊണ്ട് ഒരു യാമനേരം അരച്ചു കനംകുറച്ചു ചെറിയ ചെറിയ വില്ലകളാക്കി ഉണക്കണം. ഇടിഞ്ഞിലിൽ പനയോല നിരത്തി മീതെ വില്ലകൾഅടുക്കി മുകളിലും പനയോല നിരത്തിയതിനുശേഷം മേൽചട്ടി മൂടി ശീലമൺചെയ്തു അടുപ്പിൽവച്ചു നാലു യാമം കമലാഗ്നി എരിക്കണം. ആറിയതിനുശേഷം എടുത്തുനോ

ക്കിയാൽ സിന്ദൂരമായിരിക്കും. യുക്തമാത്രയിൽ ഉചിതാനുപാനത്തിൽ സേവിപ്പിച്ചാൽ പ്രമേഹം ഇരുപതും കുമാരിലേഹ്യത്തിൽ സേവിപ്പിച്ചാൽ ശൂല, ഗ്രഹണി, വാതം, പിത്തസംബന്ധമായ രോഗങ്ങളും, ശ്ലേഷ്മസംബന്ധമായ രോഗങ്ങളും ഇവ ശമിക്കും. ദേഹം ശക്തിയുക്തമാകും. പത്ഥ്യം ആചരിക്കണം. പശുവിൻപാലും, നെയ്യുംകൂട്ടി ഊണുകഴിക്കാം.

## നാഗസിന്ദൂരം (മറൊന്നു്)

ശുദ്ധിചെയ്ത കറുത്തീയം അരപ്പലം ഇരുമ്പുചട്ടിയിലിട്ടുരുക്കി അരപ്പലം രസം യോജിപ്പിക്കണം ഗന്ധകം, മനയോല, അരിതാരം ഇവ കാൽപലംവീതം അല്പാല്പമായി ഇട്ടു ഇരുമ്പുചട്ടുകം കൊണ്ടിളക്കി വറുക്കണം. അനന്തരം കററാഴച്ചോറും കക്കാച്ചുണ്ണാമ്പും വിരകിവച്ചിരുന്നതിൽനിന്നും ജനിച്ച ജലനീർ കുറേശ്ശെ ഒഴിച്ചു ഇരുമ്പുചട്ടുകംകൊണ്ടു രണ്ടുയാമം വറുക്കണം. സിന്ദൂരമാകും. ഈ സിന്ദൂരം നെയ്യിൽ സേവിച്ചാൽ ബഹുമൂത്രവും ചുക്കുകഷായത്തിൽ ഉപയോഗിച്ചാൽ ജ്വരവും കയ്യോന്നിച്ചാററിൽ കാമില, പാണ്ഡു ഇവയും ശമിക്കും.

## നാഗപ്രവാളസിന്ദൂരം

ശുദ്ധിചെയ്ത കറുത്തീയം, ശുദ്ധപവിഴം, ശുദ്ധീകരിച്ച കർപ്പൂരശിലാസത്തു ഇവ ഒരുപലംവീതം. സൂതം അരപ്പലം. ഇവ കഴിയമ്മിയിലിട്ടു ചെറുനാരങ്ങാനീരൊഴിച്ചു മൂന്നുദിവസം അരയ്ക്കണം അനന്തരം വില്ലയാക്കി ഉണക്കി മുഴപ്പുടത്തിൽ സംസ്കരിച്ചു നാലിലൊന്നു ഗന്ധകംചേർത്തു പൊൻകയ്യോന്നിച്ചാററിൽ അരച്ചു പുടമിടണം. ചുവക്കുന്നതുവരെ പുടമിടേണ്ടതാകുന്നു. അമൃതസഞ്ജീവിലേഹ്യത്തിൽ സേവിച്ചാൽ അതിസാരം, മൂലക്കടുപ്പു്, രക്താതിസാരം, മൂലച്ചൂടു്, എരിച്ചിൽ, ലിംഗപ്പുററു്, മേഹരോഗങ്ങളും ഇവ ശമിക്കും.

## നാകസിന്ദൂരം

നാകം ഉരുക്കി, നവസാരംപൊടിച്ചിട്ടു ഇലുപ്പെണ്ണയിൽ ചായ്ക്കണം. ഇപ്രകാരം പത്തുസംസ്കാരം നടത്തണം. അതിൽനിന്നു ഒരുപലം പുതിയ മൺചട്ടിയിലിട്ടു ഉലയിൽവച്ചുരുക്കണം. ഉരുകിനിൽക്കുമ്പോൾ ഒരുപലം മനയോല പൊടിച്ചതു കുറേശ്ശെയിട്ടു വെളുത്ത കൊഴിഞ്ഞിലയുടെ വേരുകൊണ്ടു ഇളക്കി വറുക്കണം. നീറിക്കിട്ടും. അതിനെ കഴിയമ്മിയിലിട്ടു ഒരുപലം രസവും ഒരുപലം സൗവീരവും ചേർത്തു മുലപ്പാലൊഴിച്ചു നാലുയാമം അരയ്ക്കണം. ഉണങ്ങിയതിനുശേഷം ഇരട്ടി ഗന്ധകംചേർത്തു പൊൻകയ്യോന്നിച്ചാ

റൊഴിച്ചരച്ചു് വില്ലയാക്കി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺ ചെയ്തു വീണ്ടും ഉണക്കി കുക്കുടപുടമിടണം. അപ്രകാരം ആറുപുടം ചെയ്താൽ ചെറുകുന്നാകം സിന്ദൂരമാകും. ഈ സിന്ദൂരം ഉചിതാനുപാനങ്ങളിൽ സേവിച്ചാൽ കാസം, ഗുല്മനോവു്, എരിഗുല്മം, ലിംഗപ്പുണ്ണു്, ശൂല, ഗ്രഹണി, മേഹം, വാതം, പ്ലീഹോദരം, കാമില, ജ്വരം, ശീതജ്വരം, മന്ദാഗ്നികാസം ഇവ ശമിക്കും.

## കാളമേഘനാരായണസിന്ദൂരം

അഷ്ടസംസ്കാരം സാധിച്ച 24 പലം രസവും 24 പലം ചീനക്കാരവും വെള്ളനിറത്തിൽ വറുത്തെടുത്ത 6 പലം തുരിശും 6 പലം വെൺകാരവും 6 പലം നവസാരവും, 6 പലം കല്ലുപ്പും, 3 പലം പൂനീറും കുഴിയമ്മിയിൽ പൊടിച്ചു് മൂന്നായി ഭാഗിക്കണം. ഒരു ഭാഗത്തിൽനിന്നും ദ്രാവകം ഇറക്കണം. ആ ദ്രാവകത്തിൽ മറെറാരുഭാഗം ചേത്തു് ഉണക്കിപ്പൊടിച്ചു് അതിൽനിന്നുംവീണ്ടും ദ്രാവകം ഇറക്കുക. ആ ദ്രാവകത്തിൽ മൂന്നാമത്തെഭാഗം ചൂർണ്ണമിട്ടിളക്കി ഉണക്കിപ്പൊടിച്ചു പിന്നെയും ദ്രാവകമിറക്കണം. ആ ദ്രാവകം കൽക്കുപ്പിയിൽ സൂക്ഷിക്കണം.

ചായില്യരസം കഴഞ്ചു് 30, ശുദ്ധിചെയ്ത ചായില്യം കഴഞ്ചു് 15, ശുദ്ധതാളകം കഴഞ്ചു് 10, ശുദ്ധഗന്ധകം കഴഞ്ചു് 12, ശുദ്ധമനയോല കഴഞ്ചു് 4, ഇവ കുഴിയമ്മിയിലിട്ടു് അരച്ചുയോജിപ്പിച്ചു മേല്പടി ദ്രാവകമൊഴിച്ചു് നാലുയാമനേരം അരയ്ക്കണം. നല്ലതുപോലെ ഉണങ്ങിയതിനുശേഷം പൊടിച്ചു് ഏഴു ശീലമൺചെയ്തുണക്കിയ കാചകുപ്പിയിലിട്ടു് വിധിപ്രകാരമുള്ള കാക്കകൊണ്ടടച്ചു സികതായന്ത്രത്തിൽവച്ചു ആവരവിറകുകൊണ്ടു് പത്തുയാമം തീയെരിക്കണം. (വായ്കലമുള്ള കടുവൻകലത്തിൽ നാലുവിരൽക്കിട മണലിട്ടു് കുപ്പിവച്ചു് കുപ്പിയുടെ കഴുത്തളവു മണലിട്ടു് മേൽച്ചട്ടിമൂടി ഏഴു ശീലമൺചെയ്തു സജ്ജീകരിച്ച യന്ത്രത്തെയാണു് സികതായന്ത്രമെന്നും കുപ്പിയെരിപ്പുയന്ത്രമെന്നും മററും പറയുന്നതു്. കഴുകിഉണക്കി പൊടിയും കല്ലും കളഞ്ഞു് എടുക്കുന്ന ആററുമണലാണു് യന്ത്രത്തിനു് ഉപയോഗിക്കേണ്ടതു്) നിശ്ചിതസമയം കഴികെ ആറ്റിപ്പാറിയതിനുശേഷം ശീലമൺ പൊളിച്ചു കാക്കെടുത്തു ശലാകകൊണ്ടിളക്കിനോക്കിയാൽ സിന്ദൂരനിറം ആയില്ലെങ്കിൽ വീണ്ടും രണ്ടുയാമംകൂടി സംസ്കരിക്കേണ്ടതാകുന്നു. ഈ സിന്ദൂരം തുളവല്ലു, കണ്ടകാരിച്ചുണ്ട, ആടലോടകത്തില ഇവ സമം അരിഞ്ഞു വണ്ടുകെട്ടിപ്പുഴുങ്ങി പിഴിഞ്ഞെടുത്ത നീരിൽ യോജിപ്പിച്ചു തേൻ മേൽപ്പൊടിചേർത്തു രണ്ടുനേരവും ഇരുപത്തൊന്നുദിവസം സേവിച്ചാൽ ശ്ലേഷ്മസംബന്ധമായ രോഗങ്ങൾ നിശ്ശേഷം മാറും.

എലിവിഷത്തിന് ഇത് ഉൽകൃഷ്ടമായ ഔഷധമാകുന്നു. മെലിഞ്ഞ ശരീരം പുഷ്ടിയാകുന്നതിനും കൊള്ളാം. സന്നിമൂർഛ, കഫമൂർഛ എന്നിവയ്ക്കും വളരെ വിശേഷമാണ്.

തിപ്പലി ഇളവറുപ്പിൽ വറുത്തുപൊടിച്ച ചൂർണ്ണത്തിൽ ചേർത്ത് തേനൊഴിച്ചുകുഴച്ച് രണ്ടുനേരവും ഒരു മണ്ഡലം സേവിച്ചാൽ കുഷ്ഠം പതിനെട്ടും സർവ്വശൂലകളും ദംശവിഷദോഷങ്ങളും കപാലശൂല, അരയാപ്പ്, കുന്നപ്പുറവ് യോനിപ്പുറവ്, ലിംഗപ്പുറവ്, പീനസം, നെഞ്ചുനോവ്, നെഞ്ചടപ്പ് ഇവയെല്ലാം ശമിക്കും.

വെള്ളുള്ളിത്തൈലത്തിൽ രണ്ടുനേരവും പത്തുദിവസം സേവിച്ചാൽ വാതമൂർഛ, പിത്തമൂർഛ, സന്നിമൂർഛ, രക്തവാതം ഇവ ശമിക്കും.

## ചായില്യമെഴുക്ക്

കാറാഴച്ചോറിൽ കടുക്കാത്തൊണ്ടും ചേർത്തു വിരകിവച്ചിരുന്നാൽ തെളിവ് ഊറിവരും. ഒരു പലം ചായില്യത്തിനു മേല്പടി തെളിവുനീര് ഒരു യാമനേരം ചൊതുക്കികൊടുക്കണം. ആറിയതിനുശേഷം ചായില്യക്കട്ടയുടെ മുകളിലുള്ള മാലിന്യങ്ങൾ നീക്കി വെടിപ്പാക്കി വയ്ക്കുക. അനന്തരം ചീനക്കാരം, വെൺകാരം, തുരിശ്, പുനീര് ഇവ അരപ്പലംവീതം കഴിയമ്മിയിലിട്ട് വെള്ളെരുക്കിന്റെ പാലൊഴിച്ച് മെഴുകുപോലെ അരയ്ക്കണം. എന്നിട്ട് അതിനെ നാലംശമാക്കണം. ഒരു വീതം മുമ്പു ചൊതുക്കികൊടുത്തുവച്ചിട്ടുള്ള ചായില്യക്കട്ടയ്ക്കു കവചംകൊടുക്കണം. ഉണങ്ങിയതിനുശേഷം മറ്റൊരു ഭാഗം കൊണ്ടു വീണ്ടും കവചിക്കണം. ഉണങ്ങിയതിനുശേഷം മൂന്നാമത്തെ വീതവും കവചിച്ചു ഉണക്കി, നാലാമത്തെ ഭാഗം ഒടുവിൽ കവചിച്ചുണക്കേണ്ടതാണ്. അതിനുശേഷം നല്ലതുപോലെ ചെളിയരച്ച് കട്ടിത്തുണി ഉപയോഗിച്ചു ബലമായി അഞ്ചു ശീലമൺചെയ്യണം. ശീലമൺ ഉണങ്ങിയതിൽപിന്നീട് കുക്കുടപുടത്തിൽ സംസ്കരിക്കുക. ആറിയതിനുശേഷം ശീലമണ്ണും കവചവും നീക്കി ചായില്യക്കട്ട കരണ്ടിയിലിട്ട് കൊടിക്കള്ളി (കമ്പിപ്പാല)യുടെ പാല് ഒരു യാമം ചൊതുക്കികൊടുക്കണം; പഴത്തിലെന്നപോലെ ചായില്യത്തിൽ സൂചിയിറങ്ങും. നിശ്ചിതസമയം കഴിഞ്ഞാലും ഈ പാകം കണ്ടുവേണം ചൊതുക്കികൊടുപ്പു നിറുത്തേണ്ടത്. അതിനുശേഷം കഴിയമ്മിയിലിട്ടു അരച്ചു യോജിപ്പിച്ചു സൂക്ഷിച്ചുകൊള്ളുക

യുക്താനുപാനങ്ങളിൽ പണവിടപ്രമാണം സേവിപ്പിച്ചാൽ ഗ്രന്ഥിയും കഫവും കാസവും ജ്വരവും സന്നിയും മേഹനീരിളക്കവും അരാപ്പുണ്ണുകളും കഴപ്പുണ്ണുകളും അതിസാരവും വിഷാതിസാരവും വാതരോഗങ്ങളും ശമിക്കും. വാതപ്രധാനമായ സർവ്വരോഗങ്ങളെയും

അന്നപാനവിശേഷങ്ങൾക്ക് ഈ മെഴുകുകൊണ്ടു ജയിക്കാൻ സാധിക്കുന്നതാണു്.

## സൌവീരമെഴുകു്

ചീനപ്പാവു്, കൊടുവേലിക്കിഴങ്ങു്, ശിവനാർവേമ്പുസമൂലം, ചേർത്ത ഇവ സൌവീരത്തിലെടുത്തു ചെറുതുചെറുതായി കഷണിച്ചു നെരിച്ചിട്ടു് കുഴിത്തൈലമിറക്കണം. വിധിപ്രകാരം ശുദ്ധിചെയ്ത സൌവീരം, പാഷാണം, രസകർപ്പൂരം ഇവ 3 വരാഹനിടവീതവും രസം, അരിതാരം, തുരിശുഭസ്മം, ഇന്തുപ്പു് ഇവ 1 വരാഹനിടവീതവും കുഴിയമ്മിയിലിട്ടു് നല്ലതുപോലെ പൊടിച്ചു കണ്ണിയിലിട്ടു് മേൽപടി കുഴിത്തൈലം കാലിടങ്ങഴി ഒഴിച്ചു തുടർന്ന് ഇളക്കിക്കൊണ്ടിരിക്കണം. തൈലം വററിയതിന്നുശേഷം ഉരിയത്തേൻ ഒഴിച്ചു വീണ്ടും ഇളക്കി മെഴുകുപാകത്തിലാക്കി കുഴിയമ്മിയിലിടുക. ജാതിക്ക, കാർകോലരി, ത്രികടുക്, കൊട്ടം, അരത്ത, ദേവദാരുകിഴങ്ങു്, അക്രാവു്, പന്നിനായകം, തിപ്പലിവേരു്, ഓമം, തിപ്പലി, കൊടുവേലിവേരിൻതൊലി ഇവ ഉണക്കിപ്പൊടിച്ചു് ഓരോവരാഹനിടവീതം ചേർത്തു രണ്ടുയാമനേരം തേനൊഴിച്ചരച്ചു മെഴുകുപാകത്തിലെടുത്തു കൊമ്പുഡപ്പിയിലടച്ചു സൂക്ഷിച്ചുകൊള്ളണം.

ഈ മെഴുക് പുത്തരിച്ചുണ്ടയുടെ അളവിൽ പനംകരുപ്പട്ടിയിൽ പൊതിഞ്ഞു് വെള്ളുന്നേരം സേവിക്കണം. നെഞ്ചടപ്പു്, നെഞ്ചിൽകുത്തു്, വിലാന്തി, കാക്കവലിവ് തുടങ്ങിയുള്ള വലിവുകളും വയറുവേദന, മുഖവാതം, രക്തസ്രാവം, ഗർഭാശയവായുവിൻെറ കോപങ്ങളും, മന്ദാഘാസം, സന്നിവികാരം, ഗജചർമ്മം, പഴകിയ ചൊറിചിരങ്ങുകളും, പടർതാമര, കുഷ്ഠം, മേഹവ്രണങ്ങളും, ഗ്രന്ഥി, അരയാപ്പു്. ലിംഗപ്പുററു്, യോനിപ്പുററു്, ദുർമ്മാംസംവളരുക ഇവ ശമിക്കും. പുളിയും പുകയും പുകയിലയും മൈഥുനവും വർജ്ജിക്കണം. ഈ ഔഷധം അല്പമായ അളവിൽ "പല്ലുകെട്ടുക" എന്ന ദോഷത്തെ ചെയ്യ്തേക്കാനിടയുണ്ടു്. സേവയും മറുപഥ്യവും കഴിഞ്ഞു മേല്പടി ദോഷം തനിയെ പരിഹരിക്കപ്പെട്ടില്ലെങ്കിൽ കരിവേലംപട്ടക്കഷായം മുതലായവകൊണ്ടുള്ള പ്രതിവിധി നടത്തിക്കൊള്ളണം.

## രസമെഴുകു്

നെല്ലിക്കാഗന്ധകം പശുവിൻവെണ്ണചേർത്തുരുക്കി മൂന്നുപ്രാവശ്യം മണിത്തക്കാളിച്ചാററിലും രണ്ടുതവണ വേലിപ്പരുത്തിച്ചാററിലും ചാട്ടുക. അതിൽനിന്നും 1 പലവും നാലുചക്കര നാന്നാഴിയുരുക്കിയതും ഉരിയ ആവണക്കെണ്ണയിലിട്ടു കാച്ചണം. ഒരുതുള്ളി എണ്ണ പിഞ്ഞാണിയുടെ പുറത്തു് ഒഴിച്ചുനോക്കിയാൽ ഗന്ധ

കത്തിന്റെ നിറമില്ലാതിരുന്നാൽ ആ പാകത്തിലിറക്കിക്കൊള്ളണം. ഒരുവരാഹനിട രസം കഴിയമ്മിയിലിട്ട് ഇത എണ്ണചേർത്ത് മർദ്ദിച്ചു മെഴുകപാകത്തിലെടുത്ത് സൂക്ഷിച്ചുകൊള്ളുക. യുക്തമാത്രയിൽ പഞ്ചസാരയിൽ കൂടെ സേവിപ്പിച്ചാൽ മേഹസംബന്ധമായ സർവ്വവ്യാധികളും ഗ്രന്ഥിയും ചൊറിക്കരപ്പും ശമിക്കും

## സൂതമെഴുക്

1½ പലം ഗന്ധകവും 2 പലം പച്ചവൽവെണ്ണയും മെഴുകുപോലരച്ച് തുണിയിൽതേച്ചു വത്തിയുണ്ടാക്കി തീകൊളുത്തി ചുടർ തൈലമിറക്കണം. 4 വരാഹനിട രസം കഴിയമ്മിയിലിട്ടു മേല്പടി തൈലംകൊണ്ടരയ്ക്കണം. മെഴുകപാകത്തിലെടുത്തു സൂക്ഷിക്കണം. യുക്തമാത്രയിൽ മൂന്നുദിവസം ആറുനേരം പനംകൽക്കട്ടിയിൽ സേവിപ്പിച്ചാൽ വാതശൂല ശമിക്കും. ശംഖുപുഷ്പത്തിന്റെ ചാററിൽ സേവിപ്പിച്ചാൽ ഗ്രന്ഥിയും അരയാപ്പും ഭഗന്ദരവും ശമിക്കും. ചെറിയതൂനച്ചുവടിയുടെ ചാറിൽ സേവിപ്പിച്ചാൽ ചൊറിചിരങ്ങുകൾ നീങ്ങും.

## ജാതിലിംഗരസകർപ്പൂരമെഴുക്

ശുദ്ധിചെയ്ത ചായില്യം ഒരു വരാഹൻ, രസകർപ്പൂരം ഒരു വരാഹൻ രണ്ടുംകൂടി കഴിയമ്മിയിലിട്ടു ചെറുനാരങ്ങാനീരൊഴിച്ച് ഒരു യാമം അരയ്ക്കണം. അനന്തരം തേനൊഴിച്ച് ഒരുയാമം അരയ്ക്കുക. പിന്നീട്ടു കരണ്ടിയിലിട്ടു ദീപാഗ്നി എരിച്ചുകൊണ്ടു ചെറുനാരങ്ങാനീര് അല്പാല്പം ചൊരുക്കുകൊടുത്തുകൊണ്ടിരുന്നാൽ ഉരുകി മെഴുകാകും. യുക്തമാത്രയിൽ പനംകൽക്കട്ടിയിൽ സേവിച്ചാൽ വയറിൽ വേദനയും ഗർഭാശയദോഷങ്ങളും, ത്രികടുചൂർണ്ണത്തിൽ സേവിപ്പിച്ചാൽ വായുകോപവും ശമിക്കും.

## ചായില്യക്കട്ട്

അഞ്ചു കോഴിമുട്ടയുടെ വെള്ളക്കരുവിൽ സൗവീരം, പച്ചകർപ്പൂരം, വെടിയുപ്പുചുന്നം ഇവ ഓരോ വരാഹനിട പൊടിച്ചിട്ട് കുപ്പിയിലടച്ചു സൂക്ഷിച്ചുകൊള്ളണം. ആറുദിവസം കഴിഞ്ഞെടുത്ത് ഒരുപലം ചായില്യക്കട്ട അതിൽ മുക്കിയെടുത്തു വെയിലിൽ ഉണക്കണം. ഇപ്രകാരം പത്തുപ്രാവശ്യം ഭാവനചെയ്യണം. പതിനൊന്നാംപ്രാവശ്യം മേല്പടി ജയനീരിൽ മുക്കി പതിനഞ്ച് ഉമ്മത്തില കൊണ്ടു പൊതിഞ്ഞു മണൽമറവിൽ മുപ്പത്തിരണ്ടു പുടമിടണം. ഒന്നാമത്തെ പുടത്തിനു ഒരു വറളിയും രണ്ടാമത്തെപ്പുടത്തിനു രണ്ടു വറളിയുമെന്ന ക്രമത്തിനു പുടംതോറും ഓരോവറളി വർദ്ധിപ്പിച്ചു മുപ്പത്തിരണ്ടാമത്തെ പുടത്തിൽ മുപ്പത്തിരണ്ടു വറളി സ്വീകരിക്കേണ്ടതു.

കന്നു. ചായില്യം ഉരുകിക്കെട്ടും. അതിനെ യുക്താനുപാനങ്ങളിൽ സേവിപ്പിച്ചാൽ കാക്കവലിവു മുതലായിട്ടുള്ള സർവ്വവലിവുകളും സന്നിദോഷവും ഗ്രഹപീഡകളും വായുക്ഷോഭവും നെഞ്ചുകുത്തും ശമിക്കുന്നതാണു്.

## ചായില്യക്കെട്ടു് (മറ്റൊന്നു്)

ഒരുപലം ചായില്യക്കട്ടയ്ക്കു് ഒരുയാമനേരം മുലപ്പാൽ ചൊരുക്കുകൊടുക്കണം. അതിനുശേഷം ചെറുനാരങ്ങനീരു് ഒരുയാമനേരം ചൊരുക്കുകൊടുക്കണം. പിന്നീടു് വെള്ളവീഴലിക്കോവലിന്റെ ചാറു് ഒരു യാമവും ഒടുവിൽ തേൻ ഒരു യാമവും ചൊരുക്കുകൊടുക്കണം.

അരപ്പലം സാമ്പ്രാണിയും അരപ്പലം കർപ്പൂരവും പത്തു ഭാഗമായി വിഭജിച്ചു് ഓരോന്നിതം തുണിയിൽതടവി ചായില്യക്കട്ടയിൽ ചുററി തീകൊളുത്തണം. ആറിയതിനുശേഷം മുകളിലുള്ള കരി ചുരണ്ടിക്കളഞ്ഞു മറെറാരു തുണിചുററി സംസ്കരിക്കണം. പത്തു സംസ്കാരവും കഴിഞ്ഞു് എടുത്തു സൂക്ഷിച്ചുകൊൾക. തേനിൽ കൊടുത്താൽ വായുകോപം ശമിക്കും. ത്രികടുചൂർണ്ണത്തിൽ സേവിപ്പിച്ചാൽ സന്നിയും, ഇഞ്ചിച്ചാററിൽ നെഞ്ചടപ്പു്, മൂർഛ, അതിസാരം, വയറുപെരുക്കം, ഇവയും കൊട്ടവേലിക്കഷായത്തിൽ കൊടുത്താൽ വിഷസംബന്ധമായ രോഗങ്ങൾ, വയററുവേദന, ഗുല്മം, പാണ്ഡു, ശൂല, പിത്തരോഗങ്ങൾ ഇവയും ശമിക്കും.

## ചായില്യക്കെട്ടു് (ഇനിയൊന്നു്)

ഒരുപലം ചായില്യക്കട്ടയ്ക്കു് ചെറുനാരങ്ങനീരു്, മുലപ്പാൽ, തൈവെള്ളച്ചാർ, വെട്ടിപ്പൂജയനീർ ഇവ യഥാക്രമം ഓരോയാമം ചൊരുക്കുകൊടുക്കണം. അനന്തരം ഒരു വരാഹനിട തങ്കരേക്കു് ചുററണം. എന്നിട്ടു് നവസാരം, ചീനക്കാരം, വെൺകാരം, വെടിയുപ്പു് ഇവ ഓരോപലംവീതം വെള്ളക്കരുവൊഴിച്ചരച്ചു മേല്പടി ചായില്യത്തിനു കവചംചെയ്തു മൂശയിലിട്ടു് ഓടുകൊണ്ടു മൂടി ശീലമൺചെയ്തു രണ്ടുകുട്ട ഉമിയിൽ പുടമിടണം. ഉരുകിക്കെട്ടും. സർവ്വരോഗങ്ങൾക്കും വിശേഷിച്ചും വാതരോഗങ്ങൾക്കെല്ലാം യുക്താനുപാനങ്ങളിൽ സേവിപ്പിച്ചാൽ വിശിഷ്ടഫലം സിദ്ധിക്കും.

## ലിംഗക്കെട്ടു്

നാഗമുരുക്കി സമം രസത്തെ ലജിപ്പിച്ചു രണ്ടുംകൂടിയ തൂക്കത്തിൽ പൊരികാരവും പൊരികാരത്തിനു സമം ഗന്ധകവുംകൂടി കുഴിയമ്മിയിലിട്ടു മുലപ്പാലൊഴിച്ചരച്ചു വിധിപ്രകാരം ശുദ്ധിചെയ്തു ചായില്യക്കട്ടയെ കവചിച്ചു വെയിലിൽ ഉണക്കണം. ചുണ്ണാമ്പും

ഉപ്പുംകൂടി ചെറുനാരങ്ങാനീരിലരച്ചു തുണിയിൽ തടവി മേല്പടി ചായില്യക്കട്ടയിൽ ഏഴുചുററു വസ്ത്രക്കഷ്ണം ബലമായിപ്പൊതിഞ്ഞു കുക്കുടപുടമിടണം. യുക്താനുപാനത്തിൽ, വാതസംബന്ധമായ രോഗങ്ങൾക്കെല്ലാം സേവിപ്പിച്ചാൽ വിശിഷ്ടമായ ഫലം കിട്ടും.

## സൌവീരക്കെട്ട്

മുൻവിധിയനുസരിച്ചു കൈപാകം തെററാതെ ചെയ്താൽ സൌവീരത്തെ ബന്ധിക്കാവുന്നതാണ്.

## ഗന്ധകക്കെട്ട്

പന്ത്രണ്ടു വരാഹനിട ഗന്ധകം ഉരുക്കി സൌവീരം, രസകർപ്പൂരം, ചായില്യം ഇവ പന്ത്രണ്ടുവരാഹനിടവീതം പൊടിച്ചുചേർത്തു് ഇളക്കി യോജിപ്പിച്ചു് ഈറക്കുഴലിൽ ഒഴിക്കണം. ആറിയതിനുശേഷം പൊടിച്ചു സൂക്ഷിക്കുക. ജ്വരം, സന്നി ഇവയ്ക്കു യുക്താനുപാനത്തിൽ പ്രയോഗിച്ചാൽ ഫലം തൃപ്തികരമായിരിക്കും.

## രസകർപ്പൂരക്കെട്ട്

ഒരുപലം രസകർപ്പൂരക്കട്ട പത്തുദിവസം മുലപ്പാലിൽ ഭാവനചെയ്യണം. അനന്തരം കഴുകി ഉണക്കിയെടുത്തു വെള്ളുള്ളിത്തൈലം മൂന്നുയാമം ചൊതുക്കിക്കൊടുക്കണം. പിന്നീട് മൂശയിലിട്ടു ഒരു പലം വെടിയുപ്പുപൊടിച്ചു് അടിയിലും മുകളിലുമിട്ടു് അഞ്ചു കോഴിമുട്ട ഉടച്ചൊഴിച്ചു് അടച്ചു് അടുപ്പിൽവച്ചു ചെറുതീയിൽ സംസ്കൃതിക്കണം. വെടിയുപ്പു തിളച്ചു് അടങ്ങിയതിനുശേഷം എടുത്തു പൊടിച്ചു സൂക്ഷിച്ചുകൊള്ളുക. യുക്താനുപാനങ്ങളിൽ സേവിപ്പിച്ചാൽ ജ്വരവും, സന്നിയും, നാവുവരൾച്ചയും, മലബന്ധവുംശമിക്കും.

ചായില്യക്കെട്ടുംചേർത്തു സേവിപ്പിച്ചാൽ വാതരോഗങ്ങൾക്കു് ഉൽകൃഷ്ടമായ ഫലം ചെയ്യും.

## രസകർപ്പൂരക്കെട്ട് (മറെറാന്നു്)

നാലുവരാഹൻ രസകർപ്പൂരത്തിനു് മുലപ്പാലും തേങ്ങ് ഇടിച്ചു പിഴിഞ്ഞു് അരിച്ചെടുത്ത ചാറും മൂന്നുമൂന്നുകവീതം ഈരണ്ടുയാമനേരം ചൊതുക്കിക്കൊടുക്കണം. കെട്ടു സാധിക്കും. ഈ രസകർപ്പൂരക്കെട്ടും മുകളിൽ പറഞ്ഞതുപോലുള്ള ഫലം ചെയ്യുന്നതാണ്.

## താളകക്കെട്ട്

വെടിയുപ്പു്, ചീനക്കാരം ഇവ ഇരുപത്തുവരാഹൻ ഇടവീതം. യവക്ഷാരം, വെൺകാരം ഇവ പത്തുവരാഹൻ ഇടവീതം. എല്ലാംകൂടി പൊടിച്ചു് ഇരുമ്പുകരണ്ടിയിലിട്ടു് ചെറുതീയിലുരുക്കണം, ഉരു

കിപ്പൊലിവങ്ങളോടും ശുദ്ധിചെയ്ത അഞ്ചുവരാഹനിട താളകക്കട്ട അതിലിട്ടു പുരട്ടി എടുക്കണം. അനന്തരം കരണ്ടിയിൽ ശേഷിച്ചതു കഴിയമ്മിയിലിട്ടരച്ച് മെല്ലടി കട്ടയെ കവചിക്കണം. അനന്തരം ചുണ്ണാമ്പും പൂനീറും അരച്ച് തുണിയിൽ തടവി ഏഴുചുറ്റിൽ മേൽകവചം സാധിച്ച് ഉണക്കി കാടപ്പുടത്തിൽ സംസ്കരിക്കുക. യുക്താനുപാനത്തിൽ പ്രയോഗിച്ചാൽ കാസം, ശ്വാസം, എലിവിഷം, കളിർജ്വരം മുതലായവ ശമിക്കും.

ഗ്രാമ്പൂവും ചിററരത്തയും സമതൂക്കത്തിലെടുത്ത് ഇളവറുപ്പു സാധിച്ചുപൊടിച്ചു താളകക്കട്ടരച്ചു തേനിൽ മദ്ദിച്ചു സേവിപ്പിച്ചാൽ പുരാണജ്വരം ശമിക്കും. പഥ്യമില്ല.

വെള്ളപ്പാഷാണത്തെയും ഗൌരീപാഷാണത്തെയും ഇതേപ്രകാരം ബന്ധിക്കാവുന്നതാണ്.

## താളകക്കട്ട് (വേറൊന്ന്)

താളകം പത്തുതവണ ചുണ്ണാമ്പുശുദ്ധി സാധിക്കണം, മനുഷ്യമൂത്രമാണ് ചുണ്ണാമ്പിൽ ഒഴിക്കേണ്ടത്.

ഒരിടങ്ങഴി പൂനീറ് നാലിടങ്ങഴി മനുഷ്യമൂത്രത്തിൽ കലക്കി മൂന്നുദിവസം വച്ചിരുന്ന തെളിവ് അരിച്ചെടുക്കുക. ആ തെളിയിൽ വെൺകാരം, നവസാരം, കർപ്പൂരം ഇവ ഓരോ പലവും മുപ്പുചുന്നാം ഒരുകഴഞ്ചും പൊടിച്ചു കലക്കണം. മുമ്പു ശുദ്ധിചെയ്തുവച്ചിട്ടുള്ള ഒരുപലം താളകത്തിന് ഈ തെളിനീര് നാലുയാമം ഭാവനക കൊടുത്താൽ അതിന്റെ മിനുക്കമററു ബന്ധിക്കപ്പെടും. ശ്ലേഷ്മസംബന്ധമായ സർവ്വരോഗങ്ങൾക്കും ജ്വരത്തിനും സന്നിക്കും വളരെ വിശേഷമാണ്.

## നവസാരക്കട്ട്

കളങ്ങളിൽ ഉണ്ടാകുന്ന നുര മുററിയ നത്തയ്ക്കകൊണ്ടുവന്ന് പൊരികാരം പൊടിച്ച് ഓരോന്നിന്റെയും വായ്ക്കുള്ളിൽ നിറച്ചു പിഞ്ഞാണിയിലിട്ട് അടച്ചുവയ്ക്കുക! ജലനീരിറങ്ങും. പഞ്ചസംസ്കാരം സാധിച്ച വെടിയുപ്പ് ഇരുമ്പുപാത്രത്തിലിട്ട് അടുപ്പിൽവച്ച് മെല്ലടി ജലനീര് അല്പാല്പമൊഴിച്ച് ഇളക്കിക്കൊണ്ടിരുന്നാൽ വെടിയുപ്പുമുഴുവൻ കഴമ്പുപാകത്തിൽ വരും. ആ സമയത്തിറക്കിവച്ച് ആറിയതിനുശേഷം ഒരുപലം നവസാരക്കട്ടയ്ക്ക് കവചം കൊടുത്തു കരിക്കട്ടിലിട്ട് നീരുവററിക്കണം. അനന്തരം വെടിയുപ്പുചുന്നാം, ഇന്തുപ്പ്, വളയലുപ്പ്, കല്ലുപ്പ്, വെൺകാരം, തുരിശുതുത്ഥം, കക്കാച്ചുണ്ണാമ്പ്, അണ്ഡച്ചുന്നാം ഇവ കാൽപലംവീതം മുട്ടക്കരുവിലരച്ച് മേല്കവചം സാധിച്ച് വെയിലിലുണക്കണം. വായുകലമുള്ള ഒരു കട്ട

വൻചട്ടിയിൽ അരയിടങ്ങഴി കൽച്ചുണ്ണാമ്പിട്ടുനിരത്തി അമൎത്തുക. മീതെ പനയോലകൊണ്ട് ഒരു ചുരുൾ ഉണ്ടാക്കിവയ്ക്കുക. ആ പനയോലച്ചുരുളിന്റെ കാൽഭാഗം കുരുത്തമണൽ ഇടണം. മണലിന്റെ മുകളിൽ കവചിതവസ്തു വയ്ക്കണം. മീതെയും കാൽഭാഗം (പനയോലച്ചുരുളിന്റെ മുലാംപറപ്പുവരെ) കരിമണൽ നിരത്തി അടുപ്പിൽവച്ചു തീയെരിക്കണം. രണ്ടുവിരൽക്കനമുള്ള ഒററവിറകുകൊണ്ട് ഒരുയാമം തീയെരിക്കണം അനന്തരം അതേവലിപ്പത്തിലുള്ള രണ്ടുവിറകുകൊണ്ട് ഒരുയാമവും മൂന്നുവിറകുകൊണ്ട് ഒരുയാമവും നാലുവിറകുകൊണ്ട് ഒരുയാമവും തീയെരിക്കേണ്ടതാകുന്നു. അടുപ്പും ചട്ടിയും ശീതീഭൂതമായതിനുശേഷം എടുത്തുനോക്കിയാൽ നവസാരം കെട്ടിയിരിക്കും പണവിടപ്രമാണം സേവിച്ചാൽ ഗുല്മക്കട്ടികളും ജഠരക്കട്ടികളും വയററിലുണ്ടാകുന്ന സൎവവിധകട്ടികളും നശിക്കുന്നതാണ്.

ഈ നവസാരക്കട്ടുകൊണ്ട് ജയന്തിയുണ്ടാക്കിയാൽ പുകച്ചുരക്കുകൾ കെട്ടുന്നതിനും മെഴുകുകൾ സാധിക്കുന്നതിനും മററും വളരെ പ്രയോജനപ്പെടും.

## പാഷാണക്കട്ട്

ഒരിടങ്ങഴി പൂനീരിൽ നാലിടങ്ങഴി മൂത്രം പകൎന്നു കലക്കി മൂന്നുദിവസം വച്ചിരുന്ന് തെളിവരിച്ച് ഡോലായന്ത്രത്തിലൊഴിച്ച് ഒരുപലം പാഷാണം കെട്ടിത്തൂക്കി സംസ്കരിക്കണം. നീരുവററുന്നതുവരെ തീയെരിക്കേണ്ടതാണ്. അതിനുശേഷമെടുത്ത് കമ്പിപ്പാലയുടെ നീരിലും വെള്ളെരുക്കിന്റെ പാലിലും തിരുകള്ളിയുടേയോ ചതുരക്കള്ളിയുടേയോ പാലിലും നാലുയാമംവീതം ചൊരുക്ക സാധിക്കണം. ചെവ്വിരലക്കോവൽ സമൂലം ചുട്ട ചാമ്പൽ ചാരായത്തിൽ കുഴച്ച് ഒരു തേങ്ങയോളം വലിപ്പത്തിലെടുത്തു പാഷാണക്കട്ട അതിന്റെ മദ്ധ്യത്തിൽ ചൊരുകിവയ്ക്കണം. അതിനെ ഒരു തുണിയിൽ പൊതിഞ്ഞതിനുശേഷം വെള്ളപ്പാറപൊടിച്ച് അതിൽനിന്നു അരയിടങ്ങഴി എടുത്ത് കട്ടവൻചട്ടിയിലിട്ടു നിരത്തി കവചിതവസ്തു നടുക്കുവച്ചു മീതെയും അരയിടങ്ങഴി പാറപ്പൊടിയിട്ട് അടുപ്പിൽ വച്ചു തീയെരിക്കണം കവചവസ്തുവിനെ പൊതിഞ്ഞിരിക്കുന്ന തുണി വെന്തതിനുശേഷം ഇറക്കി ആറിയതിൽപിന്നെ കവചംപൊളിച്ച് പാഷാണക്കട്ടയെടുക്കുക. അനന്തരം ഒരു പൊതിച്ച തേങ്ങയോളം നത്തയിറച്ചി തോടോടുകൂടി അരച്ച് ഒരു കട്ടവൻചട്ടിയിലിട്ടു പാഷാണം അതിന്റെ മുകളിൽവച്ച് അടച്ചു ശീലമൺചെയ്തു അടുപ്പിൽവച്ചു തീയെരിക്കുക. നത്തയിറച്ചി കരിയുന്ന പാകത്തിൽ ഇറക്കിക്കൊള്ളണം. ഇപ്രകാരം അഞ്ചുപ്രാവശ്യം എരി

പുടം നടത്തണം. പാഷാണം കെട്ടും. യുക്താനുപാനങ്ങളിൽ കൊടുത്താൽ അന്ത്യനിലയിലെത്തിയ സന്നിപാതവും സർവ്വജ്വരങ്ങളും ശമിക്കും.

## പാഷാണക്കെട്ട് (വേറൊന്ന്)

ചുണ്ണാമ്പിന്റെ നീററിയ വെള്ളക്കല്ലും പുനീരും ഓരോ ഇടങ്ങഴി വീതം അളന്നെടുത്തു നാലിടങ്ങഴി കഴുതമൂത്രമൊഴിച്ചരച്ച് മൂന്നുദിവസം വച്ചിരുന്ന തെളിവരിച്ചെടുത്തു ഡോളായന്ത്രത്തിലൊഴിച്ചു പത്തുവരാഹനിട പാഷാണം കിഴികെട്ടിത്തൂക്കി തീ എരിക്കണം. നീരു വററുന്നതുവരെ തീയെരിയേണ്ടതാണ്. ചീനക്കാരം, വെടിയുപ്പുചുന്നം, നവസാരം, വെൺകാരം, കർപ്പൂരം, പുനീര്, നത്തയിറച്ചി ഇവ സമവീതം അരച്ച് മേൽപ്രകാരം സംസ്കരിച്ച പാഷാണത്തെ കവചിച്ചു ഉണക്കണം. ഒരിടങ്ങഴി ഉപ്പ് ചട്ടിയിലിട്ട് കവചിതവസ്തുവച്ച് മുകളിലും ഒരിടങ്ങഴി ഉപ്പിട്ട് അടുപ്പിൽവച്ചു നാലുയാമം തീയെരിക്കണം. ഉപ്പിനുപകരം ചുണ്ണാമ്പിട്ടും ഈ സംസ്കാരം സാധിക്കാം. ഇപ്രകാരം സംസ്കരിച്ചെടുത്ത പാഷാണം ശൂലകർമ്മങ്ങളും ജ്വരകർമ്മങ്ങളും സന്നികർമ്മങ്ങളും പ്രയോജനീഭവിക്കുന്നതാണ്.

## ജലമഞ്ജരി

ഗന്ധകം, കാന്തം, ലോഹം, വെൺകാരം, ചീനക്കാരം, ശംഖചൂർണ്ണം, ശിലാജതു, സഹസ്രവേധി, കന്നാരം ഇവ ഓരോവരാഹനിട. വെടിയുപ്പ് ഒരുപലം. എല്ലാംകൂടി കല്ലമ്മിയിലിട്ട് നല്ലതുപോലെ പൊടിക്കണം. അനന്തരം മൂശയിലിട്ട് കനലിൽവയ്ക്കുക. ഉരുകിയാൽ ഉടൻ ഇറക്കിക്കൊള്ളണം. ആറിയതിനുശേഷം പൊടിച്ചു സൂക്ഷിച്ചുകൊള്ളുക. കരിക്കിൻവെള്ളത്തിലും നാരങ്ങനീരിലും യുക്തംപോലെ പ്രയോഗിച്ചാൽ പാണ്ഡു, പിത്തശോഫം, വെള്ളപോക്ക്, അസ്മരി ഇവ ശമിക്കും.

## വെടിയുപ്പുകെട്ട്

പുനീരിൽ നാലിരട്ടി മനുഷ്യമൂത്രം പകർന്നു കലക്കി അതിൽ മുട്ടത്തോടിട്ടു വേകിച്ചു കഴുകി ഉണക്കിയെടുക്കണം. അനന്തരം അഞ്ചുവരാഹനിട വെടിയുപ്പും സമം പടികാരവും പൊടിച്ചു അതിൽ പകുതി ഇരുമ്പുകരണ്ടിയിലിട്ട് അഞ്ചുവരാഹനിട മുട്ടത്തോടിന്റെ നുറുക്കുകൾ നിരത്തി ബാക്കിപ്പൊടി മുകളിലുമിട്ട് ഉലയിൽവച്ച് ഊതണം. ഉരുകിയാൽ ഉടൻ ഇറക്കിവച്ചു ആറിയതിനുശേഷം പൊടിച്ചു സൂക്ഷിച്ചുകൊള്ളുക. ശരീരക്ഷമാനുസരിച്ചു തേനിലോ പശുവിൻവെണ്ണയിലോ പണവിടപ്രമാണം സേവിപ്പിച്ചാൽ വായുവും ഗുന്മവും വയററിൽ വേദനയും ഗർഭാശയവായുക്കളും ശമിക്കും.

## പഞ്ചലവണബന്ധനം

കറിയുപ്പ്, ഇന്തുപ്പ്, വെടിയുപ്പ്, ചവിട്ടുപ്പ്, നവസാരം ഇവ മൂന്നുവരാഹനിടവീതം. ചെവിരലിക്കോവൽ, ശംഖിൻചുന്നം ഇവ പതിനഞ്ചുവരാഹനിടവീതം. ഇവ എല്ലാംകൂടി കഴിയമ്മിയിലിട്ട് അരച്ചുപൊടിച്ചു തിരുകള്ളിയുടെ തടി തുരന്ന് അകത്തുള്ള ചോറു കളഞ്ഞ് മേൽപടി ചൂർണ്ണം അതിനുള്ളിൽ നിറച്ച് ആ തടികൊണ്ടുതന്നെ അടച്ച് ബലമായി ഏഴു ശീലമൺചെയ്ത് മുഴപുടത്തിൽ സംസ്കരിക്കണം. പുടം ആറിയതിനുശേഷം എടുത്തുനോക്കിയാൽ കമ്പിപോലെ ഉരുകിക്കട്ടിയിരിക്കും. പണവിട അളവിൽ പനം കരിപ്പട്ടിയിൽ കൊടുത്താൽ വായുക്ഷോഭം നിമിത്തവും ഗുല്മരോഗംകൊണ്ടും സംഭവിക്കുന്ന സർവ്വവിധവയറുവേദനകളും ശമിക്കുന്നതാണ്.

## ഇന്തുപ്പുകെട്ട്

ഇന്തുപ്പ്, കല്ലുപ്പ്, പാറയുപ്പ്, ചവിട്ടുപ്പ്, വളയലുപ്പ്, ചങ്ങലംപരണ്ട ഇവ സമം കഴിയമ്മിയിലിട്ട് മുരിങ്ങപ്പൂവ്, എരുക്കിൻപൂവ്, വേലിപ്പരുത്തി ഇവ ഓരോന്നിന്റെയും ചാറുകൊണ്ട് ഓരോയാമം അരച്ച് വില്ലപരത്തി ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു വീണ്ടുമുണക്കി മുഴപുടമിടണം. പുടം ഇളക്കിനോക്കിയാൽ, കറുത്തിരുന്നാൽ മുൻപറഞ്ഞ ചാറുകളിൽ ഏതെങ്കിലും ഒരു ചാറിലരച്ചു വീണ്ടും പുടമിടണം. വെളുത്തനിറത്തിൽ കിട്ടുന്നതുവരെ ഇപ്രകാരം പുടം ആവർത്തിക്കേണ്ടതാണ്. ഇതിൽനിന്നും രണ്ടു പണവിടത്തൂക്കം ചൂടുവെള്ളത്തിൽ കലക്കിക്കൊടുത്താൽ വായുകോപവും നെഞ്ചടപ്പും ശമിക്കും. പശുവിൻനെയ്യിലോ ചുക്കുചൂർണ്ണവും ചേർത്തു തേനിൽ കഴച്ചോ കൊടുത്താൽ ഗുല്മരോഗങ്ങളും മാറും.

## ഉപ്പുകെട്ട്

കറിയുപ്പ് നാലിരട്ടി വെള്ളത്തിൽ കലക്കിവച്ചിരുന്ന് ഒരു ദിവസം കഴിഞ്ഞു തെളിവ് അരിച്ചെടുത്ത് കാച്ചി വററിക്കണം. ആ ഉപ്പ് കഴിയമ്മിയിലിട്ടു കപ്പമേനി, തൈവേള, മുരിങ്ങപ്പൂവ് ഇവയുടെ ചാറുകൾ സമവീതം യോജിപ്പിച്ചു തൊഴിച്ചരയ്ക്കണം. മെഴുകുപാകത്തിലരഞ്ഞതിനുശേഷം അടപരത്തി വെയിലിൽ ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീലമൺചെയ്തു വീണ്ടും ഉണക്കി കുക്കുടപുടമിടണം. ഇപ്രകാരം മൂന്നുപുടമിടേണ്ടതാണ്. പണവിടപ്രമാണം കരുപ്പട്ടിയിൽ സേവിച്ചാൽ സർവ്വവായുവും ശമിക്കും.

## സൗവീരപ്രയോഗം

ഒരുവരാഹനിട സൗവീരക്കട്ടയ്ക്കു നീലയമരിയുടെ ഇല ഇടിച്ചു പിഴിഞ്ഞ അരയിടങ്ങഴിച്ചാറു് ചൊരുക്കകൊടുക്കണം.

അനന്തരം സൗവീരത്തിൻെറ പുറത്തുള്ള മാലിന്യം നീക്കിയെടുത്തു് ഒരു കരണ്ടിയിലിട്ടു് ഒരുതുടം പശുവിൻനെയ്യൊഴിച്ചു കാച്ചണം. ആറിയതിനുശേഷം സൗവീരക്കട്ട എടുത്തുമാററി ചീനപ്പാവു ചൂർണ്ണീകരിച്ചു നെയ്യിലിട്ടു മർദ്ദിച്ചു പുത്തരിച്ചുണ്ടയ്ക്കുപ്രമാണം ഉണ്ടകളാക്കി വച്ചുകൊള്ളണം. ആ ഉണ്ട പനംകരുപ്പട്ടിയിൽ പൊതിഞ്ഞു മൂന്നുദിവസം ആറുനേരം സേവിച്ചാൽ മേഹഗ്രന്ഥികളും മേഹവ്രണങ്ങളും മേഹപ്പുറവകളും ശമിക്കും. ഉപ്പും പുളിയും വർജ്ജിക്കേണ്ടതാണു്.

## സൗവീരക്കെട്ടു്

ഇന്തുപ്പു്, കറിയുപ്പു്, കല്ലുപ്പു്, വളയലുപ്പു്, ചീനക്കാരം, നവസാരം ഇവ ഓരോപലം. വെടിയുപ്പു് മൂന്നുപലം. വെള്ളനിറത്തിൽ വരുത്തെടുത്ത തുരിശു് ൪ പലം. കർപ്പൂരം ൬ പലം. ഇവയെല്ലാം കൂടി കുഴിയമ്മിയിൽ പൊടിച്ചു 2 വീതം ചെയ്യണം. ഒരു വീതത്തിൽനിന്നും ദ്രാവകമിറക്കണം. ആ ദ്രാവകം രണ്ടാമത്തെ വീതത്തിലൊഴിച്ചു് കഴിച്ചു അതിൽനിന്നു പിന്നെയും ദ്രാവകമിറക്കേണ്ടതാണു്. ശോധിക്കകഴിച്ചെടുത്ത കറിയുപ്പു് ആ ദ്രാവകമൊഴിച്ചു് നല്ലതുപോലെ അരച്ചു് അതുകൊണ്ടു മൂശയുണ്ടാക്കണം. ആ മൂശയിൽ എങ്കിലും അടകത്തട്ടിലെങ്കിലും സൗവീരക്കട്ട വയ്ക്കണം. ഒരു ചട്ടിയിൽ മണലിട്ടു് അടുപ്പിൽവച്ചു് അതിൻെറ മുകളിൽ ലവണമൂശ (അടത്തട്ടു്) വച്ചു്, ചെറുതീയെരിക്കണം. സൗവീരക്കട്ടയ്ക്കു ചൂടുതട്ടുമ്പോൾ മേല്പടി ദ്രാവകം രണ്ടു യാമനേരം ചൊരുക്കകൊടുക്കണം. അനന്തരം തുമ്പയില, ആടലോടകത്തില, മുരിങ്ങപ്പൂവു് ഇവയുടെ ഓരോ ചാററിലും മുലപ്പാലിലും ഓരോ യാമം ചൊരുക്ക കൊടുക്കേണ്ടതാണു്. സൗവീരം കെട്ടും. മഹാരോഗങ്ങളെല്ലാം ഈ സൗവീരക്കെട്ടുകൊണ്ടു ഭേദപ്പെടുത്താവുന്നതാണു്.

## സൗവീരസിന്ദൂരം

മേൽപ്രകാരം കെട്ടുസാധിച്ച സൗവീരത്തിൻെറ തൂക്കത്തിൽ ഗന്ധകവും സമം ഇന്തുപ്പുപൊടിയും ചെറുനാരങ്ങാനീരിൽ മെഴുകുപോലരച്ചു് ആ സൗവീരക്കട്ടയെ കവചിച്ചു് ഉണങ്ങിയതിനുശേഷം ഉപ്പരച്ചു മേല്കവചം സാധിച്ചു വീണ്ടും ഉണക്കണം. ഒരു കുടുവൻ ചട്ടിയിൽ രണ്ടു വിരല്ക്കിട മണലിട്ടു് കവചാസ്ഥ മദ്ധ്യഭാഗത്തുവച്ചു് മീതെയും രണ്ടു വിരല്ക്കിട മണലിട്ടു് നിരത്തി അടച്ചു ശീലമൺ

ചെയ്തു് അടുപ്പിൽവച്ചു രണ്ടുയാമം കമലാഗ്നിയെരിച്ചു് ആറിയതിനു ശേഷം എടുത്താൽ സിദ്ധമായിരിക്കും. ഈ സൌവീരസിന്ദൂരത്തെ സർവ്വരോഗങ്ങൾക്കും പ്രയോഗിക്കാം. വായ്കെട്ടുക എന്ന ദോഷം സംഭവിക്കുന്നതല്ല.

---

## പതിനാലാം അദ്ധ്യായം

---

## അരയാപ്പിനു ചികിത്സ

കൊട്ടവേലിവേരിൻതൊലി പച്ച കൊണ്ടുവന്നു് സമം ചുണ്ണാമ്പുചേർത്തരച്ചുപൂശിയാൽ അരയാപ്പു വററിപ്പോകും.

വെള്ളപ്പാഷാണവും പൊൻമെഴുകും അരച്ചുവില്ലതട്ടി ചൂടാക്കി അരയാപ്പിൽ വച്ചുകെട്ടിയാൽ വററുന്നതാണു്.

കോവലില അരച്ചു് പശുവിൻവെണ്ണചേർത്തു മട്ടിച്ചു പൂശിയാൽ അരയാപ്പു മാറും.

നീലയമരിയുടെ ഇല മേൽപ്രകാരം ഉപയോഗിച്ചാലും അരയാപ്പു് മാറുന്നതാണു്.

ഒരു പലം പഴംപുളിയും 10 ചേർക്കുരുവും ഇടിച്ചു മെഴുകുപാകത്തിലെടുത്തു് അടപരത്തി അരയാപ്പിൽവച്ചു കെട്ടിയാൽ വററുന്നതാണു്.

വെള്ളുത്തുള്ളിയും വെളുത്ത അരകൻപൂവും അരച്ചുപൂശിയാലും അരയാപ്പു മാറും.

കാട്ടാവണക്കിന്റെ വേരു് അരച്ചു കെട്ടിയാലും അരയാപ്പു് ഒഴിയും.

എരുക്കിന്റെ തളിരില ഉമിത്തീയിൽ വാട്ടി അരച്ചു കെട്ടുന്നതുകൊണ്ടും അരയാപ്പു വററുന്നതാണു്.

മേൽപറഞ്ഞ ബാഹ്യപ്രയോഗങ്ങളിൽ ഏതെങ്കിലുമൊന്നു നടത്തുന്നതോടുകൂടി യുക്തമായ ഔഷധം ഉള്ളിൽ സേവിപ്പിക്കുകയും ചെയ്യുകയെന്നുള്ളതു് അരയാപ്പിനു യുക്തിയുക്തമായ ചികിത്സയാണു്. അതിലേയ്ക്കു യോഗ്യമായ ചില യോഗങ്ങൾ ഇതിനടിയിൽ വിവരിക്കുന്നു.

## കൊല്ലൻകോവത്തൈലം

മേൽതൊലിനീക്കിയ കൊല്ലൻകോവക്കിഴങ്ങു് പലം 2, അപ്പക്കിഴങ്ങു പലം 8. രണ്ടുംകൂടി അരച്ചു് അരയിടങ്ങഴി ആവണക്കെണ്ണയിൽ കലക്കി അരയിടങ്ങഴി എള്ളെണ്ണയും ചേർത്തു് 2 വരാ

ഹനിട ശംകപടികാരം പൊടിച്ചിട്ട കാച്ചി മണൽപാത്രത്തിൽ 2 പലം പനങ്കൽക്കട്ടി പൊടിച്ചിട്ട് അരിക്കണം. ഒരു കരണ്ടി എണ്ണയും ഒരു കരണ്ടി കട്ടകം വീതം 12 നേരം സേവിക്കണം. മരു പഥ്യം കഴിഞ്ഞ് ഇതേ എണ്ണതന്നെ തേച്ചുകുളിക്കണം. അടുത്ത ദിവസംമുതൽ പഥ്യം മുറിക്കാം.

## മഹൗഷധതൈലം

കൊട്ടവേലിവേരിൻതൊലി പച്ചയ്ക്ക് 8 പലം. പുറത്തെ തൊലിയും അകത്തെ കാമ്പും നീക്കിയ വെളുത്തുള്ളി 8 പലം. രണ്ടും കൂടി അരച്ച് ഒരിടങ്ങഴി കൊഴുപ്പുചാറിൽ കലക്കി ഒരിടങ്ങഴി നല്ലെണ്ണയും ചേർത്തു കാച്ചണം. യോഗ്യമായ പാകത്തിൽ (വെളുത്തുള്ളി പൊൻനിറമാകുമ്പോൾ എന്നു മൂലത്തിൽ കാണുന്നു) അരിക്കേണ്ടതാണ്. ഒരു കരണ്ടി എണ്ണയും ഒരു കരണ്ടി കട്ടകമായി സേവിക്കണമെന്നു വിധി. ഉപ്പും പുളിയും തള്ളി പഥ്യാഹാരത്തിൽ കഴിയേണ്ടതാണ്.

## അരയാപ്പുവ്രണത്തിന്

അരയാപ്പുകട്ടി പഴുക്കുന്നതിനുമുമ്പാണ്, മുമ്പു വിധിച്ചിട്ടുള്ള ലേപനൌഷധങ്ങൾ പ്രയോഗിക്കേണ്ടതു്. പഴുത്തതിനു ശേഷമാണെങ്കിൽ അഗസ്ത്യർകുഴമ്പിന്റെ പ്രയോഗംകൊണ്ടോ മറ്റുവിധത്തിലോ കട്ടി ഉടച്ചു പഴുപ്പ് ബഹിർഗമിപ്പിച്ചതിനുശേഷം മേല്പറഞ്ഞ തൈലങ്ങൾ സേവിപ്പിക്കുന്നതോടുകൂടി ഈ പ്ലാസ്തിരി ഉപയോഗിക്കേണ്ടതാണ്.

ചായില്യം, ശംകപടികാരം, രസകർപ്പൂരം, വെള്ളക്കുന്തിരിക്കം, കടുക്കാത്തോട്, മായാക്ക്, കാശിക്കട്ടി, താന്നിക്ക ഇവ സമം കുഴിയമ്മിയിലിട്ട പൊടിച്ചരുട്ടി ശുദ്ധജലത്തിലിട്ട വയ്ക്കണം. ഒരു ദിവസം കഴികെ അരയാപ്പിനും മറ്റുവ്രണങ്ങൾക്കും ഉപയോഗിച്ചാൽ ഫലം സ്തുത്യർഹമായിരിക്കും.

## ഗന്ധകപതംഗം

മണിത്തക്കാളി സമൂലം നിഴലുണക്കി ചൂർണ്ണീകരിക്കണം. അതിൽനിന്നും പത്തുപലം, വായകലമുള്ള കട്ടൻചട്ടിയിലിട്ട നിരത്തി അമർത്തണം. ഇരുപതുപലം ശുദ്ധിചെയ്ത ഗന്ധകം ചൂർണ്ണത്തിന്റെ മുകളിൽ നിരത്തിവച്ച് മീതെയും പത്തുപലം ചൂർണ്ണമിട്ടുനിരത്തി അമർത്തിയതിനുശേഷം മേൽച്ചട്ടിമൂടി ഏഴു ശീല മൺചെയ്തുണക്കി അടുപ്പിൽവച്ച് ജ്യോതി വിറകുകൊണ്ട് രണ്ടു യാമനേരം തീ എരിക്കണം. കമലാഗ്നിയാണ് എരിയേണ്ടതു്. ചാണകംകൊണ്ടോ നനഞ്ഞ തുണികൊണ്ടോ മേൽച്ചട്ടിക്കു

തണുപ്പു കൊടുത്തുകൊള്ളണം. ചട്ടിയും അടപ്പും ആറിയതിനു ശേഷം സൂക്ഷിച്ചു ശീലമൺ പൊളിച്ചുനോക്കിയാൽ മേൽച്ചട്ടിയിൽ ഗന്ധകം പതംഗിച്ചിരിക്കുന്നതു കാണാം. രോമക്കുഞ്ചുകൊണ്ടു് ചുരണ്ടിയെടുത്തു സൂക്ഷിച്ചുകൊള്ളുക. അടിയിൽ പറയുന്ന ചൂർണ്ണത്തിൽ രണ്ടു പണവിട ഗന്ധകപാതംഗം പശുവിൻനെയ്യിലോ തേനിലോ കുഴച്ചു് ഒരു മണ്ഡലം സേവിപ്പിച്ചാൽ മേഹനീരിളക്കം മേഹച്ചൊറി മേഹത്തടിപ്പു മുതലായി മേഹസംബന്ധമായ സർവ്വരോഗങ്ങളും ശമിക്കുന്നതാണു്. ഉപ്പു്, പുളി, പുക, പുകയില ഇവ വർജ്ജിക്കണം. പഥ്യനിഷ്ഠയോടുകൂടി സേവിച്ചാൽ മേല്പറഞ്ഞ സർവ്വരോഗങ്ങളും ശമിക്കുമെന്നു മാത്രമല്ല, ശരീരത്തിൽ തേജസ്സും ശക്തിയും വർദ്ധിക്കുകയും ചെയ്യും.

## ഗന്ധകത്തിനു് അനുപാനചൂർണ്ണം

ചുക്കു്, മുളകു്, ഏലത്തരി, ജാതിക്ക, ജാതിപത്രി, ഗ്രാമ്പൂവു്, വാൽമുളകു്, ചീനപ്പാവു്, ശർക്കര ഇവ സമം ചൂർണ്ണീകരിച്ചു് മുവ്വിരൽ ചൂർണ്ണത്തിൽ ഗന്ധകപാതംഗം സേവിച്ചാൽ മേല്പറഞ്ഞ രോഗങ്ങളും ശമിക്കുന്നതാണു്.

## ഗന്ധകതൈലം

അഞ്ചുപലം ഗന്ധകവും ഒരുപലം വെടിയുപ്പും ഒരിടങ്ങഴി പശുവിൻനെയ്യുമാണു യോഗത്തിനുവേണ്ടതു്. ഗന്ധകവും വെടിയുപ്പും കുഴിയമ്മിയിലിട്ടു് പശുവിൻനെയ്യൊഴിച്ചു് നാലുയാമനേരം അരയ്ക്കണം. അരച്ചുകഴിഞ്ഞു വടിച്ചെടുത്തു് ബാക്കിനെയ്യൊഴിച്ചു കലക്കി അടുപ്പിൽവച്ചു ചൂടുപിടിപ്പിച്ചു സൂക്ഷിച്ചുവച്ചുകൊള്ളണം. ചെറിയകരണ്ടി അളവിൽ മൂന്നുദിവസം ആറുനേരം എരുമച്ചാണകപ്പാലിൽ സേവിച്ചാൽ ക്ഷയം തീരും. ഗന്ധകപാതംഗത്തിന്റെ യോഗത്തിൽ പറഞ്ഞ ദീനവ്യാധികൾക്കും ഈ തൈലം ശമനൗഷധമാകുന്നു. ഗന്ധകപാതംഗത്തിന്റെ അനുപാനചൂർണ്ണത്തിലോ യുക്തമായ വേറെ അനുപാനങ്ങളിലോ ഒരു വരാഹനിട തൈലം വീതം സേവിപ്പിക്കേണ്ടതാണു്.

## ഏരണ്ഡതൈലം

ആവണക്കെണ്ണ, പഴുത്ത മത്തങ്ങ പിഴിഞ്ഞ ചാറു് ഇവ 2 ഇടങ്ങഴിവീതം, ചുവന്നുള്ളിച്ചാറു്, ചെറുനാരങ്ങനീരു്, ഓരിലത്താമരനീരു് ഇവ 1 ഇടങ്ങഴിവീതം. ഇവ ഒന്നിച്ചുചേർത്തു് 2 പലം ഉലുവാ അരച്ചു കലക്കി യുക്തമായപാകത്തിൽ കാച്ചി അരിച്ചു് 2 കഴഞ്ചു് ഗോരോചനയും 2 കഴഞ്ചു കുങ്കുമപ്പൂവും പൊടിച്ചിട്ടു് അടച്ചുകെട്ടി സൂക്ഷിച്ചുവയ്ക്കണം. യോഗ്യമായ പഥ്യനിഷ്ഠയോടു

കൂടി യുക്തമാത്രയിൽ ശീലിച്ചാൽ മേഹസംബന്ധമായ രോഗങ്ങളെല്ലാം ശമിക്കുന്നതാണ്. പ്രമേഹങ്ങൾക്കും അർശസ്സിനും പ്രയോജകീഭവിക്കുകയും ചെയ്യും.

## ആപച്ചികിത്സ (സിഫമുറ)

ദുർമ്മാർഗ്ഗചാരിണികളായ സ്ത്രീജനങ്ങളുമായിട്ടുള്ള സംസർഗ്ഗം നിമിത്തവും അമിതമായ കാമാനുഷ്ഠാനംകൊണ്ടും മററും ലിംഗസ്ഥാനത്ത് പുട്ടുവീഴിച്ച് ധാതു ക്ഷയിച്ച് ദുസ്സഹമായ മൂത്രച്ചുടീലും ശരീരദൌർബ്ബല്യവും മററും സംഭവിച്ചാൽ ഒരു ചെറുനാരങ്ങയുടെ വലുപ്പത്തിൽ കരിമുളക് അരച്ചുരുട്ടി നല്ലെണ്ണയിൽ മട്ടിച്ച് മൂന്നു ദിവസം സേവിപ്പിക്കുക.

അത്തിമരത്തിന്റെ തളിരില തേങ്ങാപ്പാൽചേർത്ത് ഇടിച്ചു പിഴിഞ്ഞ് ഉരിയച്ചാറെടുത്ത് ഒരു വരാഹനിട വെള്ളക്കുന്തിരിക്കം പൊടിച്ചു കലക്കി മൂന്നുദിവസം സേവിപ്പിക്കുകയും ചെയ്യാം.

പഴങ്കഞ്ഞിവെള്ളത്തിൽ അതിമധുരത്തിന്റെ ചൂർണ്ണം പത്തുദിവസം സേവിപ്പിക്കുന്നതും യുക്തമായ ചികിത്സയാണ്.

## ദന്തചൂർണ്ണം

ഇന്തുപ്പുപൊടി പലം ഒന്ന്, കടുക്ക, താന്നിക്ക, മായാക്ക്, ചീനക്കാരം, കൊട്ടക്കാപ്പുളി, ഇരിഞ്ഞ്, കാശിക്കട്ടി ഇവ മൂന്നു വരാഹനിടവീതം. ഇവ പൊടിച്ച് മിതക്കെ ചെറുനാരങ്ങാനീരൊഴിച്ച് വെയിലിലുണക്കണം. അനന്തരം കുഴിയമ്മിയിലിട്ട് വീണ്ടും നാരങ്ങാനീരൊഴിച്ചരച്ച് വെയിലിൽവച്ചുണക്കി പൊടിച്ചു സൂക്ഷിച്ചുകൊള്ളണം. ദന്തശോധനത്തിന് ഈ പൊടി ഉപയോഗിച്ചു വന്നാൽ ദന്തരോഗങ്ങളും ദന്തമൂലരോഗങ്ങളും ശമിക്കുന്നതാണ്.

## ദന്തചൂർണ്ണം (വേറൊന്ന്)

കോലരക്ക്, ചീനക്കാരം, ഇരിഞ്ഞ്, മായാക്ക് ഇവ ഒരു വരാഹനിടവീതം; കടുക്ക, താന്നിക്ക, ഇന്തുപ്പുപൊടി ഇവ മൂന്ന് വരാഹനിടവീതം. മേല്പടി മരുന്നുകൾ ഒന്നിച്ചിട്ട് അഞ്ചു നാരങ്ങനീരൊഴിച്ച് കുഴച്ച് വെയിലിൽ ഉണക്കിപ്പൊടിച്ച് വച്ചുകൊണ്ട് പല്ലുതേപ്പിനുപയോഗിച്ചുവന്നാൽ ദന്തരോഗങ്ങൾ ഉണ്ടാകുകയില്ല.

## ദന്തചൂർണ്ണം (മറ്റൊന്ന്)

കരിമുളക് എരിക്കിൻപാലിലും, കുപ്പമേനിച്ചാററിലും ഈരണ്ടു ദിവസം അരച്ച് അടപരത്തി വെയിലിൽ ഉണക്കി ഇടിഞ്ഞിലിൽ വച്ചു ശീലമൺചെയ്തു മുഴപുടത്തിൽ സംസ്കരിക്കണം.

മേല്പടി ഉപ്പ് പലം 1, ചിരട്ടക്കരി പലം 1, ഇന്തുപ്പൊടി, ഇരിപ്പ്, ഇഞ്ച്, കാശിക്കട്ടി, കരിംജീരകം, കളിപ്പാക്ക്, കണ്ടകാരി ഇല ഇവ ഒരു കഴഞ്ചുവീതം ഇളവറുപ്പിൽ വറുത്ത് കഴിയെമിയിലിട്ടു പൊടിച്ചുവച്ചിരുന്ന് ദന്തശോധനം നടത്തുകയും അടിയിൽ പറയുന്ന കഷായം, വാ കഴുകാൻ ഉപയോഗിക്കുകയും ചെയ്താൽ പല്ലിനെയും ഊനിനെയും സംബന്ധിച്ചുണ്ടാകുന്ന സർവരോഗങ്ങളും വിട്ടൊഴിയും

## ദന്തശോധനത്തിന കഷായം

കടുക്ക, കാശിക്കട്ടി, കരിവേലപ്പട്ട, ഓമല്ലം, കാട്ടാവണക്കിൻ വേര്, ഇരുവേലി ഇവ സമം. കഷായമുണ്ടാക്കി ദന്തശോധനത്തിനുപയോഗിക്കുക.

## വിരേചനപുഷ്പം

രസം, ഗന്ധകം, വെൺകാരം വരാഹനിട 1 വീതവും, നേർവാളം വരാഹനിട 5, ആവണക്കിൻപരിപ്പ് വരാഹനിട 6, കാർകോലരി വരാഹനിട 7, പ്ലാശിൻവിത്ത് വരാഹനിട 8, കടുക്കാപ്പൊടി വരാഹനിട 9, ശിവത വരാഹനിട 10, പുങ്കിൻപരിപ്പ് വരാഹനിട 11, ഇവ കൊടിക്കള്ളിയുടെ പാലൊഴിച്ചു മൂന്നുദിവസം അരയ്ക്കണം. തേങ്ങാത്തുരന്ന് അതിനുള്ളിൽ നിറച്ച് ചകിരികൊണ്ടടച്ച് പതിനഞ്ചുദിവസം നെല്ലിൽ കുഴിച്ചുവയ്ക്കണം. പിന്നീടെടുത്ത് ചിരട്ടനീക്കി എല്ലാംകൂടി അരച്ച് വെയിലിൽവച്ചാൽ തൈലം ഇറങ്ങും. ആ തൈലം പുഷ്പത്തിൽ തടവി മണപ്പിച്ചാൽ വയറിളകും. ചന്ദനം അരച്ചു പൂശിയാൽ വയറിളക്കം നിൽക്കുകയും ചെയ്യും.

## വിരേചനലവണം

ചെറുചിന്നിച്ചെടി സമൂലം നിഴലുണക്കി ചുട്ടെടുത്ത ചാമ്പൽ നാലിടങ്ങഴിവെള്ളത്തിൽ കലക്കിവച്ചിരുന്ന് നാലാംപക്കം തെളിവിറുത്തെടുത്ത് കാച്ചിവറ്റിച്ച് ഉപ്പെടുത്ത് സൂക്ഷിച്ചുകൊള്ളണം. ഇതിൽനിന്നും ഒരുപണവിട ഉപ്പുകൊടുത്താൽ വയറിളകി, നീർക്കെട്ടും വായുകോപവും ശൂലവും വാതവും മന്ദാഗ്നിയും കൈകാൽമുടക്കം ശൂലയും പാണ്ഡുവും കാമിലയും ശോഫവും വയറുപെരുക്കവും ചൈത്യവും മാറും. ധാതുപുഷ്ടിയുണ്ടാകും.

## വിരേചനസൈന്ധവം

ഇന്തുപ്പ് വരാഹനിട 1, കളിപ്പാക്ക് വരാഹനിട 2, കടുകരോഹിണി വരാഹനിട 3, കടുക്കാത്തോട് വരാഹനിട 4, നിലവാക വരാഹനിട 5, കരുവേലത്തിന്റെ തളിരില വരാഹനിട 6,

കറ്റാഴച്ചോറു് വരാഹനിട 7, ബ്രഹ്മിഇല വരാഹനിട 8. ഇവ ചതച്ചു് അരയിടങ്ങഴി വെള്ളത്തിലിട്ടു് എട്ടിലൊന്നു കുറികോലിൽ കഷായമുണ്ടാക്കി നാലുപ്രാവശ്യം തുണിയിലരിച്ചെടുത്തു യുക്തമാത്രയിൽ സേവിപ്പിക്കണം.

## ക്രിമിക്കു് എണ്ണ

കാലിടങ്ങഴി ആവണക്കെണ്ണയും അരയിടങ്ങഴി പശുവിൻപാലും ചേർത്തു വേലിപ്പരുത്തിവേരിൻതൊലി രണ്ടുപലവും ചുവന്നുള്ളി രണ്ടു പലവും അരച്ചുകലക്കി കാച്ചിയരിക്കണം. നാലു പ്ലാശിൻകുരു പൊടിച്ചു് ആ എണ്ണയിലിട്ടു് അടച്ചുകെട്ടിവയ്ക്കണം. അഞ്ചുദിവസം കഴികെ എടുത്തു് യുക്തമാത്രയിൽ സേവിപ്പിക്കുക; ക്രിമി വീഴും. ചൂട്ടുകഞ്ഞി കുടിക്കണം.

## ക്രിമിക്കു എണ്ണ (വേറൊന്നു)

ആവണക്കെണ്ണ ഇടങ്ങഴി അര, കള്ളിപ്പാൽ ഇടങ്ങഴി അരയ്ക്കാൽ മുററിയ തേങ്ങാപ്പാൽ ഇടങ്ങഴി നാലു്, ചെറുതായി അരിഞ്ഞ വെളുത്തുള്ളി ഉരിയ, ഇന്തുപ്പു്, പെരുങ്കായം, ചവക്കാരം ഇവ ഓരോകഴഞ്ചു്. ഒടുവിൽപറഞ്ഞവ മൂന്നും അരച്ചുചേർക്കണം. വിധിപ്രകാരം കാച്ചി അരിച്ച ഈ എണ്ണ യുക്തമാത്രയിൽ സേവിപ്പിച്ചാൽ ക്രിമി കൂട്ടോടെ വീഴും. വയറുപെരുക്കവും മേഹശൂലയും കൈകാൽമുടക്കവും ചൊറിചിരങ്ങും ശമിക്കുകയും ചെയ്യും.

## കൈയന്ന്യാദിലേഹ്യം

1) ഇരുപത്തഞ്ചുപലം കയ്യോന്നി പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംകുറുക്കി ഒരിടങ്ങഴി കുറികോൽ കണക്കാക്കണം.

2) രണ്ടുപലം മുളകു് ആറിടങ്ങഴി വെള്ളത്തിൽ ഉടച്ചിട്ടു് കഷായമുണ്ടാക്കി ഒരിടങ്ങഴി കുറികോൽ കണക്കാക്കണം

മേല്പടി കഷായനീരുരണ്ടും ചേർത്തു് എള്ളുപലം പഞ്ചസാര കലക്കി പാവുകാച്ചണം.

പൊടിച്ചുചേർപ്പാൻ:—കൊന്നപ്പൂവു്, പുളിയാരിലസമൂലം, തുളവള്ളിഇല, കയ്യോന്നിയില, പൊൻകയ്യോന്നിയില ഇവ ഓരോ പലം വീതവും, ചുക്കു്, മുളക, തിപ്പലി, കൊത്തമല്ലി, ജീരകം, കരിഞ്ജീരകം, ജടാമാഞ്ചി, കടുകപ്പാലയരി കാൽപലംവീതവും, കുങ്കുമപ്പൂവു്, ഗോരോചന, ഏലത്തരി ഇവ ഓരോവരാഹനിട പൊടിച്ചു ചേർത്തു രണ്ടു ഇടം തേനൊഴിച്ചു് മട്ടിച്ചിറക്കിയതിനുശേഷം ഒരുപലം അയസ്സിന്ദൂരവും ഒരു പലം മണ്ഡൂരസിന്ദൂരവും ചേർത്തു യോജിപ്പിച്ചു് സൂക്ഷിച്ചുകൊള്ളണം. ഒരു കൊട്ടപ്പാക്കളവു് ഒരുനേരത്തേക്കു സേവിപ്പിക്കണം. പാണ്ഡുസംബന്ധമായ സർവരോഗങ്ങളും ശമിക്കും.

## നവസാരക്കുഴമ്പ്

നവസാരം കുഴിയമ്മിയിലിട്ട് കൊടികള്ളിയുടെ പാലൊഴിച്ചു മെഴുകുപോലെ അരച്ചെടുത്തു കൊമ്പുഡപ്പിയിൽ സൂക്ഷിച്ചുകൊള്ളണം. കുന്നിക്കുരുപ്രമാണം കൊടുത്താൽ വയറിളകും. അധികമായാൽ ചെറുനാരങ്ങാനീരുകുടിച്ചു പുറമേ തൈരും ചോറും ഉണ്ണണം. പൊത്തവയറിനും വായുകെട്ടു കുമ്മലിനും കല്ലടപ്പത്തിനും മററും ശമനൌഷധമാണിതു്.

## ചായില്യക്കുഴമ്പ്

ചായില്യം കഴഞ്ച് ഒന്ന്, വെൺകാരം കഴഞ്ച് ഒന്ന്, നവസാരം കഴഞ്ച് രണ്ട്, ഇന്തുപ്പു കഴഞ്ച് രണ്ട്, ചിററാവണക്കിൻപരിപ്പു കഴഞ്ച് നാലു് ഇവയെല്ലാംകൂടി കുഴിയമ്മിയിലിട്ടു മെഴുകുപോലരച്ചു കൊമ്പുഡപ്പിയിൽ സൂക്ഷിച്ചുകൊള്ളണം. ഇഞ്ചിച്ചാററിലോ കുരുമുളകുകഷായത്തിലോ, പനംകരുപ്പട്ടിയിലോ യഥായുക്തം കുന്നിക്കുരുപ്രമാണം സേവിപ്പിച്ച് ഒരുനാഴികകഴികെ ചൂടുവെള്ളം കുടിക്കണം. വിരേചിക്കും. ശുദ്ധജലമോ ഉപ്പുചേർത്ത കഞ്ഞിയോ കുടിച്ചാൽ ഭേദി നില്ക്കും.

## വില്വാദിതൈലം

1. കൂവളത്തിൻവേര്, രാമച്ചവേര്, മുത്തങ്ങാക്കിഴങ്ങ്, വാഴമാണം, ചിററമൃത് ഇവ എട്ടുപലംവീതം പതിനാറിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലിടങ്ങഴി കുറികോൽകണ്ടരിക്കണം.
2. രണ്ടുസേർ കോലരക്കു നാലിടങ്ങഴി വെള്ളമൊഴിച്ചു കഷായമുണ്ടാക്കി ഒരിടങ്ങഴി കുറികോൽ കണ്ടരിക്കണം.
3. നല്ലെണ്ണ, പശുവിൻപാൽ ഇവ അഞ്ച് ഇടങ്ങഴിവീതം.
4. കല്ക്കത്തിന്—ചുക്ക്, മുളക്, തിപ്പലി, കടുക്ക, താന്നിക്ക, നെല്ലിക്ക, കസ്തൂരിമഞ്ഞൾ, അതിമധുരം, കൊട്ടം, ജീരകം, കരിംജീരകം, വരട്ടുമഞ്ഞൾ, ചന്ദനം, കിളിമരത്തിൻപട്ട, ചെവ്വാമ്പൽതണ്ട്, ഇലവർങ്ഗപ്പട്ട, പച്ചില, താമരവളയം കച്ചോലം, ഏലത്തരി ഇവ ഓരോപലംവീതം പശുവിൻപാലൊഴിച്ച് അരച്ചുചേർക്കണം ഈ എണ്ണതേച്ചു കുളിച്ചാൽ പിത്തവും, പാണ്ഡുവും, മേഹനീരിളക്കവും, ശൂലവും, കപാലവായുവും ശമിക്കും.

## കുമാരിതൈലം

1. കററാഴച്ചാർ, പശുവിൻപാൽ, എള്ളെണ്ണ ഇവ രണ്ടിടങ്ങഴിവീതം
2 കല്ക്കത്തിന —ചുക്ക്, മുളക്, തിപ്പലി, കൊട്ടം, ജടാമാഞ്ചി, കടുക്ക, നെല്ലിക്ക, താന്നിക്ക, ജീരകം, അതിമധുരം, താമരവ

മുയം, ഏലത്തരി, പച്ചില, കച്ചോലം, ലവംഗപത്രി, ഇലവർങ്ഗപ്പട്ട, ചെവ്വാമ്പൽത്തണ്ട്, അക്രാവ്, കസ്തൂരിമഞ്ഞൾ, ഗ്രാമ്പൂവ്, ഗന്ധകം, കടുകരോഹിണി, ചെമ്പകമൊട്ട്, ആനത്തിപ്പലി, മഞ്ചട്ടി, ഓമം, വറട്ടുമഞ്ഞൾ ഇവ രണ്ടുകഴഞ്ചുവീതം. പശുവിൻപാലിൽ അരച്ചുചേർത്തു പാകംതെറ്റാതെ കാച്ചി അരിച്ചു നെയ്യിൽ കഴിച്ചുവച്ചിരുന്ന പത്തുദിവസം കഴിഞ്ഞെടുത്ത് സ്നാനത്തിന് ഉപയോഗിച്ചുവന്നാൽ മേഹജ്വരം, അസ്ഥിജ്വരം, പിത്തം, പാണ്ഡു; ഗുല്മം, ശരീരദൗർബ്ബല്യം ഇവ മാറും.

## നിർഗ്ഗുണ്ഡ്യാദി തൈലം

1. നൊച്ചിയില, ശംഖുപുഷ്പത്തില, കാട്ടുവെണമില, എരുക്കില, കരുന്തോട്ടിവേര് ഇവ രണ്ടുപലംവീതം. വെള്ളം ഇടങ്ങഴി പത്ത്. കഷികോൽ ഇടങ്ങഴി രണ്ടര.

2. എരുക്കിന്റെ പഴുത്തയില ഇടിച്ചുപിഴിഞ്ഞചാറ് ഇടങ്ങഴി അര, ചെറുനാരങ്ങാനീര് ഇടങ്ങഴി ഒന്ന്, എള്ളെണ്ണ ഇടങ്ങഴി മുക്കാൽ, വേപ്പെണ്ണ ഇടങ്ങഴി കാൽ.

3. കല്ക്കത്തിന്—ചുക്ക്, മുളക്, തിപ്പലി, ഓമം, വെളുത്തുള്ളി വയമ്പ്, ഏലത്തരി, വറട്ടുമഞ്ഞൾ ഇവ മൂന്നുകഴഞ്ചുവീതം. ഈ എണ്ണതേച്ചു കുളിച്ചാൽ ശിരഃശൂല, വായുകോപം, വാതശൂല, പരിണാമശൂല, മൂത്രക്കെട്ട്, നയനശൂല, ചൊറി ചിരങ്ങ് ഇവയെല്ലാം ശമിക്കും.

## പീനസത്തിന് എണ്ണ

1. കയ്യോന്നിച്ചാറ് ഇടങ്ങഴി അര, നല്ലെണ്ണ ഇടങ്ങഴി ഒന്ന്, കരിനൊച്ചിയിലച്ചാറ് ഇടങ്ങഴി അര.

2. കല്ക്കത്തിന്—കുരുമുളക് പലം ഒന്നര, സാമ്പ്രാണിപലം ഒന്ന്. കല്ക്കത്തിനുള്ള മരുന്നുകൾ പൊടിച്ചിട്ടു പാകംതെറ്റാതെ കാച്ചി അരിക്കണം. നാലുവരാഹനിട നല്ല കരുപ്പ് പാത്രപാകത്തിനു ചേർക്കണം. നല്ല കരുപ്പു കിട്ടാത്തപക്ഷം അത്രപ്പലം ശതകുപ്പക്കൂടെ കല്ക്കത്തിനു ചേർത്തുകൊള്ളണം ഈ എണ്ണതേച്ചു കുളിച്ചുവന്നാൽ പീനസം മാറും.

## പീനസത്തിന് എണ്ണ (വേറെ ഒന്ന്)

1. കരിനൊച്ചിയിലച്ചാറ്, വെളിയാട്ടിൻപാൽ, നല്ലെണ്ണ ഇവ ഒരു ഇടങ്ങഴിവീതം.

2. കല്ക്കത്തിന്—കാട്ടുമുളകിൻവേര്, ചുക്ക്, മുളക്, വിഴാലരി, കരിംജീരകം, അരത്ത, കസ്തൂരിമഞ്ഞൾ, തിപ്പലിവേര്, കരിനൊച്ചിത്തൊലി ഇവ മൂന്നുകഴഞ്ചുവീതം. ഈ എണ്ണ തേച്ചുകുളി

ച്ചുവന്നാൽ മൂക്കിൽനിന്നും എപ്പോഴും നീർവാർന്നുകൊണ്ടിരിക്കുന്ന പീനസം മാറും.

## രക്തപീനസത്തിന്

1. കാട്ടാവണക്കില ഇടിച്ചുപിഴിഞ്ഞചാറ്, ആടലോടകത്തില ഇടിച്ചുപിഴിഞ്ഞചാറ്, നൊച്ചിയിലച്ചാറ്, പച്ചമഞ്ഞളിൻ ചാറ്, ചെറുനാരങ്ങാനീര്, കയ്യോന്നിച്ചാറ് ഇവ അര ഇടങ്ങഴി വീതം. നല്ലെണ്ണ ഇടങ്ങഴി രണ്ട്.

2. കല്ക്കത്തിന്—കൊത്തമ്പാലരി, കരുമുളക്, ചുക്ക്, ഉള്ളി, മരമഞ്ഞൾ, കരിംജീരകം ഇവ എട്ടുകഴഞ്ചുവീതം. പാകംതെറ്റാതെ കാച്ചി അരിച്ചു സ്നാനംചെയ്തുവന്നാൽ രക്തപീനസവും, പൂതിപീനസവും ശമിക്കും.

## പീനസത്തിനും ഫാലശൂലയ്ക്കും തൈലം

ഒരുതുലാം ഇഞ്ചി ഇടിച്ചുപിഴിഞ്ഞ ചാറും അര ഇടങ്ങഴി കരിനൊച്ചിയിലച്ചാറും അരയിടങ്ങഴി പശുവിൻപാലും ഒരിടങ്ങഴി നല്ലെണ്ണയും ചേർത്തു പാകംതെറ്റാതെ കാച്ചിയരിച്ചു സ്നാനതൈലമായി ഉപയോഗിച്ചുവന്നാൽ പീനസരോഗങ്ങളും കപാലശൂലയും ശമിക്കും.

## പീനസത്തിനും തലവേദനയ്ക്കും തൈലം

ചിററമൃത് പലം പത്ത്, കുറുന്തോട്ടി പലം പത്ത്, വെള്ളം ഇടങ്ങഴി ഇരുപത്, കറികോൽ ഇടങ്ങഴി രണ്ടര, പശുവിൻപാൽ ഇടങ്ങഴി ഒന്നര, നല്ലെണ്ണ ഇടങ്ങഴി ഒന്ന്.

1 കല്ക്കത്തിന്—ചുക്ക് മുളക് തിപ്പലി കടുക്ക താന്നിക്ക നെല്ലിക്ക അതിമധുരം കൊട്ടം ഏലത്തരി ഗ്രാമ്പൂവ് ചെമ്പകമൊട്ട് ചിററരത്ത രാമച്ചം ഇരുവേലി ശതകുപ്പ ജടാമാഞ്ചി മരമഞ്ഞൾ മഞ്ചട്ടി ദേവതാരം അകിൽ കന്തിരിക്കം ചന്ദനം കൊത്തമ്പാലരി വിഴാലരി നറുനീണ്ടി മുത്തങ്ങ ജാതിക്ക ഇലവർങ്ഗം ഇവ ഓരോ വരാഹനിട.

2. പാത്രപാകത്തിന്—വെരുകിൻചട്ടം ഒരുവരാഹനിട. പീനസസംബന്ധമായ എല്ലാരോഗങ്ങളും തലവേദനയും നാസാശൂലയും നാസാവറച്ചിലും മാറും.

## പീനസത്തിനും ശിരോഭാരത്തിനും തൈലം

1. പത്തുപലം അമുക്കുരം പച്ചക്കിഴങ്ങുകൊണ്ടുവന്ന് പത്തിടങ്ങഴി വെള്ളത്തിൽ കഷായംവെച്ച് ഒന്നേകാലിടങ്ങഴി കറികോൽ കണ്ട് അരിക്കണം.

നാരങ്ങനീര് ഇടങ്ങഴി ഒന്ന്, കാടിത്തെളി ഇടങ്ങഴി കാൽ, കഞ്ഞൊച്ചിയിലച്ചാറ് ഇടങ്ങഴി കാൽ, എരുക്കിൻപൂവിന്റെ ചാറ് ഇടങ്ങഴി കാൽ, എണ്ണ ഇടങ്ങഴി ഒന്ന്. ഈ എണ്ണ നിത്യേന ഉപയോഗിച്ചുവന്നാൽ പീനസം സംബന്ധിച്ച പീഡകളും ഒഴിയാത്ത തലവേദനയും വിട്ടുമാറും, തലകനവും ഒഴിയുന്നതാണ്.

## സർവ്വപീനസങ്ങൾക്കും നസ്യഘൃതം

1. പശുവിൻനെയ്യ് തുടം രണ്ട്, അരുകൻപുല്ലിന്റെ വേര് ഇടിച്ചുപിഴിഞ്ഞ ചാറ് തുടം ഒന്ന്, മുലപ്പാൽ തുടം ഒന്ന്.

2. അതിമധുരം വരാഹനിട ഒന്ന്, കൊട്ടം വരാഹനിട ഒന്ന്, വറട്ടമഞ്ഞൾ വരാഹനിട ഒന്ന്, വിഴാലരി വരാഹനിട ഒന്ന്, കുങ്കുമപ്പൂ വരാഹനിട ഒന്ന്, ഗോരോചന വരാഹനിട ഒന്ന്. കസ്തൂരിമഞ്ഞൾ വരാഹനിട കാൽ, ഗ്രാമ്പൂവ് വരാഹനിട കാൽ ഇവ കൊഴുപ്പച്ചാറ്റിൽ അരച്ചുകലക്കി പാകംതെറ്റാതെ കാച്ചിഅരിക്കണം. ഈ എണ്ണ നസ്യംചെയ്യുകയും നെറുകയിൽ തേയ്ക്കുകയും ചെയ്താൽ രക്തപീനസം, ദുർഗ്ഗന്ധപീനസം, പിത്തപീനസം മുതലായ സർവ്വപീനസരോഗങ്ങളും ഒഴിഞ്ഞുമാറും.

## സർവ്വപീനസങ്ങൾക്കും നസ്യഘൃതം(വേറൊന്ന്)

1 പശുവിൻനെയ്യ് തുടം രണ്ട്, മാതളംപൂവിൻരസം തുടം രണ്ട്.

2. കല്ക്കത്തിന്-കൊട്ടം ഏലത്തരി കുങ്കുമപ്പൂവ് ഇലവർങ്ഗപ്പട്ട അതിമധുരം കരിംജീരകം ലവംഗപ്പത്രി ഇവ ഓരോവരാഹനിട. പശുവിൻപാലിൽ അരച്ചുകലക്കി പാകംതെറ്റാതെ കാച്ചിഅരിച്ച് നസ്യംചെയ്താൽ പീനസരോഗങ്ങൾ ഒഴിഞ്ഞുമാറും.

## പഴയജ്വരത്തിനു നെയ്യ്

വെൺവേലമരത്തിൻവേര് കഴറ്റിവേര് കടലാടിവേര് ചെറുപൂളവേര് വിഷ്ണുക്രാന്തിവേര് വയമ്പ് വെളുത്തുള്ളി ഇവ ഓരോ കഴഞ്ചുവീതം അരച്ച് നാഴി പശുവിൻനെയ്യിൽ കലക്കി പാകംതെറ്റാതെ കാച്ചിഅരിച്ച് സേവിക്കണം. ഒരുകഴഞ്ച് നെയ്യ് ഒരുനേരത്തേയ്ക്കു സേവിക്കേണ്ടതാണ്. എത്ര പഴകിയ ജ്വരവും വിട്ടുമാറും.

## അന്തർജ്വരത്തിന് എണ്ണ

കറ്റാഴനീര് നാഴി നെല്ലിക്കാനീര് നാഴി മുത്തുമുത്തുക്കച്ചാറ് നാഴി പശുവിൻപാൽ നാഴി നല്ലെണ്ണ ഇരുനാഴി.

കൽക്കത്തിന്—അതിമധുരം പലം ഒന്ന്. പാകംതെറ്റാതെ കാച്ചി അരിച്ചു തേച്ചുകുളിച്ചാൽ ഉൾജ്വരം ശമിക്കും.

## ചായില്യമാത്ര

ഇരിശ്, പൊരികാരം, തുത്ത് ഇവ മൂന്നുവരാഹനിടവീതം എരിക്കിൻപാലൊഴിച്ചു മെഴുകുപോലരച്ച് എട്ടുവരാഹനിട ചായില്യക്കട്ടയ്ക്കു കവചംകൊടുത്ത് വെയിലിൽ ഉണക്കണം. കറിയുപ്പ് എരിക്കിൻപാലിലരച്ച് മേൽകവചം കൊടുത്തു വീണ്ടും ഉണക്കണം. അനന്തരം പുറവുമണ്ണരച്ചു ശീലമൺചെയ്തു വെയിലിലുണക്കുക. എന്നിട്ടു ചാൺ അളവുകുഴിയിൽ ഒരിടങ്ങഴി മണലിട്ടുനിരത്തി കവചിതവസ്തു വച്ച് മുകളിലും ഒരിടങ്ങഴി മണ്ണിട്ട് എട്ടുവറളി അടുക്കി പുടമിടണം. ഇപ്രകാരം മൂന്നുപുടമിട്ടു കവചംനീക്കി ചായില്യക്കട്ടയെടുത്ത് ഗോമൂത്രത്തിൽ കഴുകി ഉണക്കണം. ശുദ്ധിചെയ്തു പൊരിച്ചെടുത്ത വെൺകാരം മൂന്നുവരാഹനിടയും മേല്പടി ചായില്യവും മുലപ്പാലിലരച്ച് പുത്തരിച്ചുണ്ടയ്ക്കു അളവിൽ ഗുളികകളാക്കി നിഴലുണക്കി സൂക്ഷിച്ചുകൊള്ളണം. ഇഞ്ചിച്ചാറിൽ പകുതിമാത്രവീതം ആറുനേരം സേവിപ്പിക്കുക. സന്നി പതിമൂന്നും സന്നിനീക്കവും ഉള്ളിലെ തൈലവും ശമിക്കും.

## ഗൗരീമാത്ര

ശുദ്ധിചെയ്ത ഗൗരീപാഷാണം ശുദ്ധരസകർപ്പൂരം കഞ്ചാവ് മുത്തങ്ങ വെടിയുപ്പ് അതിമധുരം അക്രാവ് കർക്കടകശൃംഗി ഇവ ഓരോവരാഹനിട. നാരങ്ങനീരൊഴിച്ച് ഒരുയാമനേരവും ഇഞ്ചിനീരിൽ നാലുയാമവും മുലപ്പാലിൽ രണ്ടുയാമവും അരച്ചു ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി വച്ചുകൊള്ളണം. തേനിൽ സേവിപ്പിച്ചാൽ സന്നി പതിമൂന്നും വിഷജ്വരവും ശമിക്കും.

## അഭിജ്ഞാനഭൈരവമാത്ര

വെൺകാരം ലോഹഭസ്മം അരിതാരം കരുത്തീയഭസ്മം വെള്ളത്തീയഭസ്മം രസം ചായില്യം താമ്രഭസ്മം ഇവ സമം. ത്രിഫലകഷായത്തിൽ നാലുയാമം അരച്ച് കല്ലോടുകൂടി വെയിലിൽവച്ചുണക്കിപ്പൊടിച്ച് കാശിക്കുപ്പിയിലിട്ട് മണൽച്ചട്ടിയിൽവച്ചു മൂന്നുയാമം തീ പാകനിയെരിക്കണം. ആറിയതിനുശേഷം എടുത്തു കഴിയമ്മിയിലിട്ട് ഒരുയാമനേരം നാരങ്ങാനീരൊഴിച്ചരച്ചു കുന്നിക്കുരു വലിപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കുക. സന്നിവൈകൃത്യത്തിന് യുക്താനുപാനത്തിൽ സേവിപ്പിക്കണം. തിനകൊണ്ടുള്ള കഞ്ഞിമാത്രമേ കൊടുക്കാൻ പാടുള്ളൂ. ഫലം സ്തുത്യർഹമായിരിക്കും.

## കണ്ഠകുബ്ജസന്നിക്കമാത്ര

ഗന്ധകം രസഭസ്മം വെൺകാരം വെള്ളത്തീയഭസ്മം കരുത്തീയഭസ്മം ചായില്യം ഇവ സമം ത്രിഫലകഷായത്തിൽ അരച്ചുണക്കി

മുൻവിധിയനുസരിച്ച് സികതായന്ത്രത്തിൽ സംസ്കരിച്ചെടുത്തു വെലിയാട്ടിന്റെ പിത്തത്തിലരച്ച് കുന്നിക്കുരുവലിപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കി ഇഞ്ചിച്ചാററിൽ സേവിപ്പിച്ചാൽ കണ്ഠകുബ്ജസന്നി ശമിക്കും.

## സന്നികഠാരമാത്ര

കാന്തഭസ്മം സൂതം ഗന്ധകം മനയോല താമ്രഭസ്മം ചായില്യം ഇവ ഓരോപലം. പൊങ്കാരം സമത്തൂക്കം. വെളുത്തുള്ളി ഒരു വരാഹനിട. എല്ലാംകൂടി കുഴിയമ്മിയിലിട്ടു കററാഴനീരൊഴിച്ചു മൂന്നുദിവസം അരയ്ക്കണം. കല്ലോട്ടുകൂടി ഉണക്കി കാചക്കുപ്പിയിൽ അടച്ചു മണൽപ്പെട്ടിയിൽവച്ചു ദീപാഗ്നിയിൽ ഒരുദിവസവും കമലാഗ്നിയിൽ ഒരു ദിവസവും ഗജാഗ്നിയിൽ ഒരുദിവസവും സംസ്കരിച്ചെടുത്താൽ സിന്ദൂരമായിരിക്കും. അതിനെ കുഴിയമ്മിയിലിട്ടു കാട്ടുതിപ്പലിവേരും ജാതിപത്രിയും കടുകരോഹിണിയുംകാൽപലംവീതം ചേർത്തു മുട്ടക്കരുവൊഴിച്ചരച്ചു കുന്നിക്കുരുവലിപ്പത്തിൽ ഗുളികയുരുട്ടി നിഴലുണക്കണം. ഈ ഗുളിക നീർമുള്ളിച്ചാററിൽ സേവിപ്പിച്ചാൽ സന്നി പതിമൂന്നും ശമിക്കും.

## രസസിന്ദൂരം

ഏഴ്കഴഞ്ച് ചായില്യരസവും പത്തുകഴഞ്ച് ഗന്ധകവും അരച്ചു യോജിപ്പിച്ചു ഏഴ് ശീലമൺചെയ്തുണക്കിയ കാചക്കുപ്പിയിലിട്ട് വിധിപ്രകാരം അടച്ചിട്ട് സികതായന്ത്രത്തിൽവച്ചു ആറുയാമനേരം മൃത്തിയിൽ സംസ്കരിക്കണം. ആറിയതിനുശേഷം എടുത്തുനോക്കുമ്പോൾ സിന്ദൂരമായിരിക്കും. ഉചിതമാത്രയിൽ ഇഞ്ചിച്ചാററിൽ സേവിപ്പിച്ചാൽ ജ്വരവും സന്നിയും വിട്ടുമാറും.

## ഉൾമൂലത്തിന്നു ചികിത്സ

നീർമുള്ളിവേര് ചങ്ങലംപരണ്ടവേര് കററാഴവേര് കടുക്ക ചുക്ക് കുരുമുളക് വെളുത്തുള്ളി ഇവ സമം അരച്ച് പുളിച്ചമോരിൽ കലക്കി സേവിച്ചാൽ ഉൾമൂലം ശമിക്കും. ഗുദാവയവത്തിനുള്ളിൽ അങ്കുരം വളർന്നു മലത്തെ തടഞ്ഞു അഗ്നിയെ മന്ദിപ്പിക്കും. മലത്തിൽ തുള്ളിതുള്ളിയായി രക്തം വീഴും. അടിക്കടി വയററുവേദനയുണ്ടാകും. മലം മുറുകും. ദേഹം വറളും. ഇങ്ങനെയാണ് ദ്രാവിഡശാസ്ത്രത്തിൽ ഉൾമൂലത്തിന്നു ലക്ഷണം പറഞ്ഞിരിക്കുന്നത്.

## അർശസ്സിന്നു നെയ്യ്

ചുവന്നുള്ളിച്ചാറ് ഇടങ്ങഴി ൪. പശുവിൻപാൽ ഇടങ്ങഴി ൪. പശുവിൻനെയ്യ് ഇടങ്ങഴി ൧.

കൽക്കത്തിന്—അതിമധുരം പലം 1. അതിമധുരം പശുവിൻ

പാലിൽ അരച്ചുകലക്കണം. പാകംതെറ്റാതെ കാച്ചിഅരിച്ചു് അഞ്ചുദിവസം രണ്ടുനേരവും യുക്തമാത്രയിൽ സേവിച്ചാൽ രക്താർശസ്സും കഫാതിസാരവും ശമിക്കും. ഉപ്പും പുളിയും വർജ്ജിക്കണം.

## രക്താർശസ്സിന് സിദ്ധൌഷധം

ചെറിയ കടലാടിയുടെ ഇല കൊട്ടപ്പാക്കളവു് അരച്ചുരുട്ടി ഏഴുദിവസം രണ്ടുനേരവും സേവിച്ചാൽ രക്താർശസ്സ ശമിക്കും. ഇച്ഛാപഥ്യം.

## രക്താർശസ്സിനു മറ്റൊരു ചികിത്സ

വാഴപ്പൂവു് വാട്ടിപ്പിഴിഞ്ഞു നാഴിച്ചാറെടുത്തു് കൊട്ടപ്പാക്കളവു താമച്ചുവേരരച്ചുകലക്കി സേവിച്ചാൽ രക്താർശസ്സ ശമിക്കും.

ചങ്ങലംപരണ്ടയുടെ തളിരു് അരച്ചു നല്ലെണ്ണയിൽ മർദ്ദിച്ചു സേവിച്ചാലും രക്താർശസ്സ ശമിക്കും.

## അങ്കുരത്തിനു ചികിത്സ

കാൽപലം ശുദ്ധിചെയ്ത കരുത്തീയം ഉരുക്കി രണ്ടുവരാഹനിട ചായില്യരസംകൊടുത്തു കഴിയമ്മിയിലിട്ടുപൊടിച്ചു ഏഴുവരാഹനിട ശുദ്ധിചെയ്ത മുട്ടത്തോടുചേർത്തു് അരച്ചുപൊടിച്ചു് മൂശയിലിട്ടു ഓട്ടുകൊണ്ടു മൂടി അഞ്ചു ശീലമൺചെയ്ത ഉലയിൽവച്ചു മൂശ ഉരുകുന്നതുവരെ കനക്കെ ഊതിഎടുത്തു് ആറിയതിനുശേഷം നോക്കിയാൽചുന്നമായിരിക്കും. അതിൽനിന്നു ഒരു വരാഹനിടചുന്നാവും ഓരോ വരാഹനിട രസകർപ്പൂരവും തുരിശും കൂടി കഴിയമ്മിയിലിടണം. എരുമയുടെ പച്ചപ്പാലിൽ ഉറയൊഴിച്ചു തൈരാക്കികടെഞ്ഞെടുത്ത മൂന്നു വരാഹനിടവെണ്ണചേർത്തു മെഴുകുപോലരച്ചു ചിമിഴിൽ സൂക്ഷിച്ചുകൊള്ളുക. മൂലമുളയിൽ ആ ഔഷധം പുരട്ടി രണ്ടുനാഴികനേരം തടവിക്കൊണ്ടിരുന്നാൽ മുളകറ്റം അടന്നുവീഴും. ഉടനെ തൈരും ചോറും കൂടി മർദ്ദിച്ചുകെട്ടണം.

## അങ്കുരത്തിനു ചികിത്സ (വേറൊന്നു്)

ശംഖുപടികാരം വരാഹനിട 16. ചീനക്കാരം വരാഹനിട 10. ഇവ പൊടിച്ചു ദ്രാവകമിറക്കണം. ഈ ദ്രാവകം കോഴിത്തൂവൽകൊണ്ടു് അങ്കുരത്തിൽ തടവി തൈരും ചോറും മർദ്ദിച്ചു കെട്ടണം. മൂന്നുദിവസം കഴികെ ഏഴുദിവസത്തിനുള്ളിൽ അങ്കുരം അടന്നുവീഴും.

## രസകർപ്പൂരാദിമാത്ര

രസകർപ്പൂരം താളകം മനശ്ശില വെങ്കാരം കന്നാരം ഇവ ഒരു പലംവീതം കമ്പിപ്പാലയുടെ പാലൊഴിച്ചു് ഒരു ദിവസം മുഴുവൻ അരച്ചു അടപരത്തി വെയിലിൽ ഉണക്കി ഇടിഞ്ഞിലിൽവച്ചു ശീല

മൺചെയ്തു വീണ്ടുമുണക്കി കക്കടപുടമിടണം. പുടമാറിയതിന്നു ശേഷം എടുത്തു പശുവിൻപാൽ കമ്പിപ്പാലയുടെ പാൽ കററാഴനീര് ചെറുനാരങ്ങാനീര് കയ്യോന്നിച്ചാറു് ഇവ ഓരോന്നിലും ഓരോയാമം അരച്ച് തുവരക്കായുടെ വലിപ്പത്തിൽ ഉരുട്ടി നിഴലുണക്കണം പ്രതിദിവസം ഒരു മാത്രവീതം പഞ്ചസാരയിൽ സേവിക്കണം. ഒരു മണ്ഡലം സേവിച്ചാൽ അർശോരോഗം സംബന്ധിച്ച സകല അങ്കുരങ്ങളും നശിക്കും.

## അങ്കുരത്തിന്നു മറെറാരു ചികിത്സ

പ്ലാശിൻമേൽ കരുത്ത ഇത്തിൾ പറിച്ചു നിഴലുണക്കി ചൂർണ്ണീകരിച്ചു വിരൽകടിപ്രമാണം മൂന്നുദിവസം സേവിച്ചാൽ ഉള്ളിലെ അങ്കുരങ്ങൾ പുറത്തുവരും. അതിന്നുശേഷം നീരുപോക്കിയ എരുക്കത്തെർ ആറുദിവസം വച്ചുകെട്ടിയാൽ മുളകളുടെ വേരു് അററുപോകും.

## അങ്കുര ചികിത്സ വേറൊന്നു്

വേപ്പിൻകുരുവിന്റെ പരിപ്പെടുത്തു് ചെറുനാരങ്ങാപ്രമാണം അരച്ച് അല്പം ചൂടാക്കി അടപോലത്തി മൂന്നുദിവസം വച്ചുകെട്ടിയാൽ അങ്കുരങ്ങൾ പൊഴിയും. പുഴ വീഴുകയുംചെയ്യും.

## അർശോരോഗത്തിന്നു ചൂർണ്ണം

കൊടുവേലി മുളകരണെ കൊഴിഞ്ഞിൽ കൊന്ന മാവു് ഇവയുടെ വേരിന്മേൽത്തൊലിയും, ചുക്കു് മുത്തങ്ങ കടുക്ക കടുക്കാപ്പൂവു് പുളിയാരില ചിററരത്ത കുങ്കുമപ്പൂവു് ജാതിക്കാ ചങ്ങലംപരണ്ട ഇവയും നിഴലുണക്കി ചൂർണ്ണീകരിച്ചു സമം പഞ്ചസാരകൂട്ടി ഒരു മണ്ഡലം സേവിച്ചാൽ അർശോരോഗങ്ങളെല്ലാം ശമിക്കും.

## മന്ദാഗ്നിക്കും വിളച്ച്യക്കും ചൂർണ്ണം

ഓമം പലം 1, കൊടുവേലിക്കിഴങ്ങു് പലം 3, ചുക്കു പലം 1, കടുക്ക പലം 3, ഇവ ചൂർണ്ണീകരിച്ചു വിരൽകടിപ്രമാണം മോരിൽ സേവിച്ചുവന്നാൽ അർശോരോഗത്തിൽനിന്നുമുണ്ടായ അഗ്നിമാന്ദ്യവും വിളച്ച്യയും ശമിക്കും.

## അപാനവായുകോപം ശമിപ്പാൻ

5 പലം വെളുത്തുള്ളി അരച്ച് അരയിടങ്ങഴി പശുവിൻപാലിൽ കലക്കി കാച്ചി ഉറയൊഴിച്ചു ആ തൈരിൽനിന്നും കടഞ്ഞെടുത്ത വെണ്ണ രണ്ടുനേരവും ചോററിൽകൂട്ടി മൂന്നുദിവസം സേവിച്ചാൽ അപാനവായുവിന്റെ കോപവും വയറുപെരുക്കവും ശമിക്കും.

## ഗ്രഹണിക്കു ചികിത്സ

കോവൽത്തണ്ടിന്റെ മേൽതൊലിപോക്കി അരിഞ്ഞിട്ടുവറുത്ത് നീരുവററിയതിന്നശേഷം ചൂൎണ്ണീകരിക്കണം. ഓമം ഇളവറുപ്പിൽ വറുത്തു ചൂൎണ്ണീകരിക്കുക. രണ്ടുംകൂടി സമത്തൂക്കത്തിൽ യോജിപ്പിച്ചുവച്ചുകൊണ്ടു രണ്ടുനേരവും യുക്തമാത്രയിൽ നല്ലെണ്ണയിൽ കുഴച്ചു സേവിച്ചാൽ സകല ഗ്രഹണിയും ശമിക്കും.

## ഗ്രഹണിക്കു ഗുളിക

ജാതിക്ക, സഹസ്രവേധി, കന്മദം, കറുപ്പ് ഇവ തുല്യതൂക്കത്തിൽ കുഴിയമ്മിയിലിട്ട് അത്തിപ്പാലൊഴിച്ചരച്ചു കുന്നിക്കുരുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കണം. ചൂടുവെള്ളത്തിൽ സേവിപ്പിച്ചാൽ ഗ്രഹണികളെല്ലാം ശമിക്കും.

## ചായില്യാദിഗുളിക

ചായില്യം കന്മദം കാന്തസിന്ദൂരം ജാതിക്ക ജാതിപത്രി ഇലവൎങ്ഗപ്പശ മാതളംതളിര് ഇവ സമം. അത്തിമരത്തിന്റെ പാലൊഴിച്ചരച്ച് രണ്ടു പണവിടത്തൂക്കത്തിൽ ഗുളികയുരുട്ടി നിഴലുണക്കിവച്ചുകൊണ്ട് ശൎക്കരയിൽ സേവിപ്പിച്ചാൽ ഗ്രഹണികളെല്ലാം ശമിക്കും.

## ഗ്രഹണിക്കു കാന്തസിന്ദൂരം

വിധിപ്രകാരം ശുദ്ധിചെയ്ത കാന്തം പലം 4, ആവരയുടെവേരിൻമേൽതൊലി പലം 4, ഇവ കററാഴനീരൊഴിച്ചരച്ചു വില്ലയാക്കി മൺചട്ടിയിൽവച്ചു ശീലമൺചെയ്തു നാലുയാമം തീയെരിക്കണം. ആറിയതിന്നശേഷം എടുത്തു നോക്കിയാൽ സിന്ദൂരമായിരിക്കും. പണവിടപ്രമാണം യുക്താനുപാനങ്ങളിൽ സേവിപ്പിച്ചാൽ എല്ലാ ഗ്രഹണികളും ശമിക്കും. എരുമപ്പാലും മോരും ഹിതാഹാരമാകുന്നു.

## വയറുകടിക്കു്

ഇളവറുപ്പിൽ വറുത്തു ചൂൎണ്ണീകരിച്ച ജീരകം പലം 7, പഞ്ചസാര പലം 1 ഇവ യോജിപ്പിച്ച് വിരൽകടിപ്രമാണം ആവണക്കെണ്ണയിലോ പശുവിൻനെയ്യിലോ മട്ടിച്ചു സേവിച്ചാൽ വയറുകടി ശമിക്കും.



